അതിനു ശേഷം ഒരിക്കലും അവർ നാടകത്തിൽ പ്രവേശിച്ചിട്ടില്ല, വളരെക്കാലമായി നമ്മുടെ മനസ്സിൽത്തന്നെ താമസിച്ചു വരികയാണ്.

കാവ്യങ്ങളിലുള്ള എല്ലാ പാത്രങ്ങൾക്കും അവകാശവും അധികാരവും സമമായിരിക്കാൻ പാടില്ലെന്നു സമ്മതിക്കാം. എന്നാൽ, കഠിനഹൃദയനായ കവി തന്റെ നായികാനായകന്മാരെ ഗൌരവപ്പെടുത്തുവാൻ വേണ്ടി ചില ഭംഗിയുള്ള പ്രതിമകൾ കൊത്തിയുണ്ടാക്കി അവയെ ദയയില്ലാതെ വലിച്ചെറിയുകയാണു ചെയ്തിട്ടുള്ളത്. ശുശ്രൂഷിക്കാരായ മുനിശിഷ്യന്മാരും മനസ്സുകളെ വിലപിപ്പാൻ ഇടതരിയ ഗൌതമിയും, രാജധാനിയിൽനിന്നു മടങ്ങി ആശ്രമത്തിൽച്ചെന്നു രാജസഭയിലുണ്ടായ വർത്തമാനം പറഞ്ഞപ്പോൾ, ശകുന്തളയുടെ വിവരമറിയുവാൻ ഉൽകണ്ഠയോടുകൂടിയിരിക്കുന്ന അവരുടെ "ഇഷ്ടതോഴികൾക്കു"ണ്ടായ മനോവ്യഥയെപ്പററി പറയുന്നതു മൂലനാടകത്തിന് അനാവശ്യംതന്നെ ആയിരിക്കും. പക്ഷേ, ആ ഭാഗം വിട്ടുകളയുന്നതുകൊണ്ടു മാത്രം ആ ഇഷ്ടതോഴികളുടെ അനിർവചനീയമായ മനോവേദന അല്പമെങ്കിലും ശമിക്കുമോ? ആ വിഷയത്തിൽ കവി ഒരു ശ്ലോകമെങ്കിലും എഴുതീട്ടില്ലെങ്കിലും, ഒരു വാക്കുപോലും പ്രസ്താവിച്ചിട്ടില്ലെങ്കിലും അവരുടെ ആ മനോവേദന നമ്മുടെ മനസ്സിൽ കിടന്നു തിരിയുന്നില്ലയോ?

കാവ്യം എന്നതു വജ്രമണിപോലെ കഠിനമാണ്. പ്രിയംവദയും അനസൂയയും ശകുന്തളയ്ക്കു് ആരായിരുന്നുവെന്നു വിചാരിച്ചുനോക്കുമ്പോൾ, അവരുടെ ആ കഠിനദുഃഖസമയത്ത് അവരെ ഒരു വിധത്തിലും അടുപ്പിക്കാത്തത് എന്തു ന്യായമാണ്? ഇത് വല്ലാത്ത കഠിനപ്രവൃത്തിയല്ലേ?

വാസ്തവത്തിൽ ഈ രണ്ടു ലാവണ്യപ്രതിമകൾ ശകുന്തളയെ ആശ്രയിച്ചിരുന്നത്, അവളുടെ സുഖത്തിനും സൌന്ദര്യത്തിനും ഗൌരവത്തിനും ഉൽകർഷമുണ്ടാക്കുവാനായിട്ടു മാത്രമാണ്. ആ മൂന്നുപേരുംകൂടി വൃക്ഷങ്ങൾ നനയ്ക്കുവാനുള്ള കുടവും കയ്യിലെടുത്ത്, ആ കാലത്തിൽ പുഷ്പിച്ച വനജ്യോത്സ്നയുടെ അടുത്ത് ഒരുമിച്ചുകൂടിയ സമയത്ത് ദുഷ്യന്തനു മാത്രമല്ലാ ശകുന്തളയുടെ മേലിൽ പ്രീതിയുണ്ടായിരുന്നുള്ളു. യൌവനവിലാസങ്ങൾക്കനുരൂപമായ മനോരഥങ്ങൾ പറഞ്ഞ് ശകുന്തളയുടെ അപ്പോഴത്തെ ഭാവത്തെ പരിപുഷ്ടമാക്കിയിരുന്നത് ഈ രണ്ടു തോഴിമാരല്ലാതെ മറ്റാരായിരുന്നു? ശകുന്തള എന്ന പാത്രം മൂന്നംശങ്ങൾ കൂടിയതാണ്. അതിൽ രണ്ടംശങ്ങൾ ഈ രണ്ടു തോഴിമാരാകുന്നു. അതിലുംവിശേഷിച്ച്, ശകുന്തളയെക്കാൾ അധികം വലിയ അംശങ്ങൾ അവരാകുന്നു. അതുകൊണ്ടാണ് ശകുന്തളയുടെ പ്രേമസല്ലാപങ്ങളെല്ലാം അവർതന്നെ നിർവ്വഹിച്ചത്. മൂന്നാമങ്കത്തിൽ നിസ്സഹായയായ ശകുന്തളയോടുകൂടിയിരിക്കുന്ന രാജാവിന്റെ പ്രണയപാരവശ്യത്തെ വർണ്ണിക്കുന്നതിൽ, കവി തീരെ ബലഹീനനെന്നപോലെ ഗൌതമിയെക്കൊണ്ടുവന്നു ഒരുവിധം ഇളപ്പിച്ചു. കവിയുടെ ഈ ക്ലേശത്തിനു കാരണം മററൊന്നുമല്ല. ശകുന്തളയുടെ പ്രിയപ്പെട്ട തോഴിമാർ അപ്പോൾ അവിടെ ഇല്ലാതിരുന്നതുതന്നെ. ഞെട്ടറ്റുവീണ നറുമലരിൽ ചൂടേറിയ സൂര്യകിരണങ്ങൾ തട്ടുന്നതു തീരെ ദുസ്സഹമാകുന്നു. ഞെട്ടിന്റെയും തളിരുകളുടെയും അന്തരാളത്തിൽകൂടിയാണെങ്കിലേ സൂര്യരശ്മിയുടെ സ്പ

ഷം പുഷ്പത്തിന്നു ശോഭാവഹമായിരിക്കയുള്ളു. നാടകത്തിന്റെ ആ ഘട്ടങ്ങളിൽ സഖിമാരോടുള്ള വേർപാടുനിമിത്തം ശകുന്തള തീരെ അനാഥ എന്നപോലെയിരിക്കുന്നു. കാണികളുടെ കണ്ണുകൾക്ക് ആ സ്ഥിതി കാണുമ്പോൾ എന്തെന്നില്ലാത്ത ഒരു സങ്കോചം ജനിക്കുന്നു. ആർദ്രയായ ഗൌതമി പെട്ടെന്നു പ്രവേശിക്കുമ്പോൾ വായനക്കാരുടെ മനസ്സിൽ ഒരു ശാന്തരസമാണ് ഉണ്ടാവുന്നത്.

രാജസഭയിൽവെച്ച് ശകുന്തളയെ തിരിച്ചറിയാതിരുന്നതിന്നു മുഖ്യകാരണം ശകുന്തളയുടെകൂടെ പ്രിയംവദയും അനസൂയയും ഇല്ലാതിരുന്നതാണെന്നു ഞാൻ വിചാരിക്കുന്നു. തപസ്വിനിയായ ശകുന്തളയെ തപോവനത്തിൽനിന്നു പുറമെ മാററിപ്പെട്ടു കണ്ടപ്പോൾ രാജാവിന്നു പ്രത്യഭിജ്ഞയുണ്ടായില്ലെന്നുള്ളത് തീരെ അസംഭാവ്യമല്ല.

ശകുന്തള യാത്രപറഞ്ഞു ഭർത്തൃഗൃഹത്തിലേയ്ക്കുപോയതിന്നുശേഷം, അവളുടെ ശൈശവസഖികളായ പ്രിയംവദയ്ക്കും അനസൂയയ്ക്കും, ശൂന്യമായ ആ തപോവനത്തിൽ സഖീവിയോഗം മാത്രമേ ദുഃഖകാരണമായിരുന്നുള്ളൂ. സഖീവിയോഗമല്ലാതെ മറെറാരു മാററവും തപോവനത്തിനു വന്നിട്ടില്ലായിരുന്നുവെങ്കിലും, അവൎക്കു സൎവ്വവും ദുഃഖകാരണമായിരുന്നു. ഹാ! അവരല്ലെ ജ്ഞാനഫലത്തെ അനുഭവിച്ചവർ. അജ്ഞാതമായ തത്ത്വങ്ങളെക്കൂടി അറിഞ്ഞതും അവരല്ലയോ!! കവി കെട്ടിയുണ്ടാക്കിയ നായികയുടെ ചാരിത്രപാഠമല്ലാ, തങ്ങളുടെ 'ഉററ തോഴി'യുടെ ഹൃദയത്തിങ്കത്തിൽ ആഴമായി ഇറങ്ങിയതുതന്നെയാണ് ഇതിന്നുകാരണം. എടുത്തുവളൎത്ത ഉപവനവൃക്ഷങ്ങളെ നനയ്ക്കുന്ന പതിവ് മേലിൽ അവർ വിസ്മരിച്ചേയ്ക്കുമോ? വല്ല ദുണങ്ങിയ ഇലകളുടെയും ശബ്ദംകേട്ടിട്ട് അവർ ആ അശോകമധ്യവൎത്തിയായ അതിഥിയുടെ ആഗമനത്തെ അനുസ്മരിക്കാതിരിക്കുമോ? തപോവനത്തിലെ ആ മാൻകിടാങ്ങൾക്ക് മേലാലും അന്നുണ്ടായിരുന്ന വിസ്രംഭഭാവങ്ങൾ ഉണ്ടായിരിക്കുമോ?

ആ തപോവനത്തിൽ ചെന്ന് നമുക്കിപ്പോൾ പ്രിയംവദയുടെയും അനസൂയയുടെയും വൎത്തമാനമെന്തെന്ന് ഒന്നന്വേഷിച്ചുനോക്കുക. അവർ കവികല്പിതങ്ങളായ വെറും പ്രതിബിംബങ്ങളായിരിക്കുമോ? ഇല്ല. അങ്ങിനെയാണെങ്കിൽ, അവർ ശകുന്തളയോടൊന്നിച്ചുതന്നെ അന്തൎദ്ധാനത്തിങ്കമായിരുന്നു. അതുകൊണ്ട്, ജീവനുള്ളവർ തന്നെയാണവരെന്നു വിശ്വസിക്കാം. അതുപോലെതന്നെ അവൎക്കു ശരീരവും ഉണ്ട്. പക്ഷെ ആ ശരീരത്തിന്നു കാവ്യത്തിന്റെ പുറത്തും, നാടകത്തിന്റെ അണിയറയിലിരുന്നിട്ടുമാത്രമെ വളരുവാനിടയായിട്ടുള്ളു. അതിവിനയമായ മറവിൽകൊണ്ടെങ്കിലും ശകുന്തളയുടെ കുചങ്ങളെ വലുതാക്കുന്ന യൌവനത്തെ കെട്ടിനിൎത്തുവാൻ അവൎക്കു കഴിഞ്ഞു. അപ്പോഴത്തെ അവരുടെ സാക്ഷിതമായ മനസ്സിതത്തിന്മേൽ, പുതുമഴയുടെ ആരംഭത്തിൽ ആകാശദേശത്തു കാർമേഘമെന്നപോലെ അസ്പഷ്ടകല്പനമായ ഒരു ഛായയാണ് ഇന്നു പതിഞ്ഞിരിക്കുന്നത്. ഇപ്പോൾ അനന്യമാനസമാരായി ശകുന്തളയെത്തന്നെ വിചാരിച്ചു കഴിച്ചുകൂട്ടുന്ന അവരുടെ തപോവനത്തിൽനിന്നു ഓരോദിവസവും പൂജാൎഹരായ പല അതിഥികളും സൽക്കാരം ലഭിക്കാതെ മടങ്ങിപ്പോകയാണ്. അതുകൊണ്ടു നമുക്കും മടങ്ങുകതന്നെ.

കെ. വി. എം.

---

# ഞങ്ങളുടെ വായനശാല

## ശ്രീ. ചെറുശ്ശേരിഭാരതം

പൂർവ്വസ്വത്തിന്റെ കൈകാര്യകർത്തൃത്വം കാരണവന്മാർക്കാണല്ലൊ. ഗ്രന്ഥസമ്പത്തും പൂർവ്വസ്വത്തുക്കളുടെ കൂട്ടത്തിൽ കൂട്ടാവുന്നതാണ്. നിലവും, പറമ്പും, പണവും, പാത്രവും, എന്നു വേണ്ട എളുകുന്നവയും എളുകാത്തവയുമായ തറവാട്ടുമുതലുകൾ മുക്കാലേമുണ്ടാണിയും അന്യാധീനപ്പെടുത്തുന്നതിനു കാരണവന്മാർക്കു വിരോധമില്ല. എന്നാൽ, പെരുമാറ്റംകൊണ്ട് ആക്കത്തൂക്കത്തിന് അണുമാത്രം വ്യത്യാസം വരാത്തതായ ഏട്ടിൽപ്പെട്ടു കിടക്കുന്ന പഴയ അക്ഷരസ്വത്തുക്കളെ ഇക്കൂട്ടർ കുത്തുവരുത്താലും പറഞ്ഞു കാണിക്ക പതിവില്ല. കാറ്റുകടക്കാത്ത പെട്ടികളിൽ കതിറിച്ചു വെച്ചിട്ടുള്ള ഗ്രന്ഥങ്ങൾ അന്നിലൊരിക്കൽ സരസ്വതീപൂജ പ്രമാണിച്ച് ആദിത്യനെക്കാട്ടുക പതിവുണ്ടെങ്കിലും, അതും സമർത്ഥത്തു വെച്ചു ചെയ്യാറുള്ളു. പെട്ടി തുറക്കുമ്പോഴേയ്ക്ക് അനവധി ഇരട്ടവാലന്മാർ അങ്ങുമിങ്ങും ഓടിത്തുടങ്ങും. ഓരോന്നായി തട്ടിക്കുടഞ്ഞ് ഉതറ വീക്കി കെട്ടിമുറുക്കുമ്പോഴേയ്ക്ക് അവയും ഇടയിൽ കടന്നിട്ടുണ്ടായിരിക്കും. ഗ്രന്ഥസംഹാരികളായ ഈ ക്ഷുദ്രകീടങ്ങൾ ഇത്തരം മനുഷ്യകീടങ്ങളുടെ പുനർജ്ജന്മമായിരിക്കാം. ഉടമസ്ഥന്നു കാക്കാശ്ശുപോലും നഷ്ടമില്ലാത്തതും അർത്ഥികളെ കൃതാർത്ഥരാക്കിത്തീർക്കുന്നതുമായ അക്ഷരനിക്ഷേപത്തെ ഇങ്ങിനെ പുഴുക്കുത്തി പൊടിച്ചുകളയുന്നതു കൊണ്ടുള്ള മഹാപാപം, ഇരട്ടവാലന്മാരല്ലാ എട്ടുകാലന്മാരായി ജനിച്ചാലും ഇവരെ വിട്ടുപോകുമെന്നു തോന്നുന്നില്ല. ഇങ്ങിനെയിരിക്കെ, 'ചെറുശ്ശേരിഭാരതം' എന്ന ഈ ഗ്രന്ഥരത്നം ഒരു നോട്ടക്കാരന്റെ കണ്ണിൽ പെട്ടതുകൊണ്ട് പണ്ഡിതന്മാർക്ക് ഇതിന്റെ വിലമതിക്കാൻ എടവന്നു. അല്ലെങ്കിൽ ഇതും വാല്മീകിയുടെ ഗോത്രക്കാർക്കു കാഴ്ചദ്രവ്യമായി കലാശിക്കുമായിരുന്നു. ചിറയ്ക്കൽ കോവിലകത്തു രാമവർമ്മ എളയരാജാവവർകളുടെ പരിശ്രമശീലത്തിന്റെ ഫലമായി പുറത്തു പുറപ്പെട്ട ഈ ഭാരതഗാഥ, കൃഷ്ണഗാഥയുടെ കർത്താവും പ്രസിദ്ധനുമായ ചെറുശ്ശേരി നമ്പൂതിരി ഉണ്ടാക്കിയതാണെന്നു സ്ഥാപിപ്പാൻ രാജാവവർകളുടെ അവതാരിക ധാരാളം മതിയാകുന്നതാണ്. അല്ലെന്നുള്ള പക്ഷക്കാർ ഇതിലും നല്ല തെളിവു ഹാജരാക്കുന്നതുവരെ ഈ അവതാരികയ്ക്കു വിലക്കുറവു വരുമെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. ഇതിലും കൃഷ്ണഗാഥയിലും പ്രയോഗചാതുര്യത്തിനു പ്രകാരഭേദം കാണുന്നതിനു കവിയുടെ പരിചയഭേദം കാരണമായിരിക്കാമെന്നല്ലാതെ പേരുമാറ്റം വേണമെന്നു തോന്നുന്നില്ല. ഒരേ രീതിയിലുള്ള പഴയ പദങ്ങൾ സുലഭമായി പ്രയോഗിച്ചിട്ടുള്ള പാദങ്ങൾ കൃഷ്ണഗാഥയിലെന്നപോലെ ഇതിലും ധാരാളം കാണുന്നുണ്ട്. ലളിതപ്രയോഗവും വേണ്ടേടത്തോളമുണ്ട്. പക്ഷെ, 'സ്നാനിച്ചു' എന്നു മുതലായ ക്രിയകളും 'പുംസന്മാർ' എന്നു തുടങ്ങിയ പദങ്ങളും കാലഭേദംകൊണ്ടല്ലാതെ സാധുത്വം കല്പിപ്പാൻ നിവൃത്തിയില്ല. ഏതായാലും, രാമവർമ്മരാജാവവർകളുടെ സാ

ഹിത്യപരിശ്രമം ചിരാനുബന്ധിയായിരിക്കുവാൻ ഞങ്ങൾ പ്രാൎത്ഥിക്കുന്നു.

## ൨. മണിപ്രവാളശാകുന്തളം

അചിരേണ കാലവ്യത്യാസത്തെ അനുസരിച്ചിരിക്കും. 'ഭാഷാശാകുന്തള'ത്തിൽ സംസ്കൃതപദപ്രയോഗം കുറെ അധികമാണെന്നുള്ള പക്ഷം ഇന്നുള്ളതുപോലെ അന്നും ഉണ്ടായിരുന്നുവെങ്കിലും, അതിനെ ഒന്നു നവീകരിക്കണമെന്നു പരിഭാഷകനായ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലേക്കു തന്നെ അഭിപ്രായമുണ്ടാവത്തക്ക അചിരേണ, ഭാഷാസാഹിത്യസ്നേഹികളുടെ ഇടയിൽ ഒരു കാൎയ്യമാണെന്നിനു മുമ്പു് ഉണ്ടായിരുന്നില്ല. ഇപ്പോൾ കാലാനുസാരേണ ഭാഷയ്ക്കുള്ള ഭേദത്തെ നല്ലവണ്ണം അറിഞ്ഞു്, അവിടുന്നു തന്നെ ആ ഗ്രന്ഥം ഒന്നു പരിഷ്കരിച്ചു് 'മണിപ്രവാളശാകുന്തളം' എന്ന നാമധേയത്തിൽ അച്ചടിപ്പിച്ചിരിക്കുന്നു. വളരെ ചേൎച്ചപ്പെട്ട 'മണി'(സംസ്കൃതം)യും 'പ്രവാള'(മലയാള)വും ചേൎത്തുകോൎത്തുണ്ടാക്കിയതാണെങ്കിലും, മണം നിറഞ്ഞ പൂനിരകൾ കൂട്ടിത്തൊടുത്തുണ്ടാക്കിയ പൂമാലയിലെന്നപോലെ ഈ കൃതിമാലയിൽ ഏതംഗമമായ വാസന വിളയാടുന്നുണ്ടു്. കോയിത്തമ്പുരാൻ തിരുമനസ്സിലെ കവിതയ്ക്കുള്ള ആസ്വാദ്യത എന്നപോലെ അവിടുന്നുണ്ടാക്കിയ ശാകുന്തളത്തിന്റെ രസികതയും വിശ്വവിശ്രുതമായതുകൊണ്ടു്, കേരളഭാഷയുള്ള കാലത്തോളം ഇളകാത്തതായ പ്രതിഷ്ഠ നേടിയ അവയെപ്പറ്റി ഇപ്പോൾ ഒരു നിരൂപണം ചെയ്യുക എന്ന സാഹസത്തിനു ഞങ്ങൾ ഒരുങ്ങുന്നില്ല. ഈ നവീനകരണത്തിൽ ചെയ്തിട്ടുള്ള മാറ്റങ്ങൾ വളരെ കുറച്ചേ ഉള്ളുവെങ്കിലും, ഉള്ളതു് ഉള്ളതുതന്നെയായിട്ടുണ്ടെന്നതിനു 'അംശിശിരകരൻ' ഇത്യാദി പദ്യങ്ങൾ തെളിവാകുന്നു. ഈ കൃതിയിൽ ഇനിയും വിശദപ്പെടാതെ വല്ല പദാൎത്ഥങ്ങളുമുണ്ടെങ്കിൽ, തിരുവനന്തപുരം കോളേജിലെ മലയാളപണ്ഡിതനായ ആറ്റൂർ കൃഷ്ണപിഷാരോടി അവൎകളെഴുതിയ വ്യാഖ്യാനത്തിന്റെ വെളിച്ചത്തിൽ അവ തെളിഞ്ഞുകാണുകയും ചെയ്യും. ഈ ഉത്തമഗ്രന്ഥത്തിനു് കൊച്ചി ഫ. ഫ. ാം കൂറു് രാമവൎമ്മ (അപ്പൻ) തമ്പുരാൻ തിരുമനസ്സുകൊണ്ടു്, മൂലശാകുന്തളത്തിലെ ഉള്ളുകള്ളിയും കണ്ടറിഞ്ഞു് എഴുതിട്ടുള്ള രസജ്ഞകമായ അവതാരിക ഒരാഭരണമായിട്ടുണ്ടു്.

## ൩. മലയാളശാകുന്തളം

വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെയുള്ള ഭാഷാവാത്സല്യം അന്യാദൃശം തന്നെ. “[illegible] ബി” എന്നു പറഞ്ഞതുപോലെ, കേരളഭാഷാപോഷണത്തിനായി അവിടുന്നു് കിടന്നു പരിശ്രമിക്കുമ്പോൾ, അവിടത്തെ പ്രിയഭാഗിനേയനും ശിഷ്യാഗ്രഗണ്യനും ഭാഷാസാഹിത്യത്തിൽ ഗണ്യങ്ങളായ പല ഗ്രന്ഥങ്ങളുണ്ടാക്കി പ്രസിദ്ധി നേടിയ [illegible]വുമായ ഏ. ആർ. രാജരാജവൎമ്മ എം. ഏ. അവൎകൾ മനസ്സിരുത്തി പരിശ്രമിക്കുന്ന സംഗതി ആ ഭാഷാഭിവൃദ്ധിക്കെന്നപോലെ കേരളീയൎക്കൊക്കെയും അഭിമാനകാരണമാകുന്നു. ഈ പരിശ്രമത്തിന്റെ ഫലമായിട്ടു് നമുക്കു് കിട്ടിട്ടുള്ള ഒരു പുതിയ പുസ്തകമാണു് 'മലയാളശാകുന്തളം'. സംസ്കൃതച്ഛായ തീരെ ഒഴിച്ചു്, മലയാളരീതിയെ മാത്രം

അവലംബിച്ചിട്ടാണ് ഇതെഴുതിയിരിക്കുന്നത്. സംസ്കൃതപദങ്ങളെ വിഭക്തി പ്രത്യയങ്ങളോടുകൂടി എടുത്തു പ്രയോഗിക്കുന്ന ഭാഷാകവിതയാണല്ലൊ മണിപ്രവാളം. എന്നാൽ സംസ്കൃതവിഭക്തികളെയും മാറ്റം ചെയ്ത്, സംസ്കൃതപദങ്ങൾക്കു കൂടി ഭാഷാവിഭക്തികളെ ചേർത്തുണ്ടാക്കുന്നതാണ് മലയാളകവിത. ഈ രണ്ടു ജാതി കവിതാരീതിയും അതാതിന്റെ സ്ഥാനത്തു ഉൽകൃഷ്ടമെന്നല്ലാതെ ഒന്നിനോടൊന്നു താരതമ്യപ്പെടുത്തുവാൻ നോക്കുന്നത് എപ്പോഴും അബദ്ധമായിരിക്കും. മലയാളരീതി പിടിച്ച് നിർമ്മിച്ചിട്ടുള്ള ഈ ശാകുന്തളം ഒന്നിലധികം പരിവൃത്തി വായിച്ചു നോക്കിയതിൽ, രാജരാജവർമ്മതമ്പുരാനവർകളുടെ ഉദ്ദേശം ധാരാളം നിറവേറുന്നതിനു ഇതു മതിയായിട്ടുണ്ടെന്നാണ് ഞങ്ങളുടെ അഭിപ്രായം. വായനക്കാർക്ക് എളുപ്പത്തിൽ അർത്ഥം മനസ്സിലാവുന്നവയും മൂലകാരന്റെ ഭാവങ്ങളെ വെളിപ്പെടുത്തുന്നവയുമായ ഇതിലുള്ള ഗദ്യപദ്യങ്ങൾ എടുത്തുദാഹരിക്കുക എന്നു വെച്ചാൽ പുസ്തകത്തിലെ പല ഭാഗങ്ങളും പകർത്തേണ്ടതായി വരും.

"ചിത്രത്തിലാദ്യമെഴുതീട്ടുയിർചേർത്തതാമോ
ചിത്തത്തിൽവെച്ചഴകുചേർത്തുരചിച്ചതാമോ"

എന്നു മുതലായ ശ്ലോകങ്ങൾ എത്ര ഹൃദയംഗമങ്ങളായിരിക്കുന്നവയെന്ന് പറഞ്ഞറിയിപ്പാൻ പ്രയാസമാണ്. എന്നാൽ, പരിഭാഷകൻ മനസ്സിരുത്തിയതു പോരാഞ്ഞിട്ടോ എന്തോ ചില പ്രയോഗങ്ങൾ കുറേക്കൂടി പരിഷ്കരിക്കാമായിരുന്നു എന്നു ഞങ്ങൾക്കു പക്ഷമുണ്ട്. 'താലവൃന്തം' കൊണ്ടു വീശുമ്പോഴുണ്ടാവുന്ന സുഖം 'ഉലവട്ടം ചാർത്തു'ന്നതുകൊണ്ടു സർവസാധാരണമായി ഉണ്ടാവുമെന്നു തോന്നുന്നില്ല. ഈ മാതിരി പ്രയോഗങ്ങൾകൂടി കൂടാതെ കഴിക്കുവാൻ വേണ്ട പാടവും പരിചയവും, തഴക്കവും പഴക്കവും ഉള്ള ഒരു കവിയാണ് ഇതിന്റെ പരിഭാഷകനെന്നു പൂർണ്ണബോദ്ധ്യമുള്ളതുകൊണ്ടാണ് ഈ ന്യൂനതയെ ഞങ്ങൾ എടുത്തുകാണിച്ചത്. എന്തുകൊണ്ടു നോക്കിയാലും, ഈ മലയാളശാകുന്തളത്തെ സംസ്കൃതസാഹിത്യരസികന്മാർ കാളിദാസന്റെ ശാകുന്തളത്തെ എന്നപോലെ മലയാളികൾ ആദരിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. ഈ പുസ്തകം കേരളഭാഷയുടെ ഗുരുഭൂതനായ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലേയ്ക്കല്ലാ സമർപ്പിച്ചതെങ്കിൽ അതൊരു ന്യൂനതയായി കരുതത്തക്കവിധം, ഇതവിടേയ്ക്കു സമർപ്പിച്ചിട്ടുള്ളത് യുക്തരൂപമായിരിക്കുന്നു. മേല്പറഞ്ഞ രണ്ടു ശാകുന്തളവും നമുക്കു സമ്പാദിച്ചുതന്നത്, അർത്ഥശാസ്ത്രത്തിന്റെ ഉള്ളും കള്ളിയും അറിഞ്ഞിട്ടുള്ള തിരുവനന്തപുരം ബി. വി. ബുക്കുഡിപ്പോക്കാരാകയാൽ അവരെ അഭിനന്ദിക്കാതെ നിവൃത്തിയില്ല.

☞ ശേഷം പുസ്തകങ്ങളുടെ അഭിപ്രായം മകരമാസത്തിലെ ലക്കത്തിൽ

മ. പ.

---

# चित्रश्लोकाष्टकम् ॥

:o:

किं काम्यते का मधुरा क ईड्यः
स्त्रीभूषणं किं मधुलोलुपः कः ।

को न्यक्सर: कीदृगभूद्रक्षसो
रामास्त्रपाळीनिहतो बभूव ॥ १ ॥

एष्यन्ते स्मरशौरिपद्मजपुरारीणां क संबुद्धयः
का सारग्रहणैषिणामुपमितिर्विद्वज्जनोदीरिता ।
वक्षोभूनिलया च का मुररिपोः का वा भवेत् सुभ्रुवां
लीलालंकृतिरत्र भाति चतुरा पादादिवर्णावलिः ॥ २ ॥

कस्मिन् वाञ्छन्ति सन्तो जगति भवति कः प्रत्ययः प्रत्ययान्ता-
दुग्धाम्भोधेः कया वाजनि सनि परतः किंस्विदभ्यासगातः ।
किं वा ब्रूते वयस्यं मुररिपुकमलाकामसंबुद्धयः काः
किं सूर्योद्योतकान्तं खलु सरसिजराजीति राजत्यजस्रम् ॥ ३ ॥

कास्युः संबुद्धयोऽपांपतिकुसुमशरश्रीशगौरीश्वराणां
कौ धातू स्तामदादौ हरिगुणमसहन् पौण्ड्रकः कीदृशोऽभूत् ।
कालो नास्तेति कास्मिन्नुपमितिवचनं किन्तु कौ मोहनीया-
वन्तस्थप्रायसूत्रं विलसति सकलस्यास्य स्याभूत्तराय ॥ ४ ॥

यस्यार्कातिश्रया प्रहर्षजननी भद्रेण भागीरथी
सा मालत्यधिमौलि लोचनपदे चिह्नं कराब्जे विदुः ।
श्यामार्द्धांगमुमापि यो दहति भव्येन स्मरेण स्मरं
सत्क्षेमाय स सर्वकालमपि यो वेदात्मभूतः स नः ॥ ५ ॥

विश्वामित्रमखं ययावसुरवैरिभ्यो यदङ्घ्र्यम्बुजो-
दस्पर्शोच्छिलयापि यौवनमहोभूमेरुदाराश्रियम् ।
यो यातून्यनभिष्ट दूषणमुखान्यानन्दपाथोनिधौ
सेतुं रावणमप्यहन्नरतनुं गायन्तमिष्टाप्तये ॥ ६ ॥

यत्तत्त्वावगमे सनालकमलोद्भूतिश्च लक्ष्मीस्स्वयं
दुष्प्रापं यमपि प्रपद्यत इदं विश्वं विचित्रात्मकम् ।
चक्रुर्लोकसुमङ्गलानि जगतां दुह्यन्ति यातूनि यो
जघ्नुस्तं प्रणमामि पूर्णकरुणं श्रीपूर्णवेदेश्वरम् ॥ ७ ॥

यः सिद्ध्यै तापसानां नयनहुतकुमारः कुमारः कुमारो
यद्वीर्येणोदपादि त्रिदशरिपुकृतान्तः कृतान्तः कृतान्तः ।
येनार्तत्रायकेण क्षपितसुरविषादो विषादो विषाद-
श्चेतश्शुद्धिं विदध्यात् समुपनमसस्सोमः ससोमः ससोमः ॥ ८ ॥



H. H. Rama Varma 11th. Prince of Cochin



Company's Registered Office.



Kurur Damodaran Nambudiripad

# *Only few shares available*

## The Mangalodayam Co. Ltd., Trichur.

Printers, Publishers, Booksellers, Stationers, Printing Material Merchants Etc. Etc.

Printing in Malayalam, English, Devanagari, Tamil, Undertaken here, Trial Solicited.

## CAPITAL Rs. 30,000
## 3000 Shares of Rs. 10 Each.



A. K. T. K. M. Cheria Narayanan Nambudiripad



Punnasseri Neelakandha Sarma

## Office Bearers.

**Managing Directors:**

1. H. H. Rama Varma Eleventh Prince of Cochin.
2. Kurur Damodaran Nambudiripad.

**Directors:**

3. A. K. T. K. M. Cheria Narayanan Nambudiripad.
4. Punnasseri Neelakandha Sarma.
5. C. T. Avinhikat Neelakandhan Bhattathiripad.
6. Vadakkiniyedath Kirangat Sreedharan Anujan Nambudiripad.
7. Dr. T. C. Krishna Menon.
8. Changarankotha Krishnan Kartha.

**Auditor:** A. K. T. K. M. Valia Narayanan Nampudiripad.
**Legal Adviser:** K. Kunjunni Nair B. A., B. L.
**Manager:** C. Kunhi Rama Menon.



C. T. A. Neelakandhan Bhattathiripad



V. Kirangat Sreedharan Anujan Nambudiripad



Dr. T. C. Krishna Menon



C. Kunhi Rama Menon



C. Krishnan Kartha

# മംഗളോദയം

൧൦൮൮

| പുസ്തകം ൫ | മകരമാസം | ലക്കം ൬. |
|---|---|---|


മംഗളം.

ശുദ്ധസത്വപൂർണ്ണമൃതിയാൽസ്വാന്ത-
സ്സിദ്ധാനന്ദമുഖിവിശ്വവിശ്രുതൻ
ബുദ്ധമാമുനിജഗൽഗുണോദയ-
ശുദ്ധ നമ്മളിലണഞ്ഞുയിക്കണം.

## പാലിഭാഷ.

ഇന്ത്യാരാജ്യത്തു ബുദ്ധമതം പ്രചരിക്കുവാൻ തുടങ്ങിയ കാലത്ത്, ആ മതത്തിന്റെ പ്രചാരകന്മാരായ സന്ന്യാസിമാരുടെ ഇടയിൽ നടപ്പുണ്ടായിരുന്നതും, അന്നുണ്ടായിരുന്ന ആര്യസമുദായക്കാരിൽ ഭൂരിപക്ഷം ജനങ്ങൾ സംസാരിച്ചിരുന്നതും ആയ ഒരു ഭാഷയാണ് പാലിഭാഷ. അക്കാലത്ത് ഇന്ത്യാരാജ്യത്തിന്റെ പല ഭാഗങ്ങളിലും ലങ്കാദ്വീപിലും (Ceylon) താമസിച്ചിരുന്ന ആളുകളിൽ അധികഭാഗക്കാർക്ക് ഈ ഭാഷ അറിയാമായിരുന്നു എന്നു വിചാരിക്കുവാൻ വഴിയുണ്ട്. പാലി= സമൂഹം (ജനസമൂഹം); അവരുടെ ഭാഷ പാലിഭാഷ; എന്നുള്ള അർത്ഥപ്രകാരം, അധികജനങ്ങൾ സംസാരിച്ചിരുന്ന ഭാഷയാകകൊണ്ടാണ് ഇതിനു 'പാലിഭാഷ' എന്നു പേരു സിദ്ധിച്ചത്. മറ്റുള്ള പല മതങ്ങളിലേക്കാൾ എത്രയോ അധികം ഗ്രന്ഥ



സംഖ്യയുള്ള ബുദ്ധമതത്തിലെ പ്രധാനപ്പെട്ട സകല ഗ്രന്ഥങ്ങളേയും രചിച്ചിട്ടുള്ളത് ഈ ഭാഷയിലാണ്. സംസ്കൃതഭാഷയിൽ തന്നെ ബുദ്ധമതസിദ്ധാന്തങ്ങളെ വിവരിക്കുന്ന ഗ്രന്ഥങ്ങൾ വളരെ കുറവാണ്. വേറെ വല്ല ഭാഷകളിലും ബുദ്ധമതക്കാരുടെ ഗ്രന്ഥങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിൽ അവ അർവ്വാചീനകാലങ്ങളിൽ നിർമ്മിക്കപ്പെട്ടവയുമാകുന്നു. ബുദ്ധമുനിയുടെ കാലത്തും അതിനടുത്ത കാലങ്ങളിലും എഴുതിയ മിക്ക ഗ്രന്ഥങ്ങളും — ഇന്ത്യയിലും ലങ്കാദ്വീപിലും ഉണ്ടാക്കപ്പെട്ട ഗ്രന്ഥങ്ങൾ പ്രത്യേകിച്ചും — പാലിഭാഷാമയങ്ങൾ തന്നെയാകുന്നു. ബുദ്ധമതതത്വങ്ങളെ ശരിയായി ഗ്രഹിക്കേണമെന്നു വിചാരിക്കുന്നവൎക്ക് ഈ ഭാഷയുടെ ജ്ഞാനം ഒഴിച്ചുകൂടാത്തതുമാണ്.

പാലിഭാഷ സംസ്കൃതത്തോടു വളരെ അടുപ്പമുള്ളതും സംസ്കൃതത്തെ അനുസരിച്ചിട്ടുള്ളതും ആയ ഒരു ഭാഷയാകുന്നു. സംസ്കൃതത്തിന്റെ താവഴിയിൽപ്പെട്ട പതിനെട്ടു പ്രാകൃതഭാഷകളിൽ മാഗധി എന്നോ ശ്രാവസ്തി എന്നോ പേരുള്ള ഒരു ജാതി പ്രാകൃതം തന്നെയാണ് ഈ ഭാഷ. നാടകങ്ങളിലും മറ്റും കാണുന്ന പ്രാകൃതങ്ങളെക്കാൾ ഈ ഭാഷയിലെ ശബ്ദങ്ങൾക്കും വാക്യങ്ങൾക്കും സംസ്കൃതത്തോട് അധികം സംബന്ധമുള്ളതുകൊണ്ട്, സാധാരണ പ്രാകൃതസ്ഥിതിയിൽനിന്നു കുറെ ഉയൎന്ന ഒരു പദവി ഇതിനു കൊടുക്കാവുന്നതാണ്. സംസ്കൃതത്തിൽനിന്ന് ആകൃതിയിലും അൎത്ഥത്തിലും ഒരു വ്യത്യാസവും ഇല്ലാത്തതായിത്തന്നെയും പല ശബ്ദങ്ങൾ പാലിയിൽ കാണുന്നുണ്ട്. പാപം, സുഖം, കല്യാണം, പണ്ഡിതൻ, ബാലൻ, ഇന്ദ്രിയം, ദേവ, സാരഥി ഇത്യാദി ശബ്ദങ്ങൾ സംസ്കൃതത്തിലും പാലിയിലും ഒരുപോലെ തന്നെയാകുന്നു. വേറെ ചില ശബ്ദങ്ങൾ സംസ്കൃതത്തിൽനിന്നു പാലിയിലേയ്ക്കു വരുമ്പോൾ അല്പമായ വികാരത്തെ പ്രാപിക്കുന്നതായിട്ടും കാണുന്നുണ്ട്. എന്നാൽ, ആ ശബ്ദങ്ങൾതന്നെ പ്രാകൃതഭാഷയിലേയ്ക്കു പകരുമ്പോൾ വരുന്ന അംഗവൈകല്യത്തെക്കാൾ ഈ വികാരം അല്പമാണുതാനും. സംസ്കൃതത്തിലെ 'സ്ഥവിര'ന്റെ കടമുറിച്ച് 'ഥേര'നാക്കീട്ടാണ് പാലിഭാഷക്കാർ വെക്കമാറുന്നത്. പ്രാകൃതക്കാരാണെങ്കിൽ ഇതിന്റെ ആദ്യക്ഷരം തീരെ മാറ്റിക്കളയും. 'കൃതം' എന്ന പൂൎവ്വകാലക്രിയയെ 'കഡിയ' എന്നാക്കിയ പ്രാകൃതക്കാരുടെ ധൈൎയ്യം പാലിയിലെ പണ്ഡിതന്മാൎക്കില്ല. അവർ, കകാരോപരിയുള്ള ഋകാരത്തിനു ഭംഗം വരുത്തീട്ടെങ്കിലും 'കൃതം' എന്നതിന്റെ ഛവി വിടാതെ കാക്കുന്നുണ്ട്. 'സാൎത്ഥ'ത്തെ സംബോധിച്ചേടത്തോളം പ്രാകൃതക്കാൎക്കും പാലിക്കാൎക്കും പ്രത്യേകിച്ചൊരു സ്വാതന്ത്ര്യവും ഇല്ല; രണ്ടു കൂട്ടരും 'സത്ഥം' എന്നുതന്നെയാണു പറയുന്നത്. ഇങ്ങിനെ നോക്കുന്നതായാൽ പാലിയിലുള്ള മിക്ക ശബ്ദങ്ങൾക്കും പ്രാകൃതശബ്ദങ്ങൾക്കെന്നപോലെ മൂലം സംസ്കൃതം തന്നെയാണെന്നു കാണാം. ചില ദിക്കിൽ അക്ഷരക്രമത്തിന് അല്പാല്പം വ്യത്യാസം വരുന്നതിനു കാരണം ഉച്ചാരണത്തിലുള്ള വൈകല്യം മാത്രമാകുന്നു. ധൎമ്മ-ധമ്മ, കൎമ്മ-കമ്മ, പുത്ര-പുത്ത, ദ്വീ-ദ്വീ, വൎണ്ണ-വണ്ണ, മിത്ര-മിത്ത, ആത്മാ-അത്താ, രാത്രി-രത്തി, ഷഷ്ഠ-ഛട്ടോ, ഇത്യാദി ശബ്ദങ്ങളിൽ പൂൎണ്ണോച്ചാരണമായ സംസ്കൃതശബ്ദങ്ങൾക്കു പാലിഭാഷാസംക്രമത്തിൽ അക്ഷരാവയവങ്ങളിൽ കുറച്ചെങ്കിലും ഒരു വൈകല്യം വരുന്നതല്ലാതെ, ശബ്ദങ്ങൾതന്നെ തിരി

ച്ചറിയുവാൻ പാടില്ലാത്തവിധം ഭേദപ്പെടുകയോ അൎത്ഥത്തിന്ന് വല്ല വ്യത്യാസവും വരുകയോ ചെയ്യുന്നില്ല.

മേൽക്കാണിച്ച ഉദാഹരണങ്ങൾ സംസ്കൃതത്തോട് ഏറ്റവും പൊരുത്തമുള്ള പാലിശബ്ദങ്ങളെപ്പറ്റിയാണ്. ഇതുപോലെ തന്നെ, സംസ്കൃതത്തോട് എത്രയോ അകന്ന ഒരു ഛായമാത്രമുള്ള ചില ശബ്ദങ്ങളുണ്ട്. പക്ഷെ, അവയുടെ മൂലം തന്നെ സംസ്കൃതമല്ലെന്ന തോന്നത്തക്ക വിധം ആ വക ശബ്ദങ്ങളും വ്യത്യാസപ്പെടുന്നില്ല. ഉദാഹരണം:—

| സംസ്കൃതം | പാലി |
|---|---|
| സമ്യക് | സമ്മാ |
| ശ്രേയഃ | സേയ്യോ |
| വൃദ്ധിഃ | വുദ്ധോ |
| ഊൎദ്ധ്വം | ഉദ്ധം |

ഇത്യാദി.

ഇപ്രകാരം, പാലിഭാഷയിലുള്ള ശബ്ദങ്ങൾക്ക സംസ്കൃതശബ്ദങ്ങളോട് അടുത്ത ചേൎച്ചയില്ലെങ്കിൽ അകന്നിരിക്കിലും ആൎക്കും അപലപനീയമല്ലാത്തതായ ഒരു സംബന്ധം എവിടെയും ഉള്ളതായിക്കാണാം. സാധാരണ നാമപദങ്ങൾക്കുള്ളതുപോലെ ക്രിയാപദങ്ങൾക്കും ഈ സംബന്ധം ഉണ്ട്. ക്രിയാപദങ്ങളെല്ലാം പ്രാകൃതത്തിലെന്നപോലെ ഈ ഭാഷയിലും പരസ്മൈപദമായിട്ടാണ് പ്രയോഗിക്കുക പതിവ്; ആത്മനേപദത്തിന്ന് ഈ ഭാഷയിൽ പ്രചാരം തന്നെ ലഭിച്ചിട്ടില്ല. ക്രിയാപദഘടിതങ്ങളായ പാലിവാക്യങ്ങൾക്ക് സംസ്കൃതവാക്യങ്ങളോട് എത്രമാത്രം യോജിപ്പുണ്ടെന്ന പരിശോധിച്ചു നോക്കുക.—

'ധീരോ ബാലേ അവേക്ഖതി'

'അപ്പമാദേന മഘവാ ദേവാനം സെട്ഠതാം (ഗതോ'

'അത്താനം ഉപമം കത്വാ ന ഹനേയ്യ (ന ഘാതയേ'.

ഈ പാലിവാക്യങ്ങൾക്ക ശരിയായ സംസ്കൃതം:—

ധീരോ ബാലാനവേക്ഷതേ'

'അപ്രമാദേന മഘവാ ദേവാനാം ശ്രേഷ്ഠ(താം ഗതഃ'

'ആത്മാനമുപമാം കൃത്വാ ന ഹന്യാന്ന (ഘാതയേത്'.

എന്നാണ്.

ഇത്രയും പ്രസ്താവിച്ചതിൽനിന്ന്, പാലിഭാഷ സംസ്കൃതത്തിൽനിന്ന തീരെ വ്യതിരിക്തയായ ഒരു ഭാഷയല്ലെന്നും, പരിഷ്കൃതസമുദായക്കാരുടെ വ്യവഹാരത്തിൽനിന്നും സംസ്കൃതവ്യാകരണപദ്ധതിയിൽനിന്നും ഭ്രംശിക്കയാൽ ഇതിന്ന് വലുതായ ഉച്ചാരണഭേദം സംഭവിച്ചുവെന്നായുള്ള എന്നും സിദ്ധമായി. ബുദ്ധമുനിയുടെ അവതാരകാലത്ത്, മഗധം മുതലായ ദിക്കുകളിൽ ഇതു നാട്ടുഭാഷയായി ഉപയോഗിച്ചിരുന്നു. പണ്ഡിതന്മാർ ഗ്രന്ഥനിൎമ്മാണത്തിന്നും മറ്റും ഇതിനെ അംഗീകരിച്ചിരുന്നതുമില്ല. പണ്ഡിതസമാജക്കാരുടെ അനാദരത്തിന്ന പാത്രമായ ഈ ഭാഷയെ ബുദ്ധമുനിയും അദ്ദേഹത്തിന്റെ അനുഗാമികളും എടുത്തു പൊതുമാക്കുവാൻ പുറപ്പെട്ടത് ഈ ഭാഷയുടെ സൌഷ്ഠവം വിചാരിച്ചിട്ടല്ല. ബുദ്ധമുനിയുടെ സിദ്ധാന്തപ്രകാരമുള്ള നവീനമതത്തിലെ തത്വങ്ങളെ ബഹുജനങ്ങൾക്കറിയിക്കുവാൻ തക്കതായ ഒരു ഭാഷവേണമെന്നേ അവൎക്കാഗ്രഹമുണ്ടായിരുന്നുള്ളു. ബുദ്ധമുനിയാൽ ആദരിക്കപ്പെട്ടതോടുകൂടി പാലിഭാഷയ്ക്കു ശക്തിവൎദ്ധിക്കയും, അതിൽ അനേകം ഗ്രന്ഥങ്ങൾ ഉണ്ടായിത്തീരുകയും ചെയ്തു.

ബുദ്ധമതക്കാരുടെ ഗ്രന്ഥങ്ങൾ മിക്ക

ഇവ ഈ ഭാഷയിലാണ് നിർമ്മിക്കപ്പെട്ടിട്ടുള്ളതെന്ന് ആദ്യം പറഞ്ഞുവല്ലോ. മനുഷ്യജീവിതത്തിന്റെ പരമമായ ഉൽക്കർഷം, മനുഷ്യജന്മം സിദ്ധിച്ചാൽ ചെയ്യേണ്ടതായ കടപ്പാടുകൾ, ഭിക്ഷുക്കളുടെ വിധികൾ, വർണ്ണസംസ്കാരങ്ങൾ, ആശ്രമധർമ്മങ്ങൾ മുതലായ സാധാരണ മതസിദ്ധാന്തങ്ങളെ എത്രയും ഭംഗിയായും സ്വാഭാവികതയോടുകൂടിയും വിവരിക്കുന്നതായ പല ഗ്രന്ഥങ്ങളും ഈ ഭാഷയിലുണ്ട്. ബുദ്ധമതപ്രകാരം ജഗത്തിന്റെ ഉൽപത്തി, അതിനു കാരണമായ പരമാണുസംയോഗം, വിലയം മുതലായ ദാർശനികവിഷയങ്ങളെയും അവയവവാദം, വൈഭാഷികവാദം, പരമാണുവാദം മുതലായ പ്രത്യേകസിദ്ധാന്തങ്ങളെയും ശാസ്ത്രീയമായ രീതിയിൽ പൂർവ്വപക്ഷസിദ്ധാന്താദിക്രമത്തോടുകൂടി വിവരിക്കുന്നവയായും അനേകം ഗ്രന്ഥങ്ങൾ ഇതിലുണ്ട്. ബൗദ്ധദാർശനികന്മാരുടെ ഇടയിൽ അഭിപ്രായഭേദങ്ങൾ ഉത്ഭവിച്ചപ്പോൾ അവയെ പ്രതിപാദിക്കുന്നവയായും ഒട്ടധികം ഗ്രന്ഥങ്ങൾ ഉണ്ടായിട്ടുണ്ട്. ഇതിനു പുറമെ ചരിത്രം, സാഹിത്യം മുതലായ വിഷയങ്ങളിലും പല പണ്ഡിതന്മാരുടെ വകയായി പല ഗ്രന്ഥങ്ങൾ പാലിഭാഷയിൽ ഉണ്ടായിട്ടുണ്ട്. പരിഷ്കൃതരീതിയിൽ ജീവചരിത്രം എഴുതുന്നതിന്റെ മാതൃകയായി അംഗീകരിക്കുവാൻ അർഹതയുള്ളവയായിത്തന്നെ പല കഥാഗ്രന്ഥങ്ങളും ഈ ഭാഷയിലുണ്ട്. ബുദ്ധമുനിയുടെ ജീവചരിത്രത്തെ അതിഭംഗിയായും അതിവിസ്തൃതമായും വിവരിക്കുന്ന ഗ്രന്ഥങ്ങളും അപൂർവ്വമല്ല. 'ധർമ്മപദം' എന്ന പേരായ പാലിഭാഷാഗ്രന്ഥത്തെ, ഹിന്ദുക്കൾ മഹാഭാരതത്തെയെന്നപോലെ ബൗദ്ധന്മാർ പ്രശംസിച്ചുവരുന്നു. ആ വിശിഷ്ടഗ്രന്ഥത്തിൽ, ബുദ്ധമതത്തിന്റെ സാമാന്യസിദ്ധാന്തങ്ങളെ വളരെ വിശദമായി പ്രതിപാദിച്ചിട്ടുള്ളതിനു പുറമെ, ഗൃഹസ്ഥന്മാർ, ഭിക്ഷുക്കൾ മുതലായ ആശ്രമികളുടെ പ്രത്യേകധർമ്മങ്ങളെയും വിവരിച്ചിട്ടുണ്ട്. എല്ലാറ്റിലും ഉപരിയായിട്ട് അതിൽനിന്നു പഠിപ്പാനുള്ളത് ബുദ്ധമുനി ഓരോ അവസരങ്ങളിലായി തന്റെ ശിഷ്യന്മാർക്കും ഭക്തന്മാർക്കും കൊടുത്തിട്ടുള്ള ഉപദേശങ്ങളാണ്. സത്യം, സ്നേഹം, ദയ, അഹിംസ മുതലായ വിശിഷ്ടഗുണങ്ങളുടെ ആവശ്യകതയെക്കുറിച്ച് യുക്തിയുക്തമായും ഉദാഹരണസഹിതമായും ഇടയ്ക്കിടയ്ക്ക് ചില ചെറിയ കഥകളെ ഘടിപ്പിച്ചും ബുദ്ധമുനി തന്റെ ശിഷ്യന്മാർക്കു കൊടുത്തിട്ടുള്ള നീതിപദേശങ്ങളെ, ഹിന്ദുക്കൾ വൈദികസൂക്തങ്ങളെ എന്നപോലെ ബൗദ്ധന്മാർ ബഹുമാനിക്കുന്നുണ്ട്. ആ വക നീതിപദേശങ്ങളുടെ ഹൃദയംഗമതയെപ്പറ്റി കുറച്ചു സ്വല്പപരിജ്ഞാനമെങ്കിലും ഉണ്ടാകുവാൻ വേണ്ടി ഒന്നു രണ്ടു നീതിശ്ലോകങ്ങളെ പാലിയിൽനിന്നു ശുദ്ധസംസ്കൃതത്തിലാക്കി താഴെ കാണിക്കുന്നു.—

'ന തം സജലദാ വാതാ
ന ചാപി ഹരിചന്ദനം
നൈവ ഹാരാ ന മണയോ
ന ചന്ദ്രകിരണാങ്കുരാഃ
ശമയന്തീഹ ജന്തൂനാം
പരിദാഹം സമുദ്ധതം
യം സംശമയതി ശ്രേയഃ
ശീലമത്യന്തശീതളം.'

ശീലമാഹാത്മ്യത്തെപ്പറ്റിയ ഈ ഉപദേശംപോലെ തന്നെ രമണീയമായി ശമത്തെക്കുറിച്ചുള്ള ഉപദേശം ഇങ്ങിനെയാണ്—

'നഹി, വൈരേണ വൈരാണി
ശാമ്യന്തീഹ കദാചന
അവൈരേണ തു ശാമ്യന്തി
ഏഷ ധർമ്മഃ സനാതനഃ'

ഇങ്ങിനെ പറഞ്ഞുതുടങ്ങിയാൽ ബുദ്ധന്റെ ഉപദേശങ്ങളെ കുറിച്ചുതന്നെ അനേകം ലേഖനങ്ങൾ എഴുതേണ്ടതായി വരും.

ചുരുക്കിപ്പറയുന്നതായാൽ പാലിഭാഷയിലുള്ള ഗ്രന്ഥസമുച്ചയം എത്രയും സഹൃദയന്റെയും ശ്രദ്ധയെ ആകർഷിക്കുന്നതാണെന്നുതന്നെ വേണം പറയുവാൻ. ബൌദ്ധസാഹിത്യത്തിന്റെ നിക്ഷേപങ്ങളായ ആ വക ഗ്രന്ഥങ്ങളെ വായിക്കണമെങ്കിൽ ബുദ്ധഭാഷയായ പാലിയെ അഭ്യസിക്കാതെ സാധിക്കുന്നതല്ല. ആ ഭാഷയാകട്ടെ സംസ്കൃതത്തോടു വളരെ അടുപ്പമുള്ളതാകയാൽ, സംസ്കൃതത്തിൽ സാമാന്യമായ ലോകവ്യുൽപത്തിയും സംസ്കൃതനാടകങ്ങളിലുള്ള പ്രാകൃതഭാഷയിൽ പരിചയവും ഉള്ളവരായ വിദ്വാന്മാർക്ക് സ്വയമായി വായിച്ചാൽ തന്നെ അതിന്റെ അർത്ഥം മനസ്സിലാക്കുവാൻ സാധിക്കുകയും ചെയ്യും.

കെ. വി. എം.

# ദ്രൌപദീസ്വയംവരം

പ്രബന്ധം — തുടർച്ച

ശ്രീമാൻപാഞ്ചാലരാജന്യനഥ ജനതതി-
യംവിളിച്ചാളയച്ചു-
ച്ചൈശ്ചൊന്നാനിവണ്ണം ഗുണനയവിനയൌദാ-
ര്യസൌജന്യശാലീ
ശ്രീമദ്വത്സ! പ്രസിദ്ധാനിവരെയൊരു പതി-
നാഗതാൻ പേർത്തുമോരോ
സന്മാനം കൊണ്ടു സംഭാവ്യസമുചിതമോ-
ദത്താൽത്തുനാനാഗുണാഢ്യാൻ. 14

ഇത്ഥം താതാജ്ഞ കൈക്കൊണ്ടഥ ധൃഷ്ടദ്യുമ്നനാ-
മെല്ലവേ ചന്ദനാന്നാ
പൃഥ്വീപാലാത്മജന്മാരെ മണിമചകളിൽ വ-
ന്നിച്ചിരുത്തിത്തദാനീം (ഉദ്ദാ-
മത്തൻപുഷ്പമാലികാകാകമലമലയജകല്പ-
തതാംബൂലപുഷ്പൈഃ
പ്രത്യേകം വ്യഞ്ജനൈശ്ചാപ്യതനവദി...ഃ
പൂജയാമാസ പൂജ്യാൻ. 15

കല്യാണിമല്ലാരായാം കനിവിലൊനാടുകളി-
പ്പിച്ചുകൊണ്ടമ്മമാരും
ചാതുര്യം തോഴിമാരും കുശലവിധിവിശേ-
ഷങ്ങളും ചെയ്തുതോറേ
മല്ലാർമംഗല്യഭൂഷാമണിനികരമെടു-
ത്തന്തികേകൊണ്ടുവച്ചു-
ണല്ലാതംകൂടിനാൻത്താനിമമിമിതിമാ-
നില്ലലാളിച്ചണഞ്ഞാർ. 16

ലോകപ്പാമ്പട്ടണിഞ്ഞാളൊരുവൾ, തിലകി-
ന്നാളുലർക്കുന്തൽമീതേ (നാ-
സീമന്തം ചേർത്തണിഞ്ഞാളൊരുവൾ, തില-
ട്ടാർമനോരമ്യമന്യാ; (കരി-
വാർമെത്തുകസ്തൂരിഷാമഴകിനോടപരാ,
പിന്നെവർകങ്കണാലി-
ശ്രീമന്നാനാമനോജ്ഞാഭരണഗണമൊ-
ന്നാരിമാർ ചേർത്തണിഞ്ഞാർ. (ലോ

### ചൂടിനെ സംബന്ധിച്ച

# ചില ശാസ്ത്രതത്വങ്ങൾ

പ്രാണധാരണത്തിന് ഒരുവിധത്തിലും കഴിക്കുവാൻ വയ്യാത്ത വായു, വെള്ളം മുതലായവയുടെ കൂട്ടത്തിൽ ഒട്ടും അപ്രധാനമല്ലാത്തതാണ് ചൂട് എന്നറിയാത്തവർ ചുരുക്കമാണ്. എന്നാൽ ചൂടിന്റെ അധിഷ്ഠാനവസ്തുക്കൾ എന്തെല്ലാമാണ്, അത് എങ്ങിനെ നമുക്കു കിട്ടുന്നു എന്നു മുതലായ സംഗതികളെ ശാസ്ത്രീയരീതിയിൽ അറിഞ്ഞിട്ടുള്ളവർ വളരെ ചുരുക്കമാണ്. നാം നിത്യമായി ഉപയോഗപ്പെടുത്തുന്ന സാധനങ്ങളെപ്പററിയ അറിവിൽ നിന്നാണ് നമ്മുടെ ശാസ്ത്രജ്ഞാനം അഭിവൃദ്ധിയെ പ്രാപിക്കേണ്ടത്.

ചൂടിനെക്കുറിച്ചുള്ള ഈ വിവരണത്തിൽ ഒന്നാമതായി ചിന്തിക്കേണ്ട സംഗതി ചൂട് എന്നതെന്താണ് എന്നാകുന്നുവല്ലോ. ചൂട് എന്നത് ഒരു ശക്തിയാണെന്നാണ് ശാസ്ത്രജ്ഞന്മാരുടെ സിദ്ധാന്തം. ലോകത്തിൽ സകല വിദ്യകളും നടക്കുന്നതു ശക്തികൊണ്ടാകുന്നു. ശബ്ദം, ഗതി, വിദ്യുത്ത്, ചൂട് ഇത്യാദി വിവിധരൂപത്തിൽ ശക്തി നമുക്കനുഭവപ്പെടുന്നുണ്ട്. എന്നാൽ, ശക്തി ഏതെതു രൂപത്തിലൊക്കെയാണെന്നോ നമുക്കനുഭവപ്പെടുന്നത്? ഈ വക എല്ലാ രൂപങ്ങളിലുംവെച്ചു മുഖ്യമായതു ചൂടാകുന്നു. എന്തുകൊണ്ടെന്നാൽ, ചൂട് മററുള്ളവയെക്കാൾ വ്യാപിക്കുന്നതും അധികം ഉപയുക്തവും ആകകൊണ്ടുതന്നെ. എന്നുമാത്രമല്ല, മററു ശക്തികളെ ചൂടിന്റെ രൂപത്തിൽ പരിണമിപ്പിക്കുവാനും നമുക്കു കഴിയും. ഈ സംഗതിയും ചൂടിന്റെ പ്രാധാന്യത്തിനു കാരണമാണ്.

ചൂട് നമുക്കു കിട്ടുന്നത് സൂര്യങ്കൽനിന്നും ഭൂമിയിൽനിന്നും രസായനപ്രയോഗത്തിൽനിന്നും ആകുന്നു. ഈ മൂന്നിലുംവെച്ച് അധികം പ്രധാനമായത് സൂര്യനാണ്. സൂര്യങ്കൽനിന്നു പ്രതിദിനം ലഭിക്കുന്ന ചൂടിനു സുമാർ ഒരു കോടി എഴുപതു ലക്ഷം കൊല്ലംകൊണ്ടുകൂടി ഹ്രാസം ഭവിക്കുന്നതല്ല. ഇതുകൊണ്ടാണ് സൂര്യനെ തേജസ്സുകളുടെ അധിഷ്ഠാനമെന്നു വിദ്വാന്മാർ പറയുന്നത്. സൂര്യൻ, ഭൂമി, രസായനശക്തി എന്നിങ്ങിനെ ചൂടിന്റെ അധിഷ്ഠാനവസ്തുക്കളായ മൂന്നിൽനിന്നും നമുക്കു ചൂടു കിട്ടുന്ന പ്രകാരത്തെ ഒരോന്നായി പര്യാലോചിക്കാം.

സൂര്യഗോളത്തിന്റെ ചുററുപാടും എണ്ണവും വലുതായ അനേകം ഉപഗ്രഹങ്ങൾ (Nabulae) സ്ഥിതിചെയ്യുന്നുണ്ട്. ഭൂമി, കുജൻ, മുതലായ ഗ്രഹങ്ങളെപ്പോലെ അവയും സൂര്യനെ പ്രദക്ഷിണം ചെയ്യുന്നു. ചിലപ്പോൾ അവ അവയുടെ ഭ്രമണരേഖയിൽനിന്നു തെററി സൂര്യമണ്ഡലത്തിൽ മറിഞ്ഞുവീഴുന്നു. അപ്പോൾ അതേവരെയും അവയ്ക്കുണ്ടായിരുന്ന ഗതിശക്തിക്കു തടസ്സം വരികയും, ആ ഗതിശക്തി തേജശ്ശക്തിയായിപ്പരിണമിക്കയും ചെയ്യും. ഒരിരുമ്പുകട്ടിയിൽ മറെറാന്നുകൊണ്ടു മേടുമ്പോൾ അതിൽ ചൂടുണ്ടാകുവാനുള്ള കാ

ങ്ങളോ അവ അന്യോന്യം കൂട്ടിമുട്ടി അവയുടെ ഗതിശക്തി തടസ്ഥപ്പെടുന്നതാകുന്നു. ഉപഗ്രഹങ്ങൾ സൂര്യമണ്ഡലത്തോടു കൂട്ടിമുട്ടുമ്പോൾ ചൂടുണ്ടാവുന്നതും ഇതുപോലെതന്നെ. ഇപ്രകാരം മിനുട്ടിൽ മിനുട്ടിൽ ലക്ഷോപലക്ഷം ഉപഗ്രഹങ്ങൾ സൂര്യമണ്ഡലത്താൽ ആകർഷിക്കപ്പെട്ടു് സൂര്യഗോളത്തിൽ പതിക്കുന്നുണ്ടെങ്കിൽ, അതുകൾ എത്ര വലുതായ ചൂടു് ക്ഷണംതോറും ഉത്ഭവിക്കുന്നുണ്ടായിരിക്കണം? എന്നുമാത്രമല്ല; സൂര്യമണ്ഡലത്തിന്റെ പണിപ്പാടു് അനേകം രാസായനികവസ്തുക്കളെക്കൊണ്ടാണ്. രാസായനികപദാർത്ഥങ്ങൾക്കു് അതിമാത്രമായ ചൂടുതട്ടിയാൽ അവയുടെ സ്വതേയുള്ള രൂപം മാറി മറ്റാകൃതിയും ഉണ്ടാവുകയും, അപ്പോൾ അതുകളിൽ നിന്നു ചൂടു ഉത്ഭവിക്കയും ചെയ്യും. സൂര്യഗോളത്തിലുള്ള ചില വസ്തുക്കൾ ആവിയായും വേറെ ചിലതു ദ്രവങ്ങളുമാകുന്നു. സൂര്യഗോളവും അന്തരീക്ഷവും, അതിന്റെ നാലുപാടുമുള്ളപദാർത്ഥങ്ങൾ സൂര്യഗോളത്തെ അപേക്ഷിച്ചു ശീതവും ആകയാൽ സൂര്യഗോളത്തിൽനിന്നു് എല്ലായ്പോഴും ചൂടു് ഉത്ഭവിച്ചുകൊണ്ടിരിക്കും. ഈ വിദ്യ ശാസ്ത്രപ്രകാരമുള്ള പരിവർത്തനനിയമം (Theory of Exchanges) കൊണ്ടുവരുന്നതാണ്. ചൂടുവെള്ളം നിറച്ചിട്ടുള്ള ഒരു കുടത്തോടു തൊട്ടു് തണുത്തവെള്ളം നിറച്ച ഒരു കുടം അരികിലുമായി വെച്ചാൽ തണുത്ത വെള്ളം നിറച്ച കുടത്തിലെ ജലം ഉഷ്ണമായും ചൂടുവെള്ളം തണുപ്പായും മാറിത്തീരുന്നതു നമുക്കു നിത്യാനുഭവമുള്ള സംഗതിയാണല്ലോ. ഈ മാറ്റം സംഭവിക്കുന്നതിനുള്ള കാരണത്തെയാണ് പരിവർത്തനനിയമം എന്നു പറയുന്നതു്. ഈ നിയമം വിചാരിച്ചുനോക്കുമ്പോൾ നാലുപുറവും നിറച്ച നാനാവിധ പദാർത്ഥങ്ങൾ ഇടതിങ്ങിയ സൂര്യഗോളത്തിൽ നിന്നു സദാപി ചൂടുപുറപ്പെടുന്നതിൽ ആശ്ചര്യമില്ലല്ലോ. ഇങ്ങിനെ എന്നും ഇടവിടാതെ ചൂടു ചിലവുചെയ്യുന്നതുകൊണ്ടു സൂര്യഗോളം അല്പാല്പമായി തണുക്കുവാൻ ഭാവിക്കുന്നു എങ്കിലും അപ്പോഴപ്പോഴായും അതിന്നു ചൂടു ലഭിക്കുന്നു. സൂര്യമണ്ഡലത്തിൽനിന്നു ദിനംതോറും പുറത്തു പോകുന്ന അത്യധികമായ ചൂടിന്റെ എത്രയും ചുരുങ്ങിയ ഒരംശം മാത്രമേ ഭൂമിയിൽ സംക്രമിക്കുന്നുള്ളൂ. എന്തുകൊണ്ടെന്നാൽ, സൂര്യനും ഭൂമിയും തമ്മിൽ സുമാർ 2,30,82,500 യോജന അകലത്തായി സ്ഥിതിചെയ്യുന്നതു്. പുറമെ സൂര്യന്റെ ചൂടു ഭൂമിയ്ക്കുമാത്രമല്ലാ, അതുപോലെ നാലു പുറത്തുമുള്ള നാനാവസ്തുക്കളിലേക്കും പോയിക്കൊണ്ടിരിക്കുന്നു. ഇതിനെപ്പോലെ വസ്തുക്കളിലേക്കു പകരുന്നതുകൊണ്ടും സൂര്യനും ഭൂമിക്കും തമ്മിലുള്ള ദൂരം കൊണ്ടും അത്യല്പമായ ചൂടു മാത്രമേ ഭൂമിക്കു കിട്ടുകയുള്ളൂ എങ്കിലും അതു ഭൂമിയിലുള്ള സകല വസ്തുക്കളുടേയും ജീവധാരണത്തിന്നുപയോഗപ്പെടുന്നു. ഭൂമിയിലുള്ള വൃക്ഷലതാദികളായ ഉത്ഭിജ്ജവസ്തുക്കളുടെ വളർച്ചയ്ക്കു സൂര്യതേജസ്സു് ഉപയോഗമുള്ളതാകുന്നു. അവ സൂര്യങ്കൽനിന്നു തേജസ്സിനെ ആകർഷിക്കുകയും, പ്രകാരാന്തരേണ അതിനെ പുറത്തു പ്രകാശിപ്പിക്കയും ചെയ്യുന്നു. മനുഷ്യരും മൃഗങ്ങളും ഉത്ഭിജ്ജങ്ങളെ ഭക്ഷിക്കയാലുകൊണ്ടു് സസ്യാദികളിലുള്ള പകരുന്ന തേജസ്സിന്റെ ഒരംശം അവർക്കും അനുഭവപ്പെടുന്നതാണ്. ഉത്ഭിജ്ജങ്ങളെപ്പോലെ മറ്റു ജീവജാലങ്ങളും സൂര്യങ്കൽനിന്നു തേജസ്സിനെ ആകർഷിക്കുന്നുണ്ടു്. ഭൂമിയിലേയും അതിന്റെ ഒരംശം പ്രതിഫലിക്കുന്ന

കാണമെന്തു്? ഈ ചോദ്യങ്ങൾക്കുത്തരംപറയണമെങ്കിൽ 'ശക്തി' എന്നും 'പദാൎത്ഥ'മെന്നും പറയുന്നതു് ഒന്നിനെയല്ലെന്നും അവ രണ്ടും രണ്ടുതന്നെയാണെന്നും സമ്മതിക്കേണ്ടിവരും. എന്നാൽ, ശക്തിക്കു് എന്തെങ്കിലും ഒരു പദാൎത്ഥത്തെ അവലംബിക്കാതെ നില്പാൻ കഴികയില്ലെന്നേ ഉള്ളൂ. ഒരു പരമാണുവിൽ(Atom)തന്നെ പല പ്രകാരത്തിൽ നാനാശക്തികളെ പ്രതിഫലിപ്പിക്കുന്നതായാൽ അതു് അനന്തമായ ശക്തി സഞ്ചയത്തിന്നു് അധിഷ്ഠാനമായിപ്പരിണമിക്കുമെങ്കിലും ഒന്നാമധികം പരമാണുക്കൾ കൂടിച്ചേൎന്നുണ്ടാവുന്ന സാധാരണ വസ്തുക്കൾക്കു് അതാതവസ്ഥയിൽ നില്പാൻ എത്രത്തോളം ശക്തി ആവശ്യമാകുന്നുവോ അത്രമാത്രമല്ലാതെ അതിൽ കൂടിയോ കുറഞ്ഞോ ശക്തിയെപ്പുറപ്പെടുവിക്കുവാൻ അവയ്ക്കു കഴികയില്ല. ഈ ശക്തിമാത്രമല്ലാതെ, രസായനപ്രയോഗത്തിന്നുപയോഗിക്കുന്ന പദാൎത്ഥങ്ങളിൽ പുതുതായി ഒരു ശക്തിയും ഉണ്ടാവുന്നില്ല; അതിൽ സഹജമായുള്ള ശക്തി പ്രകാശിക്കുക മാത്രമേ ചെയ്യുന്നുള്ളൂ.

മാസ്തൂരാചാൎയ്യർ.

# നോവൽ



സാങ്കേതികശബ്ദങ്ങളുടെ പരിണാമത്തെപ്പററിയുള്ള സംശയം ഇതുവരെ തീൎന്നിട്ടില്ല. ലോകത്തിൽ സൎവ്വസാധനങ്ങളുടെയും കാൎയ്യങ്ങളുടെയും വളൎച്ചയും അഭിവൃദ്ധിയും നടപ്പെടുത്തുന്ന പ്രകൃതിയുടെ ശക്തിയെ ലംഘിക്കാൻ മനുഷ്യൎക്ക് വളരെ എളുപ്പമല്ല. മനുഷ്യപ്രയത്നംകൊണ്ടു് വളൎച്ചയ്ക്കും അഭിവൃദ്ധിക്കും ഒരു തടസ്ഥമോ മാററമോ വരുത്താമെന്നല്ലാതെ, അവയെസംബന്ധിച്ചുള്ള പ്രകൃതിസിദ്ധാന്തങ്ങൾക്ക് ഭേദംവരുത്താൻ അസാദ്ധ്യമാണ്. ഭാഷയുടെ വളൎച്ചയെ സംബന്ധിച്ചും ഇതിനെയുള്ള ചില പ്രകൃതിസിദ്ധാന്തങ്ങളുണ്ട്. അന്യഭാഷകളിൽ നിന്നു വാക്കുകൾ വന്നുചേരുന്ന സമ്പ്രദായവും ഇതിനെയുള്ള ചില സിദ്ധാന്തങ്ങൾക്കു കീഴടങ്ങിയിരിക്കും. ശാസ്ത്രസംബന്ധമായും മററുമുള്ള സാങ്കേതികശബ്ദങ്ങൾക്ക് പുതിയ വാക്കുകൾ സംസ്കൃതത്തിന്റെ സഹായത്തോടുകൂടി സൃഷ്ടിക്കേണ്ടതാണെന്നു വിദ്വാന്മാർ അഭിപ്രായപ്പെടുന്നുണ്ടെങ്കിലും ആ വക അനേകം വാക്കുകൾ ലോകാഭിരുചിയുടെ ഇച്ഛാശക്തിയുക്തിക്കനുസരിച്ചുള്ള വേഗതയോടുകൂടി ഭാഷയിൽ കടന്നു സ്ഥലം പിടിച്ചിട്ടുണ്ട്. അവയെ ഉപദ്രവിക്കാതെ യഥേഷ്ടം ഭാഷയിൽ കയ്ക്കൊണ്ടുകൊൾവാൻ അനുവദിക്കയാണ് വൈയാകരണന്മാർ ചെയ്യേണ്ടതെന്നു തോന്നുന്നു.

നോവൽ എന്ന ഇംഗ്ലീഷ് പദത്തിന്റെ സ്ഥാനത്ത് 'ആഖ്യായിക'യെന്നാ

ക വാക്കിനെ ചിലർ ഉപയോഗിക്കുന്നുണ്ടെങ്കിലും അതിനു നോവലിനെപ്പോലെ പ്രചാരമില്ല. നോവൽ എന്നു പറഞ്ഞാൽ ഇന്നവിധം ഗ്രന്ഥമെന്നതാണ് സൂചിപ്പിക്കുന്നതെന്ന് അറിയാത്തവർ ഇംഗ്ലീഷുഭാഷ അറിഞ്ഞുകൂടാത്ത സഹൃദയന്മാരുടെ ഇടയിൽ പോലും അധികമില്ലെന്നു ധൈര്യത്തോടെ പറയാം.

അതുകൊണ്ട് ഇവിടെ നോവൽ എന്ന വാക്കുതന്നെ ഉപയോഗിക്കുന്നതിന് വൈയാകരണന്മാരോട് ക്ഷമായാചന ചെയ്യേണ്ടുന്ന ഒരു ആവശ്യത എനിക്കുണ്ടാകയില്ലെന്നു വിശ്വസിക്കുന്നു.

നോവൽ എന്ന പദംപോലെതന്നെ ആ പദംകൊണ്ട് അറിയപ്പെടുന്ന ഗ്രന്ഥങ്ങളും നമ്മൾക്ക് ഇംഗ്ലീഷുഭാഷയുടെ സഹായത്താൽ ലഭിച്ചിട്ടുള്ളവയാകുന്നു. ഇംഗ്ലീഷുഭാഷയിലാകട്ടെ, ഇന്നുള്ള നോവൽ എന്നത് സാഹിത്യസർവ്വസ്വത്തിൽ ക്രമേണ വളർന്നുവന്ന ഒരു പ്രത്യേക പ്രസ്ഥാനമാണ്. ഇംഗ്ലീഷുപണ്ഡിതന്മാർ അനേകശതവർഷത്തിനുമുമ്പു നട്ടുനനച്ചു വളർത്തി വലിയ വൃക്ഷമാക്കിയതിനുശേഷം അതിന്മേൽ കാണുന്ന പുഷ്പങ്ങളെ നാം പറിച്ചിട്ടുള്ളൂ, സ്വഭാഷാസ്വരൂപത്തിൽ കോർത്തു നമ്മുടെ സാഹിത്യവനിതയ്ക്കു മാലയായി അർപ്പിക്കയാണ് ചെയ്തിട്ടുള്ളത്. ആ പുഷ്പങ്ങളുടെ സൗരഭ്യാദിഗുണങ്ങളെ കണ്ടറിഞ്ഞും ആസ്വദിക്കയും ചെയ്തിരുന്ന രസജ്ഞന്മാർ വളരെ ഉണ്ടായിരുന്നുവെങ്കിലും, അവയെ പറിക്കുന്നതും മാലയാക്കി കോർക്കുന്നതും നമ്മുടെ സാഹിത്യവനിതയ്ക്ക് അലങ്കാരമാക്കിത്തീർക്കുന്നതും കണ്ടുപിടിച്ച ആദിനേതാക്കൾ ചുരുക്കംചില മാന്യന്മാർ. തന്നിമിത്തം കേരളീയരുടെ കൃതജ്ഞതയ്ക്കു പാത്രമായ് ആദ്യമായിത്തീർന്നത് 'കുന്ദലത' കർത്താവായ ടി. എം. അപ്പുനെടുങ്ങാടി അവർകളുടേതാണെന്നുള്ളത് ഒരിക്കലും വിസ്മരിക്കാൻ പാടില്ലാത്ത പരമാർത്ഥമാകുന്നു.

'കുന്ദലത'യുടെ ജനനത്തിനുശേഷം കേരളഭാഷയിൽ വളരെ നോവലുകൾ ഉണ്ടായിട്ടുണ്ടെങ്കിലും ഇംഗ്ലീഷുഭാഷയിൽ പലതരത്തിലും പല ഉദ്ദേശത്തിലും ദിനംപ്രതിയെന്നപോലെ ഉണ്ടായിക്കൊണ്ടിരിക്കുന്ന അനേകായിരം നോവലുകളുടെ ഓരോ തരത്തിന്റെ മാതൃകയായിട്ടുള്ളവയിൽ ഓരോന്നെങ്കിലും നമ്മുടെഭാഷയിൽ ഉണ്ടായിട്ടുണ്ടെന്നു വിചാരിക്കുന്നത് അബദ്ധമാകുന്നു. ഇംഗ്ലീഷുഭാഷയിൽ ആദ്യമായി ഉണ്ടായിരുന്ന നോവലുകളുടെ ഉദ്ദേശവും എന്തുതന്നെ ആയിരുന്നാലും ഈ പരിഷ്കൃതകാലത്ത് ഇംഗ്ലീഷിൽ എന്നല്ല, ഫ്രഞ്ചു മുതലായ മറ്റു യൂറോപ്യൻഭാഷകളിലും ഉണ്ടാകുന്ന നോവലുകൾ പലവിധ ഉദ്ദേശങ്ങളോടുകൂടി എഴുതപ്പെടുന്നവയാകുന്നു.

എല്ലാത്തരം നോവലുകളുടെയും പ്രത്യക്ഷത്തിലുള്ള ഉദ്ദേശം വിനോദമാകുന്നു. കഥയുടെ രസത്തിനായിട്ടല്ലെങ്കിൽ നോവലുകൾ വായിക്കുന്നവർ വളരെ വളരെ ദുർല്ലഭമായിരിക്കും. ശരീരത്തിനു ഗുണമുള്ള ഔഷധങ്ങളടങ്ങിയതാണെങ്കിലും കയ്പുരസമുള്ള ഗുളികകൾ രോഗിയുടെ വായിക്കു രുചികരമായിരിക്കത്തക്കവണ്ണം വെള്ളിയോ പഞ്ചസാരയിൽ പൊതിഞ്ഞു കൊടുക്കുന്നപോലെ ആത്മീയമായും സാമുദായികമായും ഉള്ള കുറവുകളെ ചൂണ്ടിക്കാണിച്ചും, അവയുള്ള നിവാരണമാർഗ്ഗങ്ങൾ ഉപദേശിച്ചുകൊണ്ടുള്ളതുമായ രസകരങ്ങളായ കഥകളിൽ കൂട്ടിച്ചേർത്തിട്ടാണ് വിദ്വാന്മാർ വിശേഷിച്ചും നോവലുകൾ എഴുതി പ്രസിദ്ധപ്പെടുത്തുന്നത്. ചിലർ പ്രാചീനകാലങ്ങളെ നോവൽമുഖേന പ്രത്യക്ഷപ്പെടുത്തു

ന ആംഗ്ലേയപണ്ഡിതനായിരുന്ന സ്കാട്ട് എന്ന നോവൽകർത്താവ് ചരിത്രസംബന്ധമായ അനേകം നോവലുകൾ എഴുതീട്ടുള്ളവകൊണ്ട് ഈ കഥ സാദൃശ്യമുണ്ടാകുന്നതാണ്. എന്നാൽ ഈവക നോവലുകളിൽ പറയുന്നവയൊക്കെ ചരിത്രസംബന്ധമായ പരമാർത്ഥങ്ങളായിരിക്കുന്നതാണെന്നോ ഇരിക്കേണമെന്നോ ഇല്ല. ചരിത്രത്തിൽ പ്രസ്താവിക്കപ്പെട്ടിട്ടുള്ള ചില കാര്യങ്ങളെയും ചരിത്രപ്രസിദ്ധരായ ആളുകളെയും കൂട്ടിപ്പിടിച്ചു ഗ്രന്ഥകാരന്റെ ഉല്പ്രേക്ഷകത്തിന്നും സരസ്വതീകടാക്ഷത്തിന്നും അനുസരിച്ചു കഥാരൂപമാക്കി വിവരിക്കയേ ചെയ്യുന്നുള്ളു. നമ്മുടെ 'മാർത്താണ്ഡവർമ്മ' ഈവിധം ഒരു നോവലാണ്. ഈവിധം നോവലുകൾ എഴുതുന്നവർക്ക് ചരിത്രസംബന്ധമായ ജ്ഞാനം ഉണ്ടായിരിക്കണമെന്ന പ്രത്യേകിച്ചുപറയേണമെന്നില്ലല്ലോ. പോർത്തുഗീസുകാർ, ഡച്ചുകാർ മുതലായവർ കേരളത്തിൽ ആദ്യകാലത്ത് വന്നിരുന്ന സംഗതികളെ ആടിസ്ഥാനമാക്കി മലയാളഭാഷയിൽ അനേകായിരം നോവലുകൾ ഉണ്ടാക്കാവുന്നതാണ്. അതെ, 'അനേകായിരം' എന്നുതന്നെയാണ് ഞാൻ പറഞ്ഞത്. പക്ഷേ, അതിന്ന സാമർത്ഥ്യവും വാസനയും ഉള്ള സമർത്ഥന്മാർ ഉണ്ടായിരിക്കണമെന്നേ ഉള്ളു. സ്കാട്ട്, ഡിക്കൻസ്, മുതലായ ആംഗ്ലേയവിദ്വാന്മാരും, മിസ്സിസ്സ് വുഡ്, മിസ്സിസ്സ് ഹെന്റിവുഡ്, മുതലായ വനിതകളും എഴുതിവിട്ട അനേക നോവലുകൾ കണ്ടാൽ ഇവരൊക്കെ ഒരു പുരുഷായുസ്സിൽ എഴുതിത്തീർത്തതാണോ എന്ന നമുക്ക് തോന്നിപ്പോകും. അത്ര അധികമുണ്ട്. അവരിൽ ചിലർ നോവൽ എഴുതുക എന്നതുതന്നെ ജോലിയാക്കിയവരായിരിക്കും. ലോർഡ് ബീക്കൻസ്ഫീൽഡ് മുതലായവർ ഒഴിവുള്ള അനേകജോലികൾക്കിടയ്ക്കു വളരെ നോവലുകൾ, വലിയ നോവലുകൾ, എഴുതിത്തീർത്തതായി കാണാം. സ്വന്തം ജോലി കഴിഞ്ഞു തളർന്നു വീട്ടിൽവന്നു പാർല്യമെന്റ് സഭയിലേക്കുപോവാൻ വസ്ത്രങ്ങൾ മാറി ഉടുക്കുന്നതിനിടയ്ക്കു പറഞ്ഞുകൊടുത്തും തന്റെ സെക്രട്ടറി അതു പകർത്തിയും അങ്ങിനെ പല നോവലുകളും എഴുതിത്തീർത്തവയായി അറിയുന്നു. കല്ലതമാപ്പൂരമേനോൻ, എന്ന നോവലുകളുടെ കർത്താക്കന്മാർക്ക് ഈ വക ഗ്രന്ഥങ്ങൾ രചിക്കാനുള്ള വാസനയും വൈഭവവും ഉണ്ടായിട്ടു കൂടി ആ വിധം ഒന്നാണ് എഴുതി ഇപ്പൊൾപ്പെട്ടതിൽ നാമൊക്കെ ദുഃഖിപ്പെടേണ്ടതല്ലയോ?

ജെയിൻ ആസ്റ്റിൻ എന്ന വിദുഷി അവരുടെ കാലത്ത് സുജനങ്ങളുടെ സമുദായാചാരങ്ങളെ വിവരിച്ചുകൊണ്ട് ചില നോവലുകൾ എഴുതീട്ടുണ്ട്. സമുദായാചാരങ്ങളിൽ ഉള്ള പല കുറവുകളും അവയിൽവിവരിക്കപ്പെട്ടിട്ടുണ്ട്. ഈ വക കുറവുകൾ ഇങ്ങിനെ നോവൽമാർഗ്ഗം പ്രത്യക്ഷപ്പെടുത്തുമ്പോൾ അവയുടെ അനുഭവം അവയെപ്പറ്റി പ്രത്യേകം ഉപന്യാസങ്ങൾ എഴുതിയോ പ്രസംഗങ്ങൾ ചെയ്തോ വിവരിക്കുന്നതിനേക്കാൾ വളരെ അധികരിക്കുന്നതാണ്. മദ്യപനായ ഒരു മനുഷ്യനെ കഥാപാത്രമാക്കി വിവരിക്കയും മദ്യപാനംകൊണ്ടുള്ള ദോഷങ്ങൾ അവന്റെ കഥയിൽ അനുഭവമാക്കി പ്രത്യക്ഷപ്പെടുത്തുകയും ചെയ്യുന്നതു വായിക്കുന്ന മദ്യപന്മാർക്കു ഒക്കെ അതുതങ്ങളെപ്പറ്റിയാണോ എന്നു തോന്നിപ്പോകും. അതുനിമിത്തം തനിക്കു മേലാൽ ഉണ്ടാവാൻ ഇടയുള്ള ദോഷങ്ങൾ ഒക്കെ യഥാർത്ഥത്തിൽ സംഭവിച്ചതുപോലെ അവർ കാണുകയും ചെയ്യും. പ

ഇവിടെ കവിതയെപ്പററി പറഞ്ഞ കൂട്ടത്തിൽ കവികളെക്കുറിച്ചും പ്രസ്താവിക്കേണ്ടതായിവന്നു. കവിയും കവിതയും തമ്മിലുള്ള സംബന്ധം അത്ര ബലവത്തായതാണ്. ഇനി കവിതയെപ്പററിത്തന്നെ രണ്ടു വാക്ക പറഞ്ഞവസാനിപ്പിക്കാം. ഒരു കവിയുടെ ഹൃദയം മനോരാജ്യത്തു സ്ഥിതി ചെയ്യുന്നതിനേക്കാൾ എത്രയോ നല്ലത് വാസ്തവമായിട്ടുള്ള ലോകത്തിൽത്തന്നെ ഇരിക്കുന്നതാണ്. കവിതയിലുള്ള രസം കവിയും അനുഭവിച്ചുകൊണ്ടിരിക്കണം. ലോകത്തിനെ ഭരിച്ചുകൊണ്ട് ഒരു മഹാശക്തി സദാ പ്രവഹിച്ചുകൊണ്ടിരിക്കുന്നുണ്ടെന്നും, അതിനെ വിസ്മരിച്ച് സ്വാതന്ത്ര്യതല്പരതയിൽ കടക്കുന്നത് ഭയങ്കരമാണെന്നും കവി അറികയും ലോകത്തെ ധരിപ്പിക്കയും വേണം. ഈ വക ഗുണങ്ങൾ മുഴുവനല്ലെങ്കിൽ ചിലതെങ്കിലും ഇല്ലാത്തതിൽ ഒരു പദ്യത്തിനെ 'കവിത' എന്നു പറയുവാൻ പാടില്ല. അത് അതിവേഗത്തിൽ നശിച്ചുപോകുന്ന പദ്യങ്ങളുടെ കൂട്ടത്തിൽത്തന്നെ കിടക്കട്ടെ; സംശയമില്ല.

അമ്പാടി നാരായണമേനോൻ.

---

ആൎയ്യന്മാരും

# പൌരാണികകാലവും.*

പൌരാണികകാലത്തിൽ ആൎയ്യന്മാരുടെ നില വൈദികകാലത്തിൽനിന്നു വളരെ ഭേദപ്പെട്ടുപോയി. ജാതിഭേദവും, ഓരോ ജാതിക്കാരും അനുസരിച്ചു നടക്കേണ്ട നിയമങ്ങളും ഉണ്ടായി. ഈ നിയമങ്ങളെ എല്ലാ ജാതിക്കാരും സ്വീകരിക്കയും, ജാതിധൎമ്മപ്രകാരം ഓരോ തൊഴിലുകളിൽ ഏൎപ്പെട്ട സ്വൈരമായി കാലം കഴിക്കയും ചെയ്തു. നാഗരികാഭിവൃദ്ധിയും വിദ്യാപ്രചാരവും അചിരേണ അഭിവൃദ്ധമായി. എല്ലാ പട്ടണങ്ങളിലും ഗോപുരങ്ങൾ, രാജാലയങ്ങൾ, കമനീയങ്ങളായ മാറു നിലയനങ്ങൾ, യജ്ഞമന്ത്രമണ്ഡപങ്ങൾ, സത്രങ്ങൾ മുതലായവ പണിയിക്കപ്പെട്ടു. രാജാക്കന്മാർ യജ്ഞമന്ത്രമണ്ഡപങ്ങളിലേക്കു പോകുമ്പോൾ നിത്യകൎമ്മങ്ങൾ വിധിപോലെ ചെയ്ത് ബ്രാഹ്മണരുടെ ആശീസ്സുകളെ നമ്രശിരസ്കന്മാരായി സ്വീകരിച്ചുവന്നിരുന്നു. സിംഹാസനത്തെ സാദരം വലംവെച്ച് അതിൽ ഉപവിഷ്ടരാകുക പതിവായിരുന്നു. രാജനിലയനങ്ങളിൽ ഉദ്യോഗസ്ഥന്മാരായി ശരിയായ ശിക്ഷാസാമൎത്ഥ്യവും അനുഭവജ്ഞാനവും ഉള്ളവ



---

* ലോകചരിത്രഗ്രന്ഥങ്ങളെയും മററും പരിശോധിച്ചിട്ടാണ് ഈ ഉപന്യാസത്തിലെ വിഷയം
വിയുടെ ഹൃദയം

ണെയല്ലാതെ നിൎമ്മിച്ചുകൂട്ടുന്നതല്ലെന്നു പ്രബലമായ നിയമമുണ്ടായിരുന്നു. രാജാക്കന്മാർ അവരുടെ രാജ്യങ്ങളിൽ വിദ്യാപ്രചാരത്തിനു പ്രത്യേകം പ്രയത്നിച്ചുവന്നു. അന്യരാജ്യങ്ങളിൽ നിന്നു കവികളേയും മററു മഹാപണ്ഡിതന്മാരേയും വരുത്തി ബഹുമാനിക്കയും അവൎക്കു ധനസഹായം ചെയ്കയും ഉണ്ടായിരുന്നു. ജനക്ഷേമത്തിനു നിയോജ്യന്മാരായ ഉദ്യോഗസ്ഥന്മാർ അവരുടെ ധൎമ്മങ്ങളെ ന്യായമായി ചെയ്തു രാജ്യൈശ്വൎയ്യം വൎദ്ധിപ്പിക്കുന്നുണ്ടോ എന്നറിയുവാൻ നാടുവാഴി പ്രച്ഛന്നവേഷങ്ങളോടെ നാടു ചുററിവന്നു. കൃഷിക്കാർ കാലാകാലങ്ങളിൽ ജലം, വളം, ഇവ ശരിയായുപയോഗിച്ചു കൃഷിചെയ്യാനും, അവൎക്കു നാനാപ്രകാരേണയുള്ള സഹായം ലഭിക്കാനും ഏൎപ്പാടുകൾ ചെയ്തിരുന്നു.

പാഞ്ചാലം, വിദേഹം, കാശി ഇത്യാദി പ്രധാന രാജ്യങ്ങളിലെ രാജാക്കന്മാർ വിദ്യാവിശേഷജ്ഞന്മാരും ശാസ്ത്രപരിചിതന്മാരും ആയ ബ്രാഹ്മണരെ മന്ത്രിമാരായി നിയമിക്കയും യാഗങ്ങൾ നടത്തുകയും വിദ്യാപ്രചാരത്തിനായി വിദ്വത്സമാജങ്ങൾ സ്ഥാപിച്ചു നടത്തുകയും ചെയ്തുവന്നു. ബ്രാഹ്മണങ്ങളും ഉപനിഷത്തുകളും ഈ കാലത്തുണ്ടായവയായിരിക്കണമെന്നാണ് ഊഹിക്കപ്പെടുന്നത്. ഉപാന്തങ്ങളിലും ദൂരദേശങ്ങളിലും ഉള്ള വിദ്വാന്മാർ ശിഷ്യന്മാരോടുകൂടി ഈ രാജ്യങ്ങളിലെത്തി രാജവിദ്വത്സദസ്സുകളിൽവെച്ചു നിത്യകൎമ്മം, ഗൃഹാചാരം, മരണാനന്തരം ആത്മാവിന്റെ ഗതി, ഈശചൈതന്യത്തിന്റെ യാഥാത്മ്യം, പിതൃദേവതകൾ, എവിടേയും പ്രകാശിക്കുന്ന പരബ്രഹ്മം എന്നീ വിഷയങ്ങളെ കുറിച്ചു പ്രസംഗിക്കയും വിവാദിക്കയും ചെയ്തുവന്നു. ബ്രാഹ്മണർ അവരുടെ ഗൃഹങ്ങളിൽ വിദ്യാഭ്യാസത്തിനായി വരുന്നവരെ പലവിധം സഹായിക്കയും വിദ്യയഭ്യസിപ്പിക്കയും ചെയ്തിരുന്നു. രാജാക്കന്മാരാൽ സ്ഥാപിക്കപ്പെട്ട കലാലയങ്ങളിൽ ശാസ്ത്രാദ്ധ്യാപനത്തിനു സൗകൎയ്യങ്ങളായ പല മാൎഗ്ഗങ്ങൾ ഏൎപ്പെടുത്തപ്പെട്ടു. ശ്വേതകേതു എന്നൊരാൾ പാഞ്ചാലദേശത്തെ കലാശാലയിൽ വിദ്യാഭ്യാസത്തിനായി പോയിരുന്നുവെന്ന് ഒരു ഉപനിഷത്തിൽ കാണുന്നു. ഓരോ കലാശാലയിൽ വേദവിജ്ഞാനീയത്തിലും മററു ശാസ്ത്രങ്ങളിലും പടുക്കളായ ഇരുപത്തൊന്നു ബ്രാഹ്മണപവിത്രം ആചാൎയ്യന്മാരായുണ്ടായിരിക്കണമെന്നും, അല്ലാത്തപക്ഷം ഔപാസനം, അഗ്നിഹോത്രം, വേദാദ്ധ്യയനം ഇവയുള്ള ചില ആചാൎയ്യന്മാരുണ്ടായിരുന്നാലും മതിയാകമെന്നും പരാശരമുനി പറഞ്ഞിരിക്കുന്നു. മേല്പറയപ്പെട്ട കലാശാലകളിൽ ആചാൎയ്യന്മാരോടൊന്നിച്ചു നിവസിച്ചു പഠിച്ചു വിദ്വാന്മാരായി ഗുരുദക്ഷിണ കഴിച്ചു അനുഗ്രഹം വാങ്ങി സ്വഗൃഹങ്ങളിൽ പലരും ചെന്നുചേരുക പതിവായിരുന്നു. ചില പുണ്യവാന്മാർ ശിഷ്യന്മാരോടുകൂടി കാടുകളിൽ പോയി ആശ്രമങ്ങളുണ്ടാക്കി ഗൃഹവാസാശയെകറി അവിടെ താമസിച്ച് അന്യോപകാരത്തിനായി പല പ്രബന്ധങ്ങൾ നിൎമ്മിച്ചുവന്നു. പണ്ടു വിദ്യതന്നെയാണ് ജ്ഞാനത്തിനു കാരണമെന്നും ആ ജ്ഞാനം മുക്തിസാധനമായിരിക്കുമെന്നും ഗ്രഹിച്ചിട്ടുള്ളവർ ഹിന്ദുക്കളല്ലാതെ വേറെയാരുമല്ലെന്നു വിശദമായിരിക്കുന്നു. വിദ്യാഭ്യാസാനന്തരം ഗുരുവിന്റെ അനുഗ്രഹം വാങ്ങി ഗൃഹത്തിലെത്തുന്നവൻ ഗൃഹസ്ഥധൎമ്മം സ്വീകരിച്ചു നിയമപ്രകാരമുള്ള അഗ്നിഹോത്രം, അതിഥിപൂജ മുതലായ കൎമ്മങ്ങൾ അനുഷ്ഠിച്ചുവന്നു. ആ

ണ്യകോപനിഷത്തിലുള്ള ചില മതാചാരതത്വങ്ങളെ കീഴിൽ പ്രസ്താവിക്കുന്നു:—

"ഒരു ഗൃഹസ്ഥൻ സത്യംതന്നെ പറയണം. കർമ്മങ്ങൾ വേദവിധിയനുസരിച്ചു ചെയ്യണം. നന്മതിന്മകളെ തിരിച്ചറിയിക്കുന്ന ഗ്രന്ഥങ്ങൾ വായിക്കണം. വിദ്വാന്മാരെ അന്വേഷിച്ചു അവരുമായി സഹവസിക്കണം. ഗൂഢമുള്ള ശാസ്ത്രാർത്ഥങ്ങളെ അറിയുന്നവരോടു ചോദിച്ചറിഞ്ഞു ഗ്രഹിക്കണം. മാതാപിതാക്കന്മാരെയും ആചാര്യന്മാരെയും ഈശ്വരനെന്നപോലെ ആദരിക്കണം. പിതൃദേവതകളേയും ദൈവങ്ങളേയും ആരാധിക്കണം. കളങ്കരഹിതങ്ങളായ വഴികളെ അവലംബിക്കയും എന്നും പുണ്യകർമ്മങ്ങൾ ചെയ്യുകയുംവേണം."

ജനങ്ങൾ ദുരാചാരങ്ങളിൽനിന്നു വിമുക്തരായി ഈശ്വരഭക്തിയോടെ ദിവസം കഴിച്ചുവന്നു. ഒരിക്കൽ അശ്വമേധം ചെയ്ത ഒരു വേദിയൻ താഴെ പറയപ്പെടുന്ന വിധം ഈശ്വരനോടു പ്രാർത്ഥിച്ചതായി യജുർവ്വേദത്തിൽ കാണുന്നു.

"വൈദികബ്രാഹ്മണർ സൂക്ഷ്മജ്ഞാനം ഗ്രഹിച്ചു സന്യാസമവലംബിച്ച് നിത്യാനന്ദപൂർണ്ണ മുക്തിയെ പ്രാപിക്കണം. ക്ഷത്രിയൻ അവന്റെ കുലധർമ്മമായ പോർതൊഴിൽ ചെയ്ത് അഹിതന്മാരെയടക്കി കീർത്തി സമ്പാദിക്കണം. നാല്ക്കാലി മൃഗങ്ങൾ ശാദ്വലപ്രദേശങ്ങളിൽ മേഞ്ഞു ധാരാളം പാലു തരണം. അശ്വങ്ങൾ ശുചിയായി കളിപ്പിക്കപ്പെട്ട് കുതിരക്കാരന്റെ ആജ്ഞയിൻപടി വേഗം ഓടണം. സ്ത്രീകൾ പാതിവ്രത്യത്തെ പാലിച്ചു പതികളെ ആദരിച്ചു നടക്കണം. വരുണൻ തൃപ്തനായി യഥാകാലം മഴ പെയ്യിച്ചു കൃഷിയെ സംരക്ഷിക്കണം"

* * *

* * *

പൊൻവെള്ളിയാഭരണങ്ങൾ, ഗജതുരഗങ്ങൾ, പശുക്കൾ, കോവർകഴുതകൾ, വേലക്കാർ, നിലങ്ങൾ, ഇവ ധാരാളം ആർക്കുണ്ടോ അവരെ മാത്രം ഗൃഹസ്ഥന്മാരെന്നു പറയാം എന്നാണ് മാണ്ഡൂക്യം മുതലായ ഉപനിഷത്തുകളിൽ പ്രസ്താവിച്ചിരിക്കുന്നത്. യാഗകാലത്തു സ്വർണ്ണമല്ലാതെ വെള്ളി നാണയങ്ങൾപോലും ബ്രാഹ്മണർക്കു ദാനംചെയ്യാവുന്നതല്ലെന്നൊരേർപ്പാടുണ്ടായിരുന്നു. എന്തെന്നാൽ, ഒരുകാലത്ത് ദേവതകൾ ആംഗിരസവാന്റെ പക്കൽ ധനംവെച്ചു സൂക്ഷിക്കാൻ കൊടുത്തുവെന്നും അവയെ തിരികെ ആവശ്യപ്പെട്ടപ്പോൾ അദ്ദേഹം കണ്ണുനീരൊഴിച്ചു കരഞ്ഞപ്പോൾ ആ നീരെല്ലാം വെള്ളിമയമായി പോയെന്നും അതുനിമിത്തം വെള്ളിനാണയത്തെ ദക്ഷിണയായി കൊടുത്താൽ ആ ഗൃഹത്തിൽ എന്നും ദുഃഖം വർദ്ധിച്ചുകൊണ്ടിരിക്കുമെന്നും ബ്രാഹ്മണങ്ങളിൽ പറയപ്പെട്ടിരിക്കുന്നു. ഇതിൽനിന്നു അക്കാലത്തെ ബ്രാഹ്മണരുടെ ദ്രവ്യാഗ്രഹം വെളിപ്പെടുന്നുണ്ടല്ലോ. അന്നു ബ്രാഹ്മണർ ധാരാളം ധനംസമ്പാദിച്ചിരുന്നു. അത്രിമഹർഷിയുടെ ഒരു പുത്രൻ യാഗംചെയ്ത അവസരത്തിൽ പതിനായിരം ആനകളേയും ആഭരണാദികളോടുകൂടി പതിനായിരം ദാസിമാരേയും ദാനംചെയ്തതായി ഐതരേയ ബ്രാഹ്മണത്തിൽ ഘോഷിച്ചിരിക്കുന്നു. വൈദികകാലത്തിൽ എന്നപോലെ അവർ മാംസത്തേയും ധാന്യങ്ങളേയും ഭക്ഷിച്ചിരുന്നു. അരി, വാർകോതമ്പു, എള്ള്, പയറു, ഉഴുന്നു, തിന മുതലായവയെക്കൊണ്ടും അവകൊണ്ടുണ്ടാക്കിയ പലവിധപലഹാരങ്ങളെ സംബന്ധിച്ചും ഓരോ ദേവന്മാർക്ക് യാഗസമയങ്ങളിൽ ബലികഴിക്കുന്ന മൃഗങ്ങളെപ്പറ്റിയും സവിസ്തരം പ്രസ്താവിക്കുന്നു

ണ്ട്. ഒരുവന് വിവേകവും പൂൎണ്ണായുസ്സും ഉള്ള ഒരു പെൺകുട്ടി ജനിക്കണമെങ്കിൽ അവനും അവന്റെ പത്നിയും വെണ്ണചേൎത്തുണ്ടാക്കിയ തിലോദനം ഭുജിക്കണമെന്നും ധാരാളം പാണ്ഡിത്യം, കീൎത്തി, വാഗ്മിത്വം, പൂൎണ്ണായുസ്സ്, ഇവയോടുകൂടിയ ഒരു സൽപുത്രൻ ഉണ്ടാകണമെങ്കിൽ വെണ്ണയും കാളമാംസവും കലൎത്തി പാചിച്ച ചോറുണ്ണണമെന്നും ബൃഹദാരണ്യകത്തിൽ പറയപ്പെടുന്നു. ഇതിനാൽ ഹസ്തിനപുരം അയോദ്ധ്യ മുതലായ പണ്ടത്തെ രാജ്യങ്ങളിലെ ജനങ്ങളുടെ നടവടികൾ ഏതുവിധത്തിലാണെന്നു തെളിയുന്നു. രാജധാനികൾ പട്ടണങ്ങളുടെ മദ്ധ്യഭാഗങ്ങളിൽ സ്ഥാപിക്കപ്പെട്ടിരുന്നു. അവിടെ പ്രശസ്തന്മാരായ വാഗ്മികളും പോർമുഖത്തിൽ മുൻപോട്ടുവച്ച കാല് പിൻപോട്ടു വയ്ക്കാത്ത യോദ്ധാക്കളും മഹായോഗികളും വിദ്യാവിശാരദന്മാരായ ആചാൎയ്യന്മാരും സംയോജിച്ച് രാജാക്കന്മാൎക്ക് ആവശ്യമുള്ള സഹായങ്ങൾ ചെയ്തിരുന്നു. ജനങ്ങൾ പ്രത്യേക ദിവസങ്ങളിൽ രാജസമക്ഷം സമസ്ലാമം ചെന്നുചേൎന്നു രാജാവിനെ ദൈവത്തെയെന്നപോലെ കരുതി അവരുടെ സങ്കടങ്ങളെ തീൎക്കുന്നതിനു നേരിട്ടുണൎത്തിച്ചുവന്നു. രാജവിശ്വാസംതന്നെയാണ് സകലപുരുഷാൎത്ഥങ്ങൾക്കും കാരണമെന്നോൎച്ചു നടന്നുവന്നു. ഗൃഹസ്ഥന്മാർ അവരുടെ ആലയങ്ങളിൽ ഔപാസനം, അഗ്നിഹോത്രം, അതിഥിപൂജ, അദ്ധ്യയനം, യാഗങ്ങൾ മുതലായവ ചെയ്തും രാജകല്പനയെ അനുസരിച്ചും കാലംകഴിച്ചു. ദ്വിജന്മാർ ബാല്യത്തിലെ വിദ്യാഭ്യാസത്തിനായി ഗുരുവോടൊന്നിച്ചുപാൎത്തശേഷം ഗൃഹങ്ങളിൽപോയി മാതാപിതാക്കന്മാരുമായ്ചേൎന്നു സനാതനഗൃഹസ്ഥധൎമ്മം സ്വീകരിച്ചിരുന്നു. ദ്വിജന്മാരുടെയിടയിൽ യാതൊരു വിരോധവാദവുംകൂടാതെ വിവാഹം നടന്നുവന്നു. നാഗരികം വൎദ്ധിച്ചുവരുന്തോറും ജനങ്ങൾ പലവിധതൊഴിലുകൾ പഠിച്ചു അതിൽ പടുക്കളായി അവരുടെ സന്തതികളും അതതു തൊഴിലുകളെ പരമ്പരയാ സ്വീകരിക്കത്തക്കവണ്ണം പഠിപ്പിച്ചുവന്നു. പല തൊഴിലുകാരും ആഭിജാത്യഭേദംകൂടാതെ യോജിച്ചു കഴിഞ്ഞിരുന്നു. കൃഷിക്കാർ നഗരത്തിനു പുറവും കന്നുകാലികളോടും കൃഷ്യുപകരണങ്ങളോടുംകൂടി പാൎത്തിരുന്നു. മഹായോഗികളും പണ്ഡിതന്മാരും നഗരത്തിനപ്പുറമെയുള്ള വനങ്ങളിൽ വസിച്ചു ഗ്രന്ഥകാലക്ഷേപം ചെയ്തു ജ്ഞാനംവൎദ്ധിപ്പിച്ചു ദേഹായാസത്തെ ഗണിക്കാതെ ദിവസം കഴിച്ചു.

ചിറയിൻകീഴ് പി. ഗോവിന്ദപിള്ള.

---

# ദ്രൌപദീസ്വയംവരം.

(പ്രബന്ധം തുടൎച്ച)

---

"ഇക്കാണുന്നതുമുറുകിന്ദുവദനേ!
  സാല്വൻ, വിരാടൻ മഹീ-
ശക്രൻ, കേൾ നിഷധക്ഷമാപതി, ഇതു-
  സ്ത്രാദ്യാഃ പരേ ഭൂമിപാഃ
കൈക്കാർവേണികൾവേണിതന്നെകലിക്കേ!
  ഭദ്രേ! ധരിച്ചീടു നീ

ത്ഥങ്ങളിലും സമമായി ലയിച്ചു കിടക്കുന്നു എന്നും, ചില പ്രയോഗവിശേഷങ്ങളെക്കൊണ്ടു് അതിനെ ഒരു വസ്തുവിൽ നിന്നു മറ്റൊന്നിലേക്കു പ്രവേശിപ്പിക്കുവാൻ കഴിയുമെന്നും അവർ സിദ്ധാന്തിച്ചിരുന്നു. ഈ അഭിപ്രായം പാശ്ചാത്യരുടെ ഇടയിൽ ഒരു കാലത്തോളം നിലനിന്നു. ക്രിസ്ത്വബ്ദം പതിനെട്ടാം നൂറ്റാണ്ടിന്റെ അവസാനത്തിൽ 'കൌണ്ട് റംഫോർഡ്' (Count Rumford) എന്ന വിദ്വാൻ ഒരു അഗ്നിയന്ത്രശാലയുടെ അദ്ധ്യക്ഷനായിരുന്നു. മ്യൂനിക്ക് എന്ന നഗരത്തിൽ വെച്ച് അദ്ദേഹം തോക്കുകൾ ഉണ്ടാക്കിക്കൊണ്ടിരുന്നു. ഒരിക്കൽ, തോക്കിൽ തിര തിരുകുവാനുള്ള സ്ഥലം തുളക്കുമ്പോൾ അദ്ദേഹം ചില സംഗതികൾ കണ്ടുപിടിക്കുവാൻ സാധിച്ചു. തോക്കിന്മേൽ തുളക്കുമ്പോൾ അവിടെ വെള്ളം ഒഴിച്ചു നോക്കിയതിൽ ആ വെള്ളം കൂടി ചുട്ടുപഴുത്ത് ആവിയായിപ്പോകത്തക്കവിധം, ആ തുളയുടെ സ്ഥാനത്ത് അത്ര കലശലായ ചൂടു ബാധിച്ചു. അപ്പോൾ, താൻ എത്ര സമയത്തോളം അവിടെ തുളക്കുവാനായിട്ടു തുളക്കാനുള്ള യന്ത്രത്തെ പ്രയോഗിക്കുന്നുവോ, അത്രയും സമയത്തേക്ക് അവിടെ ചൂട് അധികമായിക്കൊണ്ടിരിക്കുമെന്നും, അതിന്നു കാരണം ആ തോക്കു തുളക്കുവാനായി താൻ പ്രയോഗിക്കുന്ന ശക്തി ചൂടിന്റെ രൂപത്തിൽ പരിണമിക്കുന്നതാണെന്നും അദ്ദേഹം ഊഹിച്ചു. ഈ സംഗതിയിൽ നിന്നുള്ള ആലോചനയുടെ ഫലമായിട്ട്, ചൂടിനു പരമാണു ഇല്ലെന്നായി ആ വിദ്വാൻ സിദ്ധാന്തിച്ചു. ഈ സിദ്ധാന്തത്തിന്നുള്ള യുക്തി ഇങ്ങിനെയാകുന്നു - ഒന്നാമത് തോക്കിന്മേൽ തുളക്കുന്ന ആൾ അതിന്മേൽ തന്റെ ശക്തിയെ പ്രയോഗിക്കുകയാണല്ലൊ ഉണ്ടായത്. ആ ശക്തിതന്നെ, പിന്നെ ചൂടായി പരിണമിച്ചു. തോക്കിന്നു തുളക്കുവാൻ തുടങ്ങുന്നതിന്നു മുമ്പിൽ എത്ര ഘനം ഉണ്ടായിരുന്നുവോ ആ ഘനം, പിന്നെ തുളച്ചു തുടങ്ങിയപ്പോൾ തുളക്കുന്ന സ്ഥലം തുരന്നതിൽ നിന്നു പൊടി പുറപ്പെട്ടപ്പോഴും അതേ നിലയിൽതന്നെ ഇരുന്നിരുന്നു. ചൂടിന്നു പരമാണു ഉണ്ടായിരുന്നുവെങ്കിൽ, തോക്കിന്മേൽ തുളയുണ്ടാക്കുമ്പോൾ ആ തോക്കിന്റെ പരിമാണം കുറഞ്ഞു ചുരുങ്ങേണ്ടതായിരുന്നു. എന്തുകൊണ്ടെന്നാൽ, തോക്കിന്മേൽ നിന്നാണല്ലൊ ആളു തുളക്കുന്ന സ്ഥലത്തൊഴിച്ച വെള്ളത്തിലേക്കു ചൂടു പകർന്നത്. എന്നുതന്നെയല്ല, തോക്കിന്നു മുമ്പുണ്ടായിരുന്ന ഘനം ആ തോക്കിന്നു പുറമെ അതിൽ അന്തർഭവിച്ചു കിടക്കുന്ന ചൂടിന്റെ വകയായിട്ടു കൂടി ഉണ്ടായതായിരിക്കണം. ഇപ്പോഴാകട്ടെ തോക്കിന്റെ ഘനം മുമ്പിലത്തെപ്പോലെ നിലനിന്നതുകൊണ്ട് ചൂടിന്നു പരമാണു ഇല്ലെന്നു സിദ്ധിക്കുന്നു. ഇനി വേറൊരു യുക്തി: അതായത്, ചൂട് എന്നതു ശക്തിയുടെ രൂപാന്തരം മാത്രമാണല്ലൊ. എന്തുകൊണ്ടെന്നാൽ, ഏതു വസ്തുവിലും ശക്തിയെ പ്രയോഗിക്കുന്നതായാൽ സമമായ ചൂട് ലഭിക്കുന്നതുകൊണ്ടു തന്നെ. ഈ സ്ഥിതിക്കു ചൂടിന്നു പരമാണു ഉണ്ടെന്നു സമ്മതിക്കുന്ന പക്ഷം, ശക്തിയെ മാറ്റം ചെയ്യുന്നതുകൊണ്ട് ചൂടു ലഭിക്കുന്നതെങ്ങിനെ? ഇതിന്നു പുറമെ മറ്റൊരു യുക്തി: രണ്ടു ഹിമഖണ്ഡങ്ങൾ തമ്മിൽ എത്രത്തോളം അധികമധികം കൂട്ടി ഉരസ്സുന്നുവോ, അത്രത്തോളം അവയുടെ സംഘർഷണത്തിൽനിന്നു വീണ്ടും ചൂടുണ്ടാവുന്നു. ചൂടിന്നു പരമാണു ഉണ്ടായിരുന്നു

വെങ്കിൽ അതു പിന്നെപ്പിന്നെ അധിക
പ്പെടുവാൻ അവകാശമില്ലായിരുന്നു. പരി
മിതമായ ഒരു പദാർത്ഥത്തിൽ നിന്ന്
അപരിമിതമായ പദാർത്ഥം ഉത്ഭവിക്കുക
യില്ലെന്നാണല്ലോ ശാസ്ത്രത്തിലെ നിയമം.
ഇതുമല്ല; ക്രിസ്ത്വബ്ദം 1807-ൽ 'ഡേവി
സ്' (Davis) എന്ന പാശ്ചാത്യപണ്ഡിതൻ
ഒരു പരീക്ഷ ചെയ്തു നോക്കുകയുണ്ടായി.
ആയാൾ രണ്ടു മഞ്ഞുകട്ടകളെ ആ മഞ്ഞു
കട്ടയും അതു വെയ്ക്കുന്ന സ്ഥലത്തിന്നും ത
ണുപ്പു സമമായ ഒരിടത്തു വെച്ചുനോക്കി.
അപ്പോൾ ആ മഞ്ഞുകട്ടകൾ ദ്രവിച്ചില്ലെ
ന്നു മാത്രമല്ല, അതു ദ്രവിക്കുവാനുള്ള ലക്ഷ
ണങ്ങളൊന്നും ഉണ്ടാവുകകൂടി ചെയ്തില്ല.
പിന്നെ ആയാൾ ആ മഞ്ഞുകട്ടകളെത്ത
ന്നെ എടുത്തു തമ്മിൽ ഉരച്ചുനോക്കി. അ
പ്പോൾ, സംഘർഷണജന്യമായ ചൂടുനിമി
ത്തം ആ കട്ടകൾ ദ്രവിക്കുവാൻ തുടങ്ങി.
തണുപ്പുള്ള മഞ്ഞുകട്ടകൾ ദ്രവിക്കേണ
മെങ്കിൽ ചൂടുകൂടാതെ നിവൃത്തിയില്ലെന്ന്
എല്ലാ ശാസ്ത്രജ്ഞന്മാർക്കും സമ്മതമാണ്.
ഈ മഞ്ഞുകട്ടകളിലകപ്പെട്ട ചൂട് എവിടെ
നിന്നു വന്നു? ചൂടിന്റെ പരമാണുക്കൾ കൂ
ടിക്കലരാതിരുന്നാൽ മാത്രമേ വെള്ളം ഘ
നമായിരിക്കയുള്ളുവെങ്കിൽ, ഇവിടെ ചൂടി
ന്റെ പരമാണുക്കൾ ഇല്ലാത്തതുകൊണ്ട്,
ചൂട് എവിടെനിന്നു വന്നിട്ടാണ് ഘനമാ
യ മഞ്ഞുകട്ടയെ വീണ്ടും ദ്രവമയമാക്കിയ
ത്? അതിനാൽ സംഘർഷണജന്യമായ ശ
ക്തി മാത്രമാണ് മഞ്ഞുകട്ടകളിൽ ചൂടി
നെ ഉണ്ടാക്കിയതെന്നും, ചൂടിനു പരമാ
ണു ഉണ്ടായിട്ടില്ലെന്നും തെളിയുന്നു.

ഈ ഒടുവിൽ പറഞ്ഞ പണ്ഡിതൻ
ചെയ്ത പരീക്ഷയുടെ ഫലം അറിഞ്ഞതിന്നു
ശേഷം, പാശ്ചാത്യരുടെ ഇടയിൽ ചൂടിനു
പരമാണുക്കൾ ഇല്ലെന്നുള്ള സിദ്ധാന്തം പ്ര
ചരിച്ചുതുടങ്ങി. ആ അഭിപ്രായം ക്രമേണ
പ്രബലപ്പെട്ട്, ഇപ്പോൾ പാശ്ചാത്യതത്വ
ശാസ്ത്രജ്ഞന്മാരുടെ ഇടയിൽ ചൂടിനു പര
മാണു ഉണ്ടെന്ന് ഒരു കാലത്തുണ്ടായിരുന്ന
അന്ധാളിത്വം തീരെ വിസ്മൃതമായിരിക്കുന്നു.

ശക്തിഭേദങ്ങൾ

ചൂട് എന്നതു ശബ്ദം, ഗതി, വിദ്യു
ത്ത് ഇത്യാദി ശക്തികളെപ്പോലെയുള്ള ഒ
രു ശക്തിയാണെന്നും, മറ്റു ശ
ക്തികളെ ചൂടിന്റെ രൂപ
ത്തിൽ പരിണമിപ്പിക്കുവാൻ കഴിയുമെന്നും
മറ്റു പറഞ്ഞിട്ടുണ്ടല്ലോ. ശക്തികൾക്കു
ള്ള ഈ ഭേദത്തെ അടിസ്ഥാനപ്പെടു
ത്തികൊണ്ട്, പല സിദ്ധാന്തങ്ങളും പാ
ശ്ചാത്യശാസ്ത്രത്തിൽ ഉണ്ടായിട്ടുണ്ട്. 'മേ
യർ' എന്നു പേരായ ഒരു ജർമ്മൻ പണ്ഡി
തൻ, "ഒരു ക്ലിപ്തമായ കണക്കിൽ ചൂടിനെ
പ്രയോഗിക്കുന്നതായാൽ തിട്ടരൂപമായ
മറ്റു ശക്തിയെ ഉണ്ടാക്കാൻ കഴിയും" എ
ന്നുള്ള വിഷയത്തെക്കുറിച്ച് ഒരു പ്രബന്ധം
എഴുതിട്ടുണ്ട്. ഡാക്ടർ 'ജൂൽ' (Dr. Jule)
എന്ന വിദ്വാൻ ഒരു പരീക്ഷ(Experiment)
ചെയ്തുനോക്കി, ശക്തി എന്നും ചൂടെന്നും
പറയുന്നത് ഒരേ പദാർത്ഥമാണെന്നും, എ
ന്നാൽ പ്രയോഗവിശേഷങ്ങളെക്കൊണ്ട്
അവ അവസ്ഥാന്തരത്തെ പ്രാപിക്കുന്നു
എന്നും, എത്ര ചൂടിനെ പ്രയോഗിച്ചാൽ
എത്രത്തോളം ശക്ത്യന്തരത്തെ സമ്പാദിക്ക
വാൻ കഴിയുമെന്നും മറ്റും സവിസ്തരമായി
പ്രതിപാദിച്ചു. ഒരു പൌണ്ടു വെള്ളത്തിൽ ഒ
രു ശതാംശകല(One degree Centigrade)
ത്തോളം ചൂടുണ്ടാക്കുവാൻ എത്രത്തോളം ശ
ക്തി ആവശ്യമാകുന്നുവോ ആ ശക്തിമാത്രകൊ
ണ്ട് ആയിരത്തിമുന്നൂറ്റിതൊണ്ണൂറു പൌ
ണ്ട് ഘനമുള്ള ഒരു സാധനം ഒരടി ഉയ
ത്തിലോ ഒരു പൌണ്ട് ഘനമുള്ള ഒരു പദാ
ർത്ഥം ആയിരത്തിമുന്നൂറ്റിതൊണ്ണൂറ് അടി

ഉയരത്തിലോ പൊക്കുവാൻ കഴിയുമെന്നാണ് മേയാർ പണ്ഡിതന്റെ സിദ്ധാന്തം. മനുഷ്യപ്രയത്നംകൊണ്ടു മൌലികപദാൎത്ഥം (Matter) ഉണ്ടാക്കുവാൻ കഴികയില്ലല്ലോ. ചൂടിനെ മേൽപറഞ്ഞപ്രകാരം ഉണ്ടാക്കുവാൻ സാധിക്കുന്നതിനാൽ അതൊരു മൌലികപദാൎത്ഥമല്ല. ഒരു വണ്ടിയുടെ ചക്രം ഗതിവശാൽ ഉരുണ്ടുരുണ്ടു ഇടയുമ്പോൾ അതിന്റെ ഗതിശക്തി കുറയുകയും അതു ക്രമേണ താപശക്തിയായി പരിണമിക്കയും ചെയ്യുന്നു. ആവി വണ്ടിയിലാകട്ടെ, ചൂടു ഗതിരൂപേണ പരിണമിച്ചു വണ്ടിയെ ഓടിക്കുന്നു. അതുകൊണ്ടു വന്നുകൂടുന്നതെന്താണെന്നാൽ, ക്ലിപ്തമായ ശക്തിയുടെ വിനിയോഗംകൊണ്ടു ക്ലിപ്തമായ ചൂടുണ്ടാക്കുവാൻ കഴിയുമെന്നതന്നെ. അപ്പോൾ ചൂട് എന്നതെന്താകുന്നു? അത് അവസ്ഥാന്തരേണ പരിണമിച്ചിട്ടുള്ള ഗതിശക്തിതന്നെ. ഇതാണ് മേയാറുടെ സിദ്ധാന്തത്തിന്റെ ചുരുക്കം. (തുടരും.)

ഭാസ്കരാചാൎയ്യർ.

---

# കീചകന്റെ പുനൎജ്ജന്മം



പുരുഷന്മാരെപ്പോലെ വിദ്യാഭ്യാസം ചെയ്യുന്നതിനും ഉദ്യോഗങ്ങൾ ഭരിക്കുന്നതിനും തൊഴിലുകളിൽ ഏൎപ്പെടുന്നതിനും സ്ത്രീകൾക്കും സാധ്യമാകുമെന്ന് ഈ ഇരുപതാം നൂററാണ്ടിലെ അനുഭവം നമ്മെ പ്രത്യക്ഷപ്പെടുത്തുന്നുണ്ട്. ഇതിനൊക്കെയും സ്ത്രീകൾക്കു പാടവമുണ്ടെങ്കിൽ കവിതയ്ക്കുമാത്രം അവർ ആളല്ലെന്നു വരുമോ? ഇല്ല, ഒരിക്കലും ഇല്ല. പ്രസിദ്ധവിദുഷിയായിരുന്ന മനോരമത്തമ്പുരാട്ടിയുടെ കവിത നാട്ടിലൊക്കെയും പേരുകേട്ടതാണല്ലോ. സുഭദ്രാൎജ്ജുനം നാടകം എഴുതി, ഇക്കാലത്തെ കവികളുടെ ഇടയിൽ ഉയൎന്ന ഒരു സ്ഥാനം കയ്ക്കലാക്കിയതും ഒരു സ്ത്രീയല്ലേ? ഇതൊക്കെയും ശരിയാണെങ്കിൽ, ഇക്കാലത്തു പത്രങ്ങളിലും മാസികകളിലും സ്ത്രീകൾ കവിത എഴുതുവാൻ തുടങ്ങിയതിനെപ്പററിയും എന്തു സംശയിപ്പാനുള്ളത്? സ്ത്രീകളുടെ പേർ വെച്ചു കാണുന്ന കവിതകൾ മുഴുവനും യഥാൎത്ഥത്തിൽ അവരുണ്ടാക്കിയതായിരിക്കയില്ലെന്നും അവരുടെ വല്ല കൂറുകാരും ഉണ്ടാക്കിക്കൊടുത്തതായിരിക്കുമെന്നും ചിലർ അഭിപ്രായപ്പെടാറുണ്ട്. ഇത് സാധാരണയായി പുരുഷന്മാർ സ്ത്രീകളുടെ പേരിലുള്ള ദുരഭിപ്രായംകൊണ്ടുണ്ടാവുന്നതല്ലാതെ വാസ്തവത്തിൽ ശരിയാണോ എന്നു സംശയമാണ്. ആണുങ്ങളെപ്പോലെ പെണ്ണുങ്ങളും പ്രസിദ്ധിസമ്പാദിക്കുന്നതിൽ ആണുങ്ങൾക്കുള്ള കണ്ണുകടി പറഞ്ഞാലവസാനിക്കയില്ല.

കുറച്ചുകാലമായി പല പത്രങ്ങളിലും ചില "ചീരുക്കുട്ടി"യും "ചിരുതേയി"യും മററും കടന്നുകയറീട്ടുണ്ടെങ്കിലും "അമ്മ" എന്നൊരു കവിതക്കാരത്തിയുടെ പേര് ഇതേവരെ ആരും കേട്ടിട്ടില്ല. "കവിതക്കോളാമ്പി" എന്ന പത്രത്തിലാണ് ഈ സ്ത്രീ ആദ്യമായി അരങ്ങേറ്റം കഴിച്ച് കവിതാനാടകം ആടുവാൻ തുടങ്ങിയത്. നാട്ടിലൊക്കെയും പ്രസിദ്ധനായ പാറപ്പുറത്ത് ആശാരിപ്പാട്ടിലെപ്പററി സ്തുതിച്ചുകൊ-

ലാണ് ആദ്യത്തെ ആദ്യം ഉണ്ടായത്. ആരാമി ഇന്ദ്രനാണോ എന്നും ചന്ദ്രനാണോ എന്നും കണ്ടാൽ നല്ല അഴകിനെന്നും കാമദേവന്റെ തന്നെ അവതാരമാണെന്നും പണംകൊണ്ട് കുബേരനെക്കൂടി തോല്പിച്ച ആളാണെന്നും, അവിടത്തെ കണ്ണു താമരയിതൾപോലെയും മുഖം എള്ളിൻപൂവുപോലെയും കോമളമാണെന്നും എന്നുവേണ്ട പല വിധത്തിലും ആ കവിതയിൽ പ്രശംസിച്ചു വർണ്ണിച്ചിരുന്നു. "കവിതക്കോളാമ്പി" പത്രാധിപർ ഈ കവിതയെ "കോളാമ്പി"യുടെ ഒരു പ്രധാന സ്ഥാനത്തു വലിയക്ഷരത്തിൽ —വലിയ വെണ്ടയ്ക്കയിലും വഴുതിനിങ്ങയിലുമല്ല— ചേർത്തു കൂടാതെ താഴെ കാണുന്ന ഒരു കുറിപ്പു കൂടി കവിതയുടെ ചുവടെ എഴുതിച്ചേർത്തിരുന്നു.

"ഈ കവിതയിൽ കവിതാഗുണങ്ങൾ വളരെയധികമുണ്ടെന്നു പറഞ്ഞുകൂടില്ലെ, സൗഭാഗ്യവതി തങ്കമ്മയുടെ കവിത്വം നല്ല വാസന കാണുന്നതുകൊണ്ടും വിശിഷ്യ യോഗ്യനായ ആരാമിപ്പാട്ട് തിരുമേനിയുടെ ഗുണഗണങ്ങളെ വർണ്ണിക്കുന്നതാകകൊണ്ടും ഞങ്ങൾ ഇതിനെ സസന്തോഷം ഇവിടെ പ്രസിദ്ധപ്പെടുത്തിയതാണ്. ഇങ്ങിനെയുള്ള കവിതകളെ മേലിലും "കോളാമ്പി" പ്രസിദ്ധപ്പെടുത്തുന്നതായിരിക്കും. എന്ന് ക. കോ. പത്രാധിപർ"

മേൽപ്രകാരം താമരപ്പുറമ്പത്തു തങ്കമ്മയുടെ സ്തുതിക്കു വിഷയമായിത്തീർന്ന മാന്യവാനായ ആരാമിപ്പാട്ട് തിരുമേനിയെപ്പറ്റി വായനക്കാരോട് ചില സംഗതികൾ പറയേണ്ടതായിട്ടുണ്ട്. പാറപ്പുറത്ത് ആരാമി എന്നു കേട്ടാൽ ഒന്നു ഞെട്ടാത്ത ആളുകൾ ഭൂലോകത്തിലുണ്ടോ എന്നു സംശയമാണ്. പാറപ്പുറം എന്ന വലിയ ദേശവഴിയുടെ ഉടമസ്ഥനും, വളരെക്കാലമായി ഒട്ടുവളരെ സ്ഥാനമാനങ്ങളോടുകൂടി കഴിഞ്ഞുപോരുന്ന പാറപ്പുറം സ്വരൂപത്തിലെ നാഥനും ആയ ഒരു എടപ്രഭുവാണ് ആരാമി. എത്രയോ വലിയ സമ്പത്തുപോലെ അപാരമായ ജനസംഖ്യയും ഉള്ള ആ തറവാട്ടിലെ കാരണവസ്ഥാനം കിട്ടുന്നവർ "പാറപ്പുറം" എന്ന മാളികയിലാണ് താമസിക്കുക പതിവ്. കാര്യസ്ഥന്മാരും കുടിയാന്മാരും മന്ത്രിമാരും തന്ത്രിമാരും സേവകരും നിറഞ്ഞ ആ സ്ഥലത്ത് ഈ കഥ നടന്ന കാലത്തെ ആരാമി ഇന്ദ്രപുരിയിൽ ഇന്ദ്രനെന്നപോലെ വളരെ വലിയ പ്രൗഢിയിൽ താമസിക്കുകയാണ്. സാധാരണയായി ഈ സ്ഥാനത്തു കയറുന്നവരിൽ ഖ്യാതമായ പല ഗുണങ്ങളും പുതിയ ആചാരങ്ങളുമുണ്ടായിരുന്നു. സംസ്കൃതഭാഷയിൽ വളരെക്കാലം പഠിച്ച് പാണ്ഡിത്യം സമ്പാദിച്ചിട്ടുള്ളതിനു പുറമെ ഇംഗ്ലീഷ് മുതലായ ഇതരഭാഷകളും അവിടേക്കറിയാം. പാശ്ചാത്യപരിഷ്കാരത്തിന്റെ മഹത്തുകളിലൊക്കെ വലിയ ഭ്രമമാണ്. സായ്പന്മാരെ സല്ക്കരിച്ച് അവരുടെ പ്രീതി സമ്പാദിക്കുവാൻ ആരാമിയെപ്പോലെ വേറെ ആരും ഉണ്ടായിട്ടില്ല. ഇതിനൊക്കെ പുറമെ കവിതയുടെ കാര്യത്തിലും ആരാമിക്കു കമ്പക്കു "രസികത" ഉണ്ട്. അതു ചെറുപ്പം മുതല്ക്കേ ഉള്ളതുമാണ്. ഈ കഥ നടന്ന കാലത്തു വയസ്സ് ഏകദേശം പൂർണ്ണായുസ്സിന്റെ മുക്കാൽ ഭാഗവും തികഞ്ഞിട്ടുള്ള ഈ പുരുഷകേസരിയുടെ സ്വന്തം കവിതകളായിട്ട് ആ വയസ്സിന്റെ സംഖ്യയോളം പുസ്തകങ്ങൾ അത്രയും ഉണ്ടാക്കിട്ടുണ്ട്. കവിതക്കാരെ സൽക്കരിക്കുക, വല്ല സമ്മാനവും കിട്ടിയാൽ സ്വനാഥനായി പോവുക, ചില സഭകളും ന

ന്റെ ബംഗ്ലാവിൽത്തന്നെ വിളിച്ചുകൂട്ടിക്ക, അതുകളിൽ താൻതന്നെ സഭാനാഥനായിരിക്ക ഇങ്ങിനെ പല വഴിയ്ക്ക് സംഗതികളും ആമോദി നിത്യമായി നടത്തിവന്നിരുന്നു. ഇതിൽപരം വലുതായ ഒരു ഭാഗ്യം മനുഷ്യജന്മത്തിൽ സിദ്ധിപ്പാനുണ്ടോ? ഈ വക ഭാഗ്യങ്ങൾക്കനുസരിച്ച നല്ല രസികത്വവും ആ പുരുഷപുംഗവന്നുണ്ടായിരുന്നു. പാറപ്പുറം ദേശവഴിയിലുള്ള മിക്ക ആളുകൾക്കും അവിടുത്തെ രസികത്വത്തിന്റെ ഫലം അനുഭവിക്കുവാൻ സാധിക്കാതിരുന്നിട്ടില്ല. ഇതുപോലെ നല്ല വീര്യവും അവിടെ ക്കുണ്ട്. വീര്യംകൊണ്ടു നോക്കിയാൽ സാക്ഷാൽ പരശുരാമനോടു ഏകദേശം സമമാണ്. പക്ഷെ, ഒരു ദോഷം മാത്രം ഈ യോഗ്യനിൽ ചന്ദ്രനിൽ കളങ്കമെന്നപോലെ ഉണ്ട്. അതെന്തെന്നാൽ, സ്ത്രീകളുടെ വിഷയത്തിൽ അതിരുകവിഞ്ഞ കമ്പം ഉണ്ട്; അതുതന്നെ. സ്വന്തം ഭാര്യയെക്കൊണ്ടു മാത്രം തന്റെ തൃതീയപുരുഷാർത്ഥം സാധിക്കേണ്ടതാണ് ധർമ്മമെന്നുള്ള ബോധം ഉണ്ടായിരുന്നിട്ടും, ആ മനുഷ്യന്റെ മനസ്സു മറ്റോരോ ദിക്കിൽ പതറിപ്പോവുക പതിവാണ്. നല്ല സൌന്ദര്യമുള്ള സ്ത്രീകളെക്കാളധികം സംഗീതം, ചിത്രമെഴുത്ത്, കവിത, നാടകമാട്ടം ഈ വക സംഗതികളിൽ സാമർത്ഥ്യമുള്ള സ്ത്രീകളെ ബഹുമാനമുള്ള കൂട്ടത്തിലാണ് അദ്ദേഹം. അങ്ങിനെയുള്ളവരുടെ പേരിലുള്ള ബഹുമാനം പലപ്പോഴും അവരുടെ പേരിൽ അനുരാഗമായിപ്പരിണമിക്കയും, അതിനെ നിവൃത്തിക്കുവാൻ അദ്ദേഹം ത്രിവിധകരണങ്ങളെക്കൊണ്ടും പ്രവൃത്തിക്കയും ചെയ്ക പതിവാണ്. ഒരിക്കൽ ഒരു നാടകത്തിലെ സ്ത്രീപാർട്ടുകാരിയെ കണ്ടിട്ട് വല്ലാതെ ഭ്രമിച്ച്, അതിനുവേണ്ടി വളരെ പണം ചിലവിട്ടു. ഇതുപോലെ വേറെയും പല ഉദാഹരണങ്ങളുണ്ട്. ഈ ഒരു ദോഷം ഇത്രയും വയസ്സായ കാലത്തുകൂടി മറ്റു പല ഗുണങ്ങളുടേയും വിളനിലമായ ആഭേരിയെ വിട്ടുപിരിയാതിരുന്നത് ആശ്ചര്യകരമല്ലെങ്കിലും വ്യസനഹേതുവാണ്.

ഒരു ദിവസം ആഭേരിപ്പാടു രാവിലത്തെ ഭക്ഷണം കഴിഞ്ഞു സ്വകാര്യമുറിയിൽ ഇരിക്കയായിരുന്നു. ഈ സമയം അവിടേക്ക് വരുന്ന കത്തുകൾ നോക്കുക, പത്രങ്ങളും മാസികകളും വായിക്കുക ഈ വക സംഗതികൾക്കാണ് ചിലവാക്കുക പതിവ്. ആ സമയത്ത് ഭാര്യയല്ലാതെ വളരെ ഇഷ്ടപ്പെട്ട സേവന്മാർകൂടി അവിടെ ചെന്നുകൂടെന്നാണ് നിശ്ചയം. ചിലപ്പോൾ ഭാര്യക്കുംകൂടി പ്രവേശം അനുവദിക്കാതെയും പതിവുണ്ട്. അന്നത്തെ ദിവസം ഭക്ഷണം കഴിഞ്ഞുവന്നപ്പോൾ, തന്റെ വെള്ളിത്തട്ടായ സ്വകാര്യമേശയുടെ പുറത്തു പതിവിലധികം പത്രങ്ങളും മാസികകളും അടുക്കിയടുക്കി വെച്ചിരുന്നു. വന്നഉടനെ പത്രങ്ങളെ ഓരോന്നോരോന്നായി എടുത്തു നോക്കി, അതിന്നിടയിലുണ്ടായിരുന്ന "കവിതക്കൊളുമ്പ്" പൊട്ടിച്ചു വായിക്കുവാൻ തുടങ്ങി. മേൽവിലാസം പൊളിച്ചു നോക്കിയപ്പോഴെക്ക് "ആഭേരിദശകം" എന്ന വലിയക്ഷരത്തിൽ എഴുതിയ ഒരു തലക്കെട്ടു കണ്ടെത്തി. അതു മൂന്നാമത്തെ തങ്കമ്മയുടെ കവിത ആയിരുന്നു. ആഭേരി അതിയായ ഉൽകണ്ഠയോടുകൂടി ആ കവിത അഞ്ചാറു തവണ വായിച്ചുനോക്കി. അതിലെ ശ്ലോകങ്ങളെക്കാളധികം അദ്ദേഹത്തിന്റെ മനസ്സിനെ അപഹരിച്ചത്, പത്രാധിപർ അതിന്നു താഴെ എഴുതിയ ആ കുറിപ്പാണ്. അഞ്ചെട്ടു പ്രാവശ്യം അത് വായിച്ചതിന്നുശേഷം മറ്റുള്ള കടലാ

സ്സുകളുടെ കാൎയ്യം രാക്ഷസപോലും ചെയ്യാതെ, ആ അറയിലുണ്ടായിരുന്ന ആട്ടുകട്ടിലിന്മേൽ കേറിക്കിടന്ന് ആറാമി ആലോചനയായി:—"ഹാ! എന്തു കവിത! നല്ല അൎത്ഥപുഷ്ടി. ശബ്ദഭംഗിയും അങ്ങിനെ തന്നെ. ഈ വക കവിത വായിക്കാത്ത ആളുകളല്ലേ ഭാഗ്യം കെട്ടവർ. നമ്മെപ്പറ്റി ഇങ്ങിനെ വൎണ്ണിച്ചെഴുതിയ തങ്കമ്മ ആരായിരിക്കും? ആരായാലും അവൾ നല്ല കവിതക്കാരത്തിയാണ്. സംശയമില്ല. കവിതക്കാരുടെ മനസ്സിലുള്ള ഭാവങ്ങളാണ് കവിതാരൂപേണ പ്രവഹിക്കുന്നതെന്നു വിദ്വാന്മാർ അഭിപ്രായപ്പെടുന്നതു ശരിയാണെങ്കിൽ, തങ്കമ്മ നമ്മെ വല്ലാതെ ഭ്രമിച്ചിരിക്കുന്നു നിശ്ചയം. നാം വലിയ ധനികനും സുന്ദരനും ആയതു മാത്രമല്ലാ പ്രസിദ്ധനായ ഒരു കവികൂടി ആകയാൽ തങ്കത്തിനു ഇങ്ങിനെ മോഹം തോന്നുന്നതിൽ ആശ്ചൎയ്യമില്ല. ഹാ തങ്കം! അങ്ങിനെയേ നാം വിളിക്കയുള്ളൂ. വലിയ സ്ഥാനിയായ നാം അമ്മക്കുട്ടി വിളിക്കയോ? തങ്കം—ഹാ! പേരുകൂടി എന്തു തങ്കമായിരിക്കുന്നു. എന്തായാലും അവളുടെ സകല വൎത്തമാനങ്ങളും അറിയുവാൻ ശ്രമം ചെയ്യണം. ശരൽക്കാലത്തെ സാന്ദ്രചന്ദ്രിക ശരീരത്തിൽ വന്നു തട്ടുമ്പോൾ മുണ്ടുകൊണ്ടു പുതയ്ക്കുന്നതായാൽ വല്ലാത്ത വിഡ്ഢിത്തമാവുമല്ലോ. എന്തായാലും തങ്കത്തിനെ അഭിനന്ദിച്ച് കുറെ ശ്ലോകങ്ങൾ ഉണ്ടാക്കി "കവിതക്കോളാമ്പി" പത്രാധിപനയക്കുകതന്നെ. പക്ഷെ പത്രാധിപൻ അതു പ്രസിദ്ധപ്പെടുത്തിയില്ലെങ്കിലോ? തമ്മിൽ പരിചയമൊന്നുമില്ലല്ലോ. ഛെ—അങ്ങിനെയല്ല. പത്രാധിപനു നമ്മെപ്പറ്റി വളരെ ബഹുമാനമുണ്ടായിട്ടല്ലേ ഇതിനു മുമ്പെ ഒരു കുറിപ്പ് എഴുതിയത്? എന്തായാലും ഈ കാൎയ്യത്തിൽ പത്രാധിപനെ പാട്ടിൽ വെക്കുന്നത് ഉപയോഗമായിരിക്കും. "ഹാ! നാം എത്ര ഭാഗ്യവാൻ......"

ആട്ടുകട്ടിലിന്മേൽ കിടന്നിട്ടുള്ള ആലോചന ഇത്രത്തോളമായപ്പോൾ നേരം ഏകദേശം ഒന്നു മണിയായിരിക്കുന്നു. തേയിലയുംകൊണ്ടു കുട്ടിപ്പട്ടർ വൈരത്തി എത്തിയ സമയം വാതിലടച്ചേച്ചു പുറത്തു പോകുവാൻ കല്പനയായി. വാതിൽ തുറക്കുന്നതുവരെ ആരും അവിടെ വരരുതെന്നും പറഞ്ഞയച്ചു. എന്നിട്ട്, അവിടെയുള്ള കസേരകളിലൊന്നിൽ ഇരുന്ന് ശ്ലോകം ഉണ്ടാക്കിത്തുടങ്ങി. "ശതക"മല്ല് ഇങ്ങൊരെഴുതിയത്. അതുകൊണ്ട് ഒരു "വിംശതി" ഇരിക്കട്ടെ. എന്നുവെച്ച് ഇരുപതു ശ്ലോകങ്ങൾ പല വൃത്തങ്ങളിലായി എഴുതിയുണ്ടാക്കി. തന്നെപ്പറ്റി തങ്കമ്മ ധ്യാനിച്ചതിനൊന്നും താൻ അൎഹനല്ലെന്നും, എന്നിരിക്കെ തന്നെ ഇങ്ങിനെ വൎണ്ണിച്ചതിനു താൻ വളരെ കൃതജ്ഞനായിരിക്കുമെന്നും പറഞ്ഞിട്ടുള്ളതിനു പുറമെ തങ്കമ്മയുടെ സൌന്ദൎയ്യത്തെക്കുറിച്ചും കാൎയ്യങ്ങളൊക്കെ ആ കവിതയിൽ പറഞ്ഞിട്ടുണ്ട്. ശ്ലോകങ്ങൾ ഉണ്ടാക്കിക്കഴിഞ്ഞപ്പോഴേക്കു നേരം സന്ധ്യയായിരിക്കുന്നു. അപ്പോൾതന്നെ പത്രാധിപർക്കുള്ള എഴുത്തോടുകൂടി തപാലിലിടുവാൻ കൊടുത്തയച്ചു. എഴുത്തിൽ ഈ തങ്കമ്മയുടെ വിവരങ്ങൾ ശരിയായി അറിയിക്കേണമെന്നും, തരമുണ്ടെങ്കിൽ പത്രാധിപർതന്നെ ഇങ്ങോളം വരുന്നതു സന്തോഷമാണെന്നും കാണിച്ചിരുന്നു. അന്നു രാത്രിതന്നെ വളരെ നേരം ഉറക്കൊഴിച്ചിരുന്ന് തന്റെ സ്നേഹിതന്മാൎക്കൊക്കെയും, തങ്കമ്മയെപ്പറ്റി വല്ലതും അറിയുമോ എന്നറിയിച്ചുതരുവാൻ കത്തുകൾ എഴുതുകയും ചെയ്തു.

ഈ സംഭവം കഴിഞ്ഞിട്ട് ഏകദേശം

ഒരാഴ്ച കഴിഞ്ഞു. കന്നിമാസാദ്യത്തെ ബുധനാഴ്ചയിലെ "കോലമ്പി" പത്രവും എത്തി. ആദ്യത്തെ മാസത്തിൽ തന്നെ തന്റെ "വിംശതി" ബഹുമാനിയായി അച്ചടിച്ചു ചേർത്തുകണ്ടു. ആ പത്രത്തോടുകൂടി തങ്കമ്മയെപ്പറ്റി ആഫീസിൽ ഒരു വിവരവുമില്ലെന്ന പത്രാധിപരുടെ മറുവടിയും കിട്ടി. തന്റെ കവിത പത്രത്തിൽ ചേർത്തുകൊണ്ടുള്ള കൃതജ്ഞത പ്രദർശിപ്പിക്കുവാൻ പത്രാധിപരുടെ കത്തിലെ ഈ സംഗതി ഒരു പ്രതിബന്ധമായിത്തീർന്നു. എങ്കിലും, മേലിൽ വല്ല വിവരവും അവിടെ കിട്ടിയാൽ ഉടനേ അറിയിക്കണമെന്ന് ശട്ടംകൂടി അയച്ചു. താൻ പത്തിരുപതു പേർക്ക് കത്തുകൾ അയച്ചിരിക്കെ ആരുടെ മറുപടി കൊണ്ടെങ്കിലും വിവരം അറിയാതിരിക്കയില്ലെന്നും, മേൽവിലാസം ശരിയായി കിട്ടിയാൽ ആ സൌഭാഗ്യവതിക്ക് വല്ല സമ്മാനവും അയച്ചു കൊടുക്കണമെന്നും ഉറച്ച് സമയവും കാത്ത് ആശാരി ഇരിപ്പായി. ഇങ്ങിനെ കഴിഞ്ഞ ഏതാനും ദിവസങ്ങളിൽ ബങ്കളാവിൽ വരുന്നവരെയും പോവുന്നവരെയും ഒക്കെ തന്നെപ്പറ്റി തങ്കമ്മ എഴുതിയ ശ്ലോകങ്ങളും അതിന്നു താൻ അയച്ച മറുപടി ശ്ലോകങ്ങളും വായിച്ചു കേൾപ്പിക്കാനായിരുന്നു അദ്ദേഹത്തിന്റെ വിനോദം. ആ രണ്ടു കവിതകളുടെയും പത്തിരുപതു പകർപ്പുകളെടുത്തു പലർക്കും അയച്ചിലയക്കേണ്ടിവന്നതിനാൽ, പകർപ്പെഴുത്തു ബങ്കളാവിലെ ഗുമസ്തന്മാർക്ക് രണ്ടു മൂന്നു ദിവസം ഒഴിവില്ലാതെ പണിയെടുക്കേണ്ടിവന്നു.

ആശാരിയുടെ താല്പര്യക്കാർ അദ്ദേഹത്തിനെപ്പറ്റി എത്രതന്നെ ബഹുമാനമുള്ളവരാണെങ്കിലും അദ്ദേഹത്തിന്റെ ഇപ്പോഴത്തെ ആവശ്യം നിറവേറ്റുവാൻ അവരുടെ ശ്രമം കഴിഞ്ഞതില്ല. അതിനാൽ പ്രതിദിനമെന്നപോലെ ആശാരിക്ക പാരവശ്യം വർദ്ധിച്ചുവന്നു. "തങ്കം തങ്കം" എന്നല്ലാതെ വേറെ ഒരു വിചാരവും ആശാരിക്കില്ലാതെയായി. "സ്മൃതാ ഭവതി താപായ" എന്ന പ്രമാണം നോക്കുമ്പോൾ അപ്രകാരം പാരവശ്യം നേരിട്ടതിൽ ഒട്ടും അത്ഭുതമില്ലതാനും. ഇങ്ങിനെ കഷ്ടപ്പെട്ടു കഴിയുന്ന കാലത്ത് ഒരു ദിവസം തപാലിൽ ഒരെഴുത്തു കിട്ടിയത് അദ്ദേഹത്തിന് അല്പം ആശ്വാസത്തിന്നു കാരണമായി. ഇതാണ് എഴുത്ത് —

"K. Kolambi Office,
Trivancherry 8—10—1898.

ശ്രീ.

തിരുമേനിയുടെ ആവശ്യപ്രകാരം പലവിധത്തിലും ഇവിടെ പരിശ്രമിച്ചു നോക്കി. കവിതക്കാരി തങ്കമ്മയുടെ ഒരു വിവരവും അറിഞ്ഞതില്ല. എങ്കിലും എത്ര വിധത്തിലെങ്കിലും ഈ ആവശ്യം സാധിക്കണമെന്നുവെച്ച്, പലർക്കും കത്തുകൾ അയച്ചും ചില ദിക്കിൽ സഞ്ചരിച്ചും ചെയ്തു. ഇപ്പോൾ വിവരമെല്ലാം ആയിരിക്കുന്നു. മേൽപറഞ്ഞ തങ്കമ്മ താമരപ്പറമ്പത്ത് എന്ന ഒരു വീട്ടിലെ പെൺകിടാവാണ്. തറവാട്ടിൽ അമ്മയും രണ്ടു ചെറുകിടാങ്ങളും മാത്രമേ ഉള്ളൂ. സംഗീതം, ചിത്രമെഴുത്ത്, കവിത, നാടകാഭിനയം ഇതിലൊക്കെ ബഹുസാമർത്ഥ്യമുണ്ട്. പ്രായം പതിനെട്ടു വയസ്സ്. ബഹുസുന്ദരി. ഇപ്പോൾ ലോകമോഹനം എന്ന മലയാള നാടകയോഗത്തിൽ സ്ത്രീപ്പാർട്ടുകാരിയായിട്ടിരിക്കുന്നു. ആ നാടകക്കാരുടെ Camp നവമ്പർ 30-ാംനു-വരെ തിരുവനന്തപുരത്താണ്. ഈ യുവതിയെപ്പറ്റി ഈ എഴുത്തിൽ പറഞ്ഞതിൽ വല്ലതും അതിക

വിഷമമുണ്ടെന്നു തോന്നുന്നപക്ഷം ക്ഷമിക്കുമല്ലോ. എന്ന്

V. K. Itnacha Kaimal,
The Editor (ഒ)

ഈ എഴുത്തു കിട്ടിയപ്പോളുണ്ടായ മനഃപ്രസാദംപോലെയൊരു മനഃപ്രസാദവും ആശ്വാസംപോലെയൊരു ആശ്വാസവും ആശാരി ഈ ജന്മത്തിൽ അനുഭവിച്ചിട്ടില്ല. പിറ്റേ ദിവസത്തെ തപാലിൽത്തന്നെ അതിനു സമ്മാനമായി, താൻ ഉണ്ടാക്കിയ പുസ്തകങ്ങളെല്ലാംകൂടി അതിനു പുറമെ വളരെ വിലപിടിച്ച ചില കസവു പുടവകളും കൂട്ടിക്കെട്ടി മേൽവിലാസവും എഴുതി തിരുവനന്തപുരത്തേയ്ക്കയച്ചു. പിന്നെ തങ്കമ്മയെ ഒന്നു കണ്ടു സംസാരിക്കുവാനുള്ള മോഹം തുടങ്ങി. അഞ്ചാറുദിവസം കഴിഞ്ഞപ്പോൾ ആശാരിയുടെ, ബങ്കി "മേൽവിലാസക്കാരനെ മനസ്സിലായില്ല" എന്നു പുറത്തെഴുതി നിഷേധമുദ്രയും കുത്തി തപാലിൽ അങ്ങിനെതന്നെ മടങ്ങിവന്നു. പക്ഷെ, അതുകൊണ്ട് അധികനേരം വ്യസനിക്കേണ്ടി വന്നില്ല. ബങ്കി മടങ്ങിക്കിട്ടി രണ്ടുമൂന്നു മണിക്കൂർ കഴിഞ്ഞപ്പോഴേക്കു് താമസിയാതെ ബങ്കി മടങ്ങിയതിൽ ക്ഷമിക്കണമെന്നായി തിരുവനന്തപുരത്തുനിന്നു തങ്കമ്മയുടെ ഒരു കമ്പി കിട്ടി. ആവട്ടെ, ഒരിക്കൽ മടങ്ങിയാൽ പിന്നെ അയസ്സമെന്നില്ലല്ലോ എന്നു കരുതി ആശാരി സമാധാനിച്ചു. പിന്നെ ഏതാനും ദിവസങ്ങളിൽ നമ്മുടെ ആശാരിയുടെ സ്ഥിതി എങ്ങിനെ ആയിരുന്നിരിക്കണമെന്നും, അദ്ദേഹത്തിന്റെ ആലോചനകളും സംസാരങ്ങളും എന്തെല്ലാമായിരുന്നിരിക്കണമെന്നും വായനക്കാർ സ്വയമായി ഊഹിക്കുവാൻ ഒഴിച്ചു വിടുകയാണ് നല്ലതെന്നു തോന്നുന്നു.

* * *
* * *

പുസ്തകബാക്കിയുടേയും കവിതയുടേയും കഥ അങ്ങിനെ നിൽക്കട്ടെ, കുറച്ചുനേരത്തേക്ക് എന്റെ വായനക്കാരെ തിരുവനന്തപുരം പട്ടണത്തിലെ ഒരു നാടകശാലയിലേയ്ക്കു ക്ഷണിച്ചുകൊള്ളുന്നു. പ്രകൃതിസൗന്ദര്യവും ബഹുവിധ വിദ്യാലയങ്ങളോടുകൂടിയതും വലിയ വലിയ പ്രഭുക്കന്മാരുടേയും പ്രമാണികളുടേയും നിവാസത്താൽ പ്രസിദ്ധവും ആയ തിരുവനന്തപുരം പട്ടണത്തിൽ നാടകാഭിനയം മുതലായ വിനോദങ്ങളും ഉണ്ടാവുന്നത് ഒട്ടും ദുർല്ലഭമല്ല. ബാലാമണി, ഗോവിന്ദസ്വാമി നായഡു, മുതലായ തമിഴ്നാടകക്കാരും, പാർസി, മലയാളം മുതലായ വേറെ ചില നാടകസംഘക്കാരും ഈ പട്ടണത്തിൽ അവരുടെ നാടകങ്ങളും ആട്ടകളും മഹാജനങ്ങളുടെ പ്രീതിക്കു പാത്രീഭവിക്കയും ഉണ്ടായിട്ടുണ്ട്. ഇങ്ങിനെയുള്ള തിരുവനന്തപുരം പട്ടണത്തിൽ ഒരു വെറും മലയാളനാടകയോഗത്തിന്റെ വരവിൽ വലിയ കോലാഹലത്തിന്നു ആരംഭിക്കേണ്ട അവകാശമില്ലെങ്കിലും, ലോകമോഹനം നാടകസംഘക്കാരുടെ അഭിനയം ഒന്നു കാണേണമെന്നുള്ള മോഹംകൊണ്ടു പട്ടണം മുഴുവൻ ഇളകിപ്പുറപ്പെട്ടിരിക്കുന്നു. ഇതിന്നു പ്രധാനമായി രണ്ടു കാരണങ്ങളും ഉണ്ട്. ഒന്നാമത്, മലയാളത്തിൽ വന്ന തമിഴ്നാടകക്കാരും മറ്റും കൊല്ലന്തോറും വളരെ പണം തട്ടിക്കൊണ്ടു പോകുന്നതിനെ ഒന്നു നിർത്തൽ ചെയ്യണമെന്ന കരുതലോടുകൂടി സ്വദേശാഭിമാനികളായ പല പ്രമാണികൾകൂടിച്ചേർന്ന് ഏർപ്പെടുത്തിയതും, കോപ്പുകളുടേയും സീനുകളുടേയും മാഹാത്മ്യത്താൽ ബഹുജനങ്ങളുടെ ശ്രദ്ധ പതിയത്തക്കതും ആണ് ലോകമോഹനം നാടക

സംവാദം. ഒന്നാമത്, പ്രായംകൊണ്ടും പഠിപ്പുകൊണ്ടും പരിചയംകൊണ്ടും സൌന്ദൎയ്യംകൊണ്ടും സാമൎത്ഥ്യംകൊണ്ടും ഏററവും വിശേഷപ്പെട്ട താമരപ്പറമ്പത്ത് തങ്കമ്മയാണ് ഈ നാടകത്തിൽ പ്രധാനമായ സ്ത്രീവേഷം. ഈ രണ്ടു സംഗതികളും നിമിത്തം സ്വജാതിമാനം വിചാരിച്ചും വിനോദത്തിനുവേണ്ടിയും ഇന്നേ ദിവസം ഹാളിൽ വന്നു സ്ഥലം പിടിച്ചിട്ടുള്ള സ്ത്രീപുരുഷന്മാരുടെ എണ്ണം കുറച്ചൊന്നുമല്ല. ഹാൾ നിറഞ്ഞിട്ട് ഒരു വലിയ ജനസംഘം പുറത്തു നില്ക്കേണ്ടതായിവന്നു. ഇതിലിടയ്ക്കു തങ്കമ്മ നമ്മുടെ ആരാരിപ്പാടുമായി പല എഴുത്തുകുത്തുകളും നടത്തുകയും തമ്മിൽ വലിയ 'ലോഗ്യ'ത്തിലാവുകയും ചെയ്തിരുന്നാൽ, ഇന്നത്തെ നാടകത്തിന് ആയമ്മയുടെ ക്ഷണമനുസരിച്ച് ആരാരിപ്പാടും പരിവാരങ്ങളുംകൂടി ഹാജരായിട്ടുണ്ട്. ആകപ്പാടെക്കൂടി ഇന്നത്തെ നാടകത്തിന്റെ വട്ടം വളരെ വലുതായിട്ടാണെന്നു മാത്രമേ പറയേണ്ടതുള്ളൂ. "ഉലേനാകാവലി" എന്ന തമിഴ്നാടകത്തെ മലയാളത്തിലേക്ക് ഒരു വിദ്വാൻ തൎജ്ജമ ചെയ്തിട്ടുള്ളതാണ് ഇന്നേക്കു നിശ്ചയിച്ചിട്ടുള്ള കഥ. ഈ കഥയിലെ പ്രസിദ്ധപ്പെട്ട ദാസിതന്നെയായിരിക്കും തങ്കമ്മ എന്നു മുൻകൂട്ടി നോട്ടീസ് പ്രസിദ്ധപ്പെടുത്തീട്ടുണ്ടായിരുന്നു.

നേരം ഒമ്പതു മണി കഴിഞ്ഞു. നാടകഹാളിൽ പ്രഭുക്കന്മാർ, സാധാരണക്കാർ, സ്ത്രീകൾ എന്നിങ്ങിനെ പ്രത്യേകം പ്രത്യേകം ഓരോ തരക്കാൎക്കു തെയ്യാറാക്കീട്ടുള്ള ആസനങ്ങളിൽ സഭ്യന്മാർ നിറഞ്ഞിരിക്കുന്നു. കഥയിലെ ആദ്യഭാഗം കഴിഞ്ഞ്, രാജാവു കാട്ടിൽവെച്ച് ദാസീഗ്രാമം കണ്ടതും ദാസിയുടെ പുറപ്പാടും അവസാനിച്ചു. ദാസിയെ കണ്ടപ്പോൾ ആളുകളുടെ കണ്ണിനും മനസ്സിനും ഉണ്ടായ ആനന്ദം ഇന്ന പ്രകാരമെന്നു വൎണ്ണിക്കുവാൻ വയ്യ. "കണ്ണും മനസ്സുമൊരുപോലെ കവൎന്നിടുന്നു" എന്നൊരു കവി വൎണ്ണിച്ചിട്ടുള്ളത് ഈ ദാസിയെപ്പററിയാണെങ്കിൽ നല്ല യോജിപ്പായിരിക്കും. അവളുടെ രൂപം അത്രമേൽ ഭംഗിയായിട്ടുണ്ട്. പൂൎണ്ണചന്ദ്രസദൃശമായ മുഖം, അതിൽ വിസ്സ്കൂടി ആ സമയാകുന്ന പുകാവിൽ ഇംഗലീഷ കാണിക്കുന്ന കണ്ണുകൾ, പനിനീർ പൂവുപോലെ സ്നിഗ്ദ്ധമസൃണമായ കവിൾത്തടം മുതലായി ആ ദാസിയുടെ ഓരോ അവയവങ്ങളേയും വൎണ്ണിക്കുവാൻ ആരെക്കൊണ്ടും സാധിക്കയില്ല. ഈ രൂപഭംഗിക്കൊത്തവണ്ണം തന്നെ സംഗീതത്തിലും അഭിനയത്തിലും കാട്ടിയ പാടവവും ആരേയും വശീകരിക്കത്തക്കതായിരുന്നു. ചുരുക്കിപ്പറയുന്നതായാൽ തങ്കമ്മയുടെ സൌന്ദൎയ്യവും സാമൎത്ഥ്യവും കണ്ട് സഭ്യരൊക്കെയും തലകുലുക്കി എന്നു വേണം പറയുവാൻ. ഈ അഭിനയം കണ്ടിട്ടു നമ്മുടെ ആരാരിപ്പാട്ടിന് ഒരു പ്രജ്ഞയുമില്ലാതെ കണ്ട് ചിത്രമെഴുതിവെച്ചതുപോലെ ഇരുന്നുപോയി. ആ സ്ത്രീ പ്ലാററു സ്റ്റേജിൽനിന്നു പോകുന്ന അവസരത്തിൽ,

പൊന്നിൻകുടംപൊതിഞ്ഞിടിന പുളകനാക
　　ച്ചെപ്പിനൊത്തുമിന്നിത്തും
നിന്നിടുമ്പോഴരമ്പ മലർശരമശമേ
　　ല്പ്പൊന്നുന്നതൊന്നുമില്ല.
ഇനിവരുമ്പോഴുമേലാർത്തവഴലഴകോൾ-
　　ലൊന്നുമുള്ളൊഴുത്തും
വന്നീടുന്നോളിലെന്തോ കഥ, വലരിപുതാ-
　　ന്തന്നൊഴുത്തിടും.

എന്ന ശ്ലോകം ഉറക്കെച്ചൊല്ലി, അതിന്റെ കൈവിരലിലുണ്ടായിരുന്ന ഏററവും വില പിടിച്ചതായ വൈരക്കല്ലുമോതിരം ഉ.രി,

ആരാമി തങ്കമ്മയ്ക്കു സമ്മാനിച്ചു. തങ്കമ്മയുടെ സൌന്ദര്യവും അഭിനയവും കണ്ടിട്ട് രസികന്മാരായ സഭ്യന്മാർ ഇങ്ങിനെയും വിചാരിച്ചു—

തിങ്കൾക്കാതങ്കമേകിത്തിലകമൊട്ടതില്ല-
ന്നൂനന്തമൊതവക്ത്ര-
ത്തിങ്കൽത്തങ്കംമരന്ദസ്ഥിതലമരിയിൽപ്പൂ-
ക്കന്നുമുഖേക്ഷണത്താൽ
തങ്ങുന്നിൽക്കഞ്ചുകാലത്തണയുമൊരയുവാ-
ക്കൾക്കുമോഹംവളർത്തും
തങ്കമ്മേ!നിന്റെതങ്കത്തടമുലതഴുകാൻ
ഭാഗ്യമാർക്കായിരിക്കും?

എന്താ സംശയിപ്പാനുള്ളത്? ആ ഭാഗ്യം നമ്മുടെ ആരാമിക്കു തന്നെയാണ്. നാടകം കഴിഞ്ഞതിന്റെ മൂന്നാം പക്കം തിരുവനന്തപുരത്ത് ആരാമിയുടെ ബങ്കളാവിൽവെച്ച് ആരാമിയുടെ പുതിയ സ്വയംവരത്തിനുള്ള വട്ടംകൂട്ടികഴിഞ്ഞു. ഈ ശുഭമുഹൂർത്തത്തിനു തങ്കമ്മയുടെ ആവശ്യപ്രകാരം ആരാമിയുടെ ക്ഷണമനുസരിച്ച് പ്രഭുക്കന്മാർ, ഉദ്യോഗസ്ഥന്മാർ, സംഗീതക്കാർ, കവികൾ മുതലായി അസംഖ്യം ജനങ്ങൾ സന്നിഹിതരായിരുന്നു. അതിഥികൾക്കു മലയാളമട്ടിലും പരദേശമട്ടിലും പൊടിപ്പുരമായ സദ്യ കഴിച്ചു. ഭക്ഷണാനന്തരം പനിനീര്, കളഭം, താംബൂലം മുതലായ മംഗല്യസാധനങ്ങൾ അതിഥികൾക്കു കൊടുത്ത് വധൂവരന്മാർ അവരുടെ അനുഗ്രഹം വാങ്ങി. അന്യോന്യം മോതിരം മാറുക (തലേദിവസം തനിക്ക് ആരാമി സമ്മാനിച്ച മോതിരമാണ് തങ്കമ്മ ഇന്നു ജോട്ടു കൊടുത്തതെന്നു വായനക്കാർ മറന്നുപോകരുതേ!) മുതലായ ചടങ്ങുകളും കഴിഞ്ഞ് ആ ദമ്പതികൾ മന്ദമന്ദം ശയനഗൃഹത്തിലേക്കു പ്രവേശിച്ചു. അപ്പോഴത്തെ അവസ്ഥ എന്തു പറയട്ടെ? അതിധവളമായതും നാനാവിധമോടിയിൽ അലങ്കരിച്ചിട്ടുള്ളതും ആയ ഹംസതൂലശയ്യയിൽ തങ്കമ്മ ഇരുന്നപ്പോൾ ആരാമിയും അടുത്തുള്ള ഒരു പട്ടുകസാലയെ അലങ്കരിച്ചു. ഉടനെ കൃതാർത്ഥതയെ കാണിക്കുന്നതായ ഒരു പുഞ്ചിരിയോടുകൂടി ആരാമി പറഞ്ഞു— 'ഇന്നു നമ്മുടെ ജന്മം സഫലമായി.'

തങ്കമ്മ—ഏകവചനം മതിയായിരുന്നു. സർവ്വസമ്പത്തുകളും സ്വാധീനത്തിലുള്ള തിരുമേനിക്ക് സുന്ദരീസമ്പത്തും കരഗതമായിരിക്കെ, അത്രയൊന്നും വകയില്ലാത്ത എന്നെപ്പോലെ ഇതിൽ എന്തു ജന്മസാഫല്യമാണുള്ളത്?

ആ ചോദ്യം പറയാതിരുന്നു കേട്ടപ്പോൾ ആരാമി ഒന്നു ഞെട്ടിയെങ്കിലും അസാധാരണമായ ഒരു ചിരിയോടുകൂടി വീണ്ടും പറഞ്ഞു— ആട്ടെ. ആ വക നേരമ്പോക്കുകൾ പിന്നെയാവാം. ഇനി ആജീവനാന്തം നമുക്ക് മറിച്ചു കഴിയാതല്ലോ. തങ്കത്തിന്റെ കൈകൊണ്ട് ചുരുട്ടിയ ഒരു താംബൂലം അനുഭവിച്ച് നാം കൃതാർത്ഥനാവട്ടെ.

തങ്കമ്മ—ഛേ! ഇത്ര വഷളപ്പെട്ടല്ലോ? നാഗരികാംഗനാരസികനായ തിരുമേനി 'ആജീവനാന്തം മറിച്ചുതന്നെ' എന്നു പറയുന്നതിനെ ഞാൻ എങ്ങിനെ വിശ്വസിക്കും?

ആരാമി—'നാം സത്യം പറയാം. തങ്കത്തിന്റെ അനുഗ്രഹം തന്നെയാണ്, നാളിനി തങ്കത്തെ ഒഴിച്ച് ആരെയും മനസാ വിചാരിക്കുകകൂടിയില്ല.' എന്നു പറഞ്ഞ് ആരാമി ആ സത്യവിഗ്രഹം തൊട്ട് സത്യം ചെയ്യുവാനെന്ന ഭാവത്തിൽ കസേലയിൽ നിന്നെഴുന്നേറ്റ് കിടക്കയിലേക്കിറങ്ങി ചെന്നിട്ടു.

ണോ? മനുഷ്യൻ വാസ്തവത്തിൽ മനുഷ്യനായിത്തന്നെ ഇരിക്കേണമെന്നുണ്ടെങ്കിൽ, സൌന്ദര്യബോധത്തെ ഒരു വിധത്തിലും ഒഴിച്ചുവിടുവാൻ പാടുള്ളതല്ല”

ഈ ന്യായം ഒരു വിധത്തിൽ ശരിതന്നെ; സൌന്ദര്യം ആഗ്രഹിക്കത്തക്കതും തന്നെ. എന്നാൽ, യമനിയമങ്ങളുടെ ഉദ്ദേശവും ആത്മാവിൻെറ വികാസത്തെ ചുരുക്കുകയല്ല; നേരെ മറിച്ച് വികസിപ്പിക്കുകയാകുന്നു. വിദ്യാഭ്യാസകാലമായ ചെറുപ്രായത്തിൽ ബ്രഹ്മചര്യാനുഷ്ഠാനം ചെയ്യുന്നത് ആത്മാവിൻെറ ഉന്മേഷത്തെ മദ്ധ്യത്തിൽവെച്ചു തടസ്ഥപ്പെടുത്തുകയുമല്ല. കൃഷിക്കാരൻ വയൽ ഉഴുന്നതു കൃഷി ചെയ്യുന്ന കണ്ടത്തെ മെതുക്കിയാക്കുവാനാണോ? ഉഴുന്നവൻ നിലത്തു കരിയിറക്കി, ഭൂമിയെല്ലാം പിളർന്ന്, മൺകട്ടകൾ തട്ടിയുടച്ച്, പുല്ലും പൊടിയും ചെറുക്കിക്കളഞ്ഞു നിലം വൃത്തിയാക്കിക്കഴിയുമ്പോൾ അതിലെന്താക്ക് ആ കൃഷിക്കാരൻ കൃഷിസ്ഥലത്തെ വല്ലാതെ വേദനപ്പെടുത്തിയതായി തോന്നും. എന്നാൽ ആ കൃഷിക്കാരൻ ചെയ്തുവെച്ച വേദനകളെ ഭൂമി അനുഭവിച്ചില്ലെങ്കിൽ, അതിൽ ചെയ്യുന്ന കൃഷിയിൽനിന്നു പൂർണ്ണമായ ഫലം അനുഭവിക്കുന്നതല്ല. ഏതു വസ്തുവിൽനിന്നും ഫലം ലഭിക്കേണമെങ്കിൽ ആദ്യം ഈ വക പ്രവൃത്തികൾ ചെയ്യേണ്ടതായി വരും. ഒരു മനുഷ്യൻെറ ദേഹത്തിൽനിന്നും മനസ്സിൽനിന്നും അന്യൂനമായ രസം പുറപ്പെടണമെങ്കിലും അതിന് ആദ്യം കഠിനമായ നിയന്ത്രണം അപരിഹാര്യമാകുന്നു. ആദ്യത്തെ ഈ നിരസസ്ഥിതിയെ, പിന്നീടുണ്ടാകാവുന്ന സപാരസ്യലാഭത്തിനായി സഹിക്കേണ്ടതാകുന്നു.

എന്നാൽ, ഇതിൽ ഒരു സംഗതി ആലോചിക്കേണ്ടതായിട്ടുണ്ട്. എന്തെന്നാൽ, യമനിയമങ്ങളെത്തന്നെ പരമപുരുഷാർത്ഥമായിക്കരുതുന്ന ഒരു വകക്കാരെ ഇക്കാലത്തു ധാരാളം കാണാം. അവർ നിയമാനുഷ്ഠാനങ്ങളിൽ ഭ്രാന്തന്മാരാകുന്നു. അവർക്കുള്ള നിയമതൃഷ്ണനിമിത്തം, അവർ ജന്മസിദ്ധങ്ങളായ ഷഡ്വികാരങ്ങൾക്ക് പുറമെ ഒരു ശത്രുകൂടി അവരുടെ മനസ്സു വേദനപ്പെടുത്തുവാൻ ഉണ്ടായിത്തീരുന്നു. അവരുടെ ഉദ്ദേശം കഠിനകർമ്മങ്ങളനുഭവിക്കുക മാത്രമാകുന്നു. ഈ ഉദ്ദേശങ്ങളോടുകൂടി യമനിയമങ്ങളെ അനുഷ്ഠിക്കുമ്പോൾ അവർക്ക് “ആത്മപീഡ” തന്നെയാണ് വാസ്തവത്തിൽ ഉണ്ടാവുന്നത്. ആത്മാവു പീഡിപ്പിക്കപ്പെടുമ്പോൾ അവരാഗ്രഹിക്കുന്ന നിവൃത്തിമാർഗ്ഗം പോയി അതൊരുമാതിരി പ്രവൃത്തിമാർഗ്ഗമായിട്ടുതന്നെ പരിണമിക്കുന്നു. ഇതിനെ നിയമാനുഷ്ഠാനത്തെത്തന്നെ പരമപുരുഷാർത്ഥമായിക്കരുതുക എന്നു വെച്ചാൽ സൌന്ദര്യബോധത്തിനും ഹാനിതട്ടാവുന്നതാണ്. പക്ഷെ, നിയമാനുഷ്ഠാനത്തോടൊപ്പം സംയമങ്ങളുംകൂടെ പരിശീലിക്കുന്ന പക്ഷം ഈ ആത്മപീഡ സംഭവിക്കുന്നതല്ല. അപ്പോൾ സൌന്ദര്യബോധത്തിനും കേടു വരുന്നതല്ല. നേരെമറിച്ച്, യമനിയമങ്ങളെ മെരിച്ചു ശീലിക്കുന്നതിനാൽ സൌന്ദര്യം പുഷ്ടിപ്പെടുകയേ ഉള്ളൂ. ദന്തോട്ടം വരാത്ത ഒരു ശിശു അതിനാഹാരമായ അന്നത്തെ കാണുന്നപക്ഷം എന്തു ചെയ്യുന്നു? അതു ചോറെടുത്ത് അവിടെയും ഇവിടെയും വാരിവിതറുന്നു. കയ്യിൽ കിട്ടിയതുതന്നെ മുഴുവൻ ഭക്ഷിക്കുന്നില്ല. ഭക്ഷിക്കുക എന്നു വെച്ചാൽകൂടി കറിയും മറ്റും കൂട്ടി രുചിയറിഞ്ഞ് അതിനെ ഉണ്ണുവാൻ വയ്യ. ഇതുപോലെയാണ് മനസ്സിനു സംയമം സിദ്ധിക്കാത്തവർ സൌന്ദര്യത്തെ അ

നുഭവിക്കുമ്പോഴും ഫലം ഉണ്ടാവുക. അവർ, യഥാൎത്ഥമായ സൌന്ദൎയ്യത്തിൽനിന്നും തദനുഭവത്തിൽനിന്നും പുറന്തള്ളി നില്ക്കുകയേ ഉള്ളൂ.

എന്നു തന്നെയുമല്ല; സൌന്ദൎയ്യം എന്നതു് ഒരു നിബന്ധനയുമില്ലാത്ത ഒരു കല്പനയല്ല. അതിന്റെ മഹിമ പ്രകാശിക്കുന്നെങ്കിൽ ചില നിയന്ത്രണങ്ങൾ കൂടാതെ കഴികയുമില്ല. അതിനു മുമ്പാത്തെ യമനിയമങ്ങൾ വളരെ ഉപയോഗപ്പെടുന്നുമാണു്. എന്നു വെച്ചു്, ശരീരത്തിന്റെ ഘടനയ്ക്കുതന്നെ ഹാനിവരത്തക്ക കഠിന നിയന്ത്രണങ്ങൾ ചെയ്തു തുടങ്ങിയാലും ഫലം അപകടത്തിലാവും. അതിനെ ചെയ്താൽ, സന്ധ്യാസമയത്തു അന്തിത്തിരി കൊളുത്തുന്നതിനു വേണ്ടി ഗൃഹത്തിനു തീ വെയ്ക്കുന്നതു പോലെ അബദ്ധത്തിൽ ചെന്നു ചാടും. ഈ നിവൃത്തിമാൎഗ്ഗത്തെ അതിന്റെ പൂൎണ്ണമായ മാത്രയിൽ പ്രയോഗിക്കുന്നപക്ഷം, അതു യാതൊരു സൌന്ദൎയ്യത്തെ പ്രകാശിപ്പിക്കുവാനായി പ്രയോഗിക്കുന്നുവോ ആ സൌന്ദൎയ്യത്തെത്തന്നെ അതു ശൂന്യമാക്കിച്ചെയ്യുവാനും മതി.

ഏകചാരിണിയായി പതിവ്രതയായ പത്നിക്കു മാത്രമേ അകൃത്രിമവും വാസ്തവവുമായ സൌന്ദൎയ്യം ഉണ്ടാകയുള്ളൂ; അതു സ്വൈരിണികൾക്കു സിദ്ധിക്കുന്നതല്ല. പാതിവ്രത്യം എന്നതു് ഒരിക്കലും ഇളകാത്തതായ മനസ്സംയമമാകുന്നു. ആ സംയമം കൊണ്ടു്, ഗൂഢമായ പ്രേമരസം അവിച്ഛിന്നധാരയായി പ്രവഹിച്ചുകൊണ്ടിരിക്കും. നമ്മുടെ സൌന്ദൎയ്യപ്രീതിയുടെ കാൎയ്യത്തിലും സ്ഥിതി ഇങ്ങിനെതന്നെയാകുന്നു. ശരിയായ സംയമമില്ലാത്തപക്ഷം നമ്മുടെ സൌന്ദൎയ്യപ്രീതി എങ്ങിനെയായിത്തീരുന്നു എന്നു വെച്ചാൽ പറയാം. അതു് അതൃപ്തിയോടു ഇളകിനടന്നു്, കേവലം ബാഹ്യമായി ചുറ്റിത്തിരിഞ്ഞുകൊണ്ടിരിക്കും; മനസ്സിന്റെ മദത്തിൽ നിന്നാണു് ആനന്ദമുണ്ടാവുന്നതെന്നു ധരിച്ചുകൊണ്ടിരിക്കും; യാതൊരു വിധത്തിലുള്ള ആനന്ദം ലഭിച്ചാൽ, മറ്റു സകലതും വിട്ടൊഴിഞ്ഞു് ഏകാഗ്രമായിട്ടിരിപ്പാൻ സാധിക്കുമോ ആ യഥാൎത്ഥമായ ആനന്ദം ലഭിക്കുകയുമില്ല. ഈശ്വരസൃഷ്ടിയിൽ നിലീനമായി കിടക്കുന്നതായ യഥാൎത്ഥസൌന്ദൎയ്യം, മനഃസ്വാധീനം സിദ്ധിച്ചിട്ടുള്ള ധീരന്മാൎക്കല്ലാതെ വിഷയലോലുപന്മാരായ ഭോഗികളുടെ ദൃഷ്ടിക്കു വിഷയീഭവിക്കുന്നതല്ല. മനസ്സംയമം വേണ്ടുന്നതു കേവലം ധാൎമ്മികന്മാൎക്കു മാത്രമല്ല, സുഖാഭിലാഷികൾക്കും ആവശ്യമാണെന്നു "സുഖാൎത്ഥീ സംയതോ ഭവേൽ" എന്ന ശാസ്ത്രവും നമ്മോടുപദേശിക്കുന്നു. ഈ വാക്യത്തിന്റെ അൎത്ഥം ഇതാണു്—"നിങ്ങൾ നിങ്ങളുടെ ഇച്ഛയിൽ നിന്നു കൃതാൎത്ഥതയെ ആഗ്രഹിക്കുന്നെങ്കിൽ, ആ ഇച്ഛയെ നിയമത്തിനു കീഴിൽ നിറുത്തുവിൻ;—നിങ്ങൾക്കു സൌന്ദൎയ്യത്തെ അനുഭവിക്കേണമെന്നുണ്ടെങ്കിൽ, ഭോഗലാലസതയെ അടക്കി നിറുത്തുവിൻ;—അങ്ങിനെ ചെയ്യുന്നതായാൽ, നിങ്ങളുടെ ജീവിതം ശുചിയായും ശാന്തമായും ഇരിക്കുന്നതാകുന്നു". നമുക്കു നമ്മുടെ പ്രവൃത്തിയെ അടക്കി വെക്കുവാൻ വശതയില്ലെന്നു വരികിൽ, പ്രവൃത്തിയേയും കൃതാൎത്ഥതയേയും സൌന്ദൎയ്യബോധത്തേയും, എന്നു വേണ്ട അവയെയെല്ലാംകൂടിയും നാം തെറ്റിദ്ധരിച്ചിരിക്കുന്നു നിശ്ചയം.

അതുകൊണ്ടു്, സൌന്ദൎയ്യബോധത്തിന്റെ കാൎയ്യത്തിൽ മുഖ്യമായി വേണ്ടതു യമനിയമങ്ങളും ബ്രഹ്മചൎയ്യാനുഷ്ഠാനവുമാണെന്നു നിസ്സംശയം പറഞ്ഞുകൊള്ളുന്നു.

(*) കെ. വി. എം.

(*) 'ബംഗദർശനം' എന്ന ബംഗാളിമാസികാപത്രത്തിൽ ബാബു രവീന്ദ്രനാഥ ടാഗോർ എഴുതിയ ഒരു ഉപന്യാസത്തിന്റെ ഏകദേശമായ ഒരു തൎജ്ജമയാണു് ഈ ലേഖനം.

ലെ പോരാളികളേയും തലയാളികളേയും പുറമെ, വയനാട്ടിൽനിന്നു മുപ്പെയനാട് പല്ലൂർ യജമാനന്റെ കീഴിൽ ഞങ്ങൾ 500 നായന്മാർ തമ്പുരാന്റെ പടമുഖത്തു വാൾക്കാരായും പയ്യൂരിൽ വന്നു താമസിക്കയായിരുന്നു. മുണ്ടും ഇടക്കച്ചയും കെട്ടി കച്ചിട്ടും മെച്ചിട്ടുമുള്ള ഞങ്ങൾ തമ്പുരാന്റെ സൈന്യങ്ങളുടെ കൂട്ടത്തിൽ കാ പ്രമാണികൾ തന്നെയായിരുന്നു. പടയാളിയിൽനിന്നു പൊന്തി, തലയാളിയായി അന്ന് ഒരു കർണ്ണാപുത്രഷന്റെ സ്ഥാനമാണ് എനിക്കു കല്പിച്ചുകിട്ടിയിരുന്നത്. സഹസ്രപതികളും, യജമാനന്മാരും, ചങ്ങാതങ്ങളും ഒക്കെ എന്റെ മേല്പോട്ടുള്ളവരായിട്ടു കൊണ്ട് എന്റെ കീഴിൽ ഉള്ളവരെക്കൊണ്ടും തിരുമുമ്പിൽ കടന്നുകൂടി സേവിപ്പാൻ ഞാനൊരു മാർഗ്ഗവുമുണ്ടായിരുന്നില്ല. തമ്പുരാനെ തൃപ്തിപ്പെടുത്തുവാൻ എന്തെങ്കിലും ഒരു അവസരം കിട്ടുമെന്നുവെച്ചു ഞാൻ ക്ഷമിച്ചുകൂടുകയായിരുന്നു. അങ്ങിനെ ഇരിക്കുമ്പോൾ ഒരു അവസരവും കിട്ടി.

1798-ലാണ്. ഞാനും എന്റെ കൂട്ടാളികളിൽ ചിലരും കൂടി പയ്യൂർക്കോട്ടയിൽ ഒരു അകത്തിരുന്നു 'നായും പുലിയും' കളിക്കയായിരുന്നു. അങ്ങിനെയിരിക്കുമ്പോൾ ഞങ്ങളുടെ നായകനായ പല്ലൂര് എജമാനൻ വാതിലും തുറന്ന് അകത്തേക്കു കടന്നു. വയനാട്ടു നായന്മാരുടെ ഇടയിൽ ഇത്ര യോഗ്യനായ ഒരാൾ അന്ന് ഉണ്ടായിരുന്നില്ല. അദ്ദേഹത്തിനുവേണ്ടി എന്തു ചെയ്വാനും ഞങ്ങൾ ഒക്കെ ഒരുക്കമായിരുന്നു. അതുപോലെ തന്നെ ഞങ്ങളോടു അദ്ദേഹത്തിനുള്ള സ്നേഹവും അളവറ്റതായിരുന്നു. പല്ലൂര് എജമാനൻ അകത്തു കടന്നു. 'കങ്കനുണ്ടോ ഇവിടെ' എന്നു ചോദിച്ചു. കൂടി ഒപ്പം ഉണ്ട് എന്നു മറുവടി പറഞ്ഞു.

പ. എ.— നിങ്ങൾ എല്ലാവരുംകൂടി നില വിളിക്കണ്ട. കങ്കാ, ഇവിടെ വരു. നീ ഇന്നു നാലുമണിക്കു തിരുമുമ്പാകെ ചെന്നു കാണേണമെന്നു കല്പിച്ചിരിക്കുന്നു.

ഇതു പറഞ്ഞു കഴിഞ്ഞപ്പോൾ ഞാൻ നില്ക്കുന്ന സ്ഥലമൊക്കെക്കൂടി വട്ടത്തിൽ തിരിയുന്നുണ്ടെന്നു എനിക്കു തോന്നി. ഞാൻ ചുമരോടു ചാരിനിന്നിട്ടില്ലെങ്കിൽ തലതിരിഞ്ഞു വീഴുമായിരുന്നു.

"തമ്പുരാനോ!" എന്ന് ആശ്ചര്യത്തോടെ ഞാനും "അതേടൊ" എന്നു ചിരിച്ചുംകൊണ്ട് എജമാനനും മറുവടി പറഞ്ഞു

ഞാൻ— 'കങ്കൻ എന്ന ഒരുവൻ അവിടത്തെ ആശ്രിതന്മാരുടെ കൂട്ടത്തിൽ ഉണ്ടെന്നു തമ്പുരാന് നിശ്ചയമില്ലല്ലൊ. അവിടുന്ന് എന്തിനാണ് എന്നെ കാണേണമെന്നു കല്പിക്കുന്നത്?

പ. എ:— അതുതന്നെയാണ് എനിക്കും നിശ്ചയമില്ലാത്തത്. നല്ല ഒരു വാൾക്കാരന്റെ സഹായം വേണമെന്നു തിരുമനസ്സിലേക്കുണ്ടെങ്കിൽ പടമുഖത്തു വാൾക്കാരായ നിങ്ങളുടെ തലവനായ എന്നെ കല്പിച്ചു വിളിക്കാമായിരുന്നു. അതെന്തെങ്കിലും ആയിക്കോട്ടെ. ഓരോരുത്തർക്കു ഓരോ അവസരം. എനിക്കും ചില അവസരങ്ങൾ കിട്ടീട്ടുണ്ട്. അല്ലെങ്കിൽ നിങ്ങളുടെ യജമാനൻ ഞാൻ എങ്ങിനെയായി. അതുകൊണ്ട് എനിക്കു കങ്കന്റെ നന്മയിൽ അസൂയയല്ല. ഈ അവസരം വെറുതെ കളയണ്ട.

എന്നും പറഞ്ഞ് പല്ലൂർ എജമാനൻ കോവിലകത്തേക്കു പോയി. മണി രണ്ടു കഴിഞ്ഞു. ബാക്കി രണ്ടു മണിക്കൂർ സമയം എങ്ങിനെയാണ് കഴിച്ചുകൂട്ടിയതെന്നു എനിക്ക് പറവാൻ വയ്യ. എന്തിനാണിക്കു

രാ! തമ്പുരാൻ എന്നെ വിളിക്കുന്നത്, കോട്ടയത്തുകാരായ ചില പോരാളികളുമായി ചില പോരാട്ടമൊക്കെ ഞാൻ ഇതിനിടെ നടത്തിയിരുന്നു. ഈ കാര്യം അറിഞ്ഞ് എന്നെ താക്കീതു ചെയ്യാനായിരിക്കുമോ? എന്നോ എന്നൊക്കെയുള്ള വിചാരം കൊണ്ടു ഞാൻ അന്ധനായി കുറെ നേരം കഴിച്ചു. പല്ലൂര് എജമാനൻ പറഞ്ഞ വാക്കുകൾ ഓർക്കുമ്പോൾ ആവക സംശയത്തിന്നൊന്നും വഴിയില്ലെന്നു പിന്നെ സമാധാനിച്ചു.

ഞാൻ നാല് മണിക്ക് അല്പം മുമ്പായി കൊട്ടാരത്തിൽ എത്തി. അവിടെ കനോത്ത് നമ്പ്യാര്, കല്യാട്ട് നമ്പ്യാര്, നാരങ്ങോളി നമ്പ്യാര്, മുതലായ പ്രമാണികളും പല്ലൂര് എജമാനനും പുറത്തിരുന്നു മുറുക്കുകയാണ്. എന്നെ കണ്ടപ്പോൾ തന്നെ "ഇതാണ് എന്റെ കുങ്കൻ" എന്നു പല്ലൂര് എജമാനൻ കനോത്ത് നമ്പ്യാരോട് പറഞ്ഞു. ഞാൻ വേഗം ഓച്ഛാനിച്ചു നിന്നു.

കനോത്ത് നമ്പ്യാര:—കുങ്കനെ എന്തിനാണ് തിരുമുമ്പാകെ വിളിക്കുന്നതെന്നു എമാൻനായര് (പല്ലൂര് എജമാനന്റെ പേര് ഇതാണ്) പറഞ്ഞുകൊടുത്തിട്ടുണ്ടോ?

പ: എജമാനൻ:—എനിക്കും കാര്യം എന്താണെന്നു മനസ്സിലായിട്ടില്ല. ഇന്നു രാവിലെ കുറുമ്പ്രനാട്ടിൽനിന്ന് ആരോ ഒരു എഴുത്ത് ഇക്കയ്യിൽ കൊണ്ടുകൊടുത്തിരുന്നു. അപ്പോൾ ഞാനും തിരുമുമ്പാകെയുണ്ടായിരുന്നു. ആ കത്ത് വായിച്ചതിന്നു ശേഷം അര മണിക്കൂർ തമ്പുരാൻ സ്തംഭിച്ച് ഇരിക്കയായിരുന്നു.

കനോത്ത് നമ്പ്യാര:—നിങ്ങളോ

പല്ലൂര് എജമാനൻ:—ഞാനും എന്താണ് ചെയ്യേണ്ടതെന്നറിയാതെ മിണ്ടാതെ നിന്നു. കുറച്ചു കഴിഞ്ഞപ്പോൾ തമ്പുരാൻ എന്റെ നേരെ തിരിഞ്ഞ് "എമന്റെ ആൾക്കാരിൽ സമർത്ഥനായിട്ട് വല്ലവനും ഉണ്ടോ" എന്നു കല്പിച്ചു ചോദിച്ചു. അവരൊക്കെ സമർത്ഥരാണ് തിരുമേനി എന്നു ഞാനും പറഞ്ഞു. "അവരുടെ കൂട്ടത്തിൽ നിന്നു വിശ്വസിപ്പാൻ തക്കവണ്ണം ഒരുവനെ പ്രത്യേകം ഒരു കാര്യത്തിന്ന് ഏല്പിക്കേണ്ടിവന്നാൽ എമാൻ ആരെയാണ് തെരഞ്ഞെടുക്കുക." എന്നു കല്പിച്ചു ചോദിച്ചു. അതിനൊരുവനുണ്ട്. എന്തിനും പോരുന്നോനാണ്. മദ്യത്തിലും സ്ത്രീവിഷയത്തിലും അല്പം പ്രത്യേകത ചിലപ്പോൾ കാണിക്കാറുണ്ടോ എന്നൊരു അടിയന്നു സംശയമുള്ളൂ. "വിരോധമില്ല. അവനെക്കൊണ്ട് എനിക്ക് ആവശ്യമുണ്ട്. അവനെ നാലുമണിക്ക് ഇങ്ങയക്ക." എന്നു കല്പനയുമായി.

പല്ലൂര് എജമാനന്റെ ഈ സംഭാഷണം വിശേഷിച്ച് എന്നെക്കുറിച്ചു തിരുമനസ്സറിയിച്ചത് എനിക്ക് അത്ര പിടിച്ചില്ലെന്നു പറയേണ്ടതില്ലല്ലോ. എന്നെപ്പറ്റി "സ്ത്രീയും മദ്യവും" എന്നു പറഞ്ഞതിങ്കൽ പ്രമാണികൾ എല്ലാവരുംകൂടി എന്റെ മുഖത്തു നോക്കി ചിരിച്ചപ്പോൾ ഞാനും ഒന്നു പരുങ്ങലിലായി.

കനോത്തു നമ്പ്യാര്:— കാര്യം ഒക്കെ ശരി തന്നെ. കുങ്കനോട് തിരുമുമ്പാകെ പോകുന്നതിന്നുമുമ്പായി ഒരുവാക്ക് എനിക്ക് പറവാനുണ്ട്. തമ്പുരാന്റെ അന്തർഗ്ഗതം എന്താണെന്ന് അവിടുത്തെ പ്രധാനവിശ്വാസപാത്രങ്ങളും ആശ്രിതന്മാരുമായ ഞങ്ങൾക്കുതന്നെ വിവരമില്ല. കുങ്കൻ ഒരു സിംഹത്തോട് കളിക്കാനാണ് അകത്തേക്ക് പോകുന്നതെന്നു മനസ്സിലാക്കിക്കോ. കോട്ടയത്തുകോവിലകത്തേക്ക് ഉപകാരം വരുന്ന കാര്യത്തിൽ തല

യിട്ടല്ലേ. എന്നുമാത്രമേ എനിക്കു പറവാനുള്ളൂ. തെളിവും ഇവിടെത്തന്നെയുണ്ടാവും. കല്പിച്ച വിവരമൊക്കെ ഞങ്ങളോട്ട വിട്ടുപോവാതെ വന്നുപറയണം. നാലുമണി എന്നുപറഞ്ഞാൽ നാലുമണിക്കു തിരുമ്പാകെ ചെന്നില്ലെങ്കിൽ കള്ളന്റെ തല പിന്നെ എവിടെയാണെന്ന് അന്വേഷിക്കേണ്ടിവരും. വേഗം തിരുമ്പാകെ പൊയ്ക്കോളൂ.

ഞാൻ വേഗം അകത്തുകടന്നു മുകളിൽ കയറി പള്ളിയറവാതുക്കലേക്കു പോയി. പള്ളിയറക്കാരൻ കൈകൊട്ടി തമ്പുരാൻതിരുമനസ്സറിയിക്കലും എന്നെ പള്ളിയറയിലേക്കു കടത്തിവിടലും കഴിഞ്ഞു. ഞാൻ ശക്തൻതമ്പുരാനെ പല ദിക്കിൽ വെച്ചിട്ടും കണ്ടിട്ടുണ്ടെന്നു മാത്രമല്ല, പതിമൂന്നു കൊല്ലംമുമ്പെ അവിടുത്തെ ചെറുപ്പത്തിൽ തലശ്ശേരി കപ്പലിറങ്ങുമ്പോഴും കണ്ടിട്ടുണ്ട്. എന്നാൽ മുഖത്തോടുമുഖം നോക്കിനില്പാൻ ഇതുവരെ ഇടയായിട്ടില്ല. ഇരുനിറത്തിൽ തടിച്ചു ആജാനബാഹുക്കളോടുകൂടിയ അവിടുത്തെ കറുത്തു ഉരുണ്ട കണ്ണുകൊണ്ടു ഒരു നോക്കുനോക്കിയാൽ മുട്ടുകുത്തിവീഴാത്തവർ ഉണ്ടോ? എഴുന്നള്ളി കട്ടിലിന്മേൽ ഇരിക്കയാണ്. ഒരു ബ്രാഹ്മണൻ എന്തോ എഴുതുന്നുണ്ട്. എന്നെ കണ്ടപ്പോൾ അല്പം സന്തോഷത്തോടെ ഒന്നുനോക്കി. ഞാൻ കൈകൂപ്പി തൊഴുതു വാപൊത്തി നിന്നു.

“ഇപ്പോൾ എഴുതിയതൊക്കെ മതി. പുറത്തുപോ. എനിക്കു വേറെ ചില്ലറ കാര്യമുണ്ട്.” എന്നു കല്പിച്ചപ്പോൾ ബ്രാഹ്മണനും പള്ളിയറക്കാരനും ഒക്കെ പുറത്തേക്കു പോയി. തിരുമനസ്സുകൊണ്ടു എന്നെ ആപാദചൂഡം ഒന്നുനോക്കി.

തമ്പുരാൻ:—കങ്കൻ എന്നാണ് പേര് അല്ലേ. താൻ എന്റെ വാൾക്കാരുടെ ഇടയിൽ സമർത്ഥനായ ഒരുവനാണെന്നു എന്നവർ പറകയുണ്ടായി.

ഞാൻ ഉചിതമായ ഒരു മറുപടി തിരുമനസ്സുണർത്തിക്കേണമെന്നു ആലോചിച്ചു ആലോചിച്ചു പല്ലൂർ എഴുമാനന്റെ “പെണ്ണും മറ്റും.” എന്ന ദിക്കിൽ എത്തിയപ്പോൾ ശ്രമിച്ചു വല്ലാതെയായി.

തമ്പുരാൻ:—മതി— തന്നെക്കൊണ്ട് എനിക്ക് ഒരു കാര്യം നിവൃത്തിക്കാനുണ്ട്. ധൈര്യശാലികളും ശക്തിമാന്മാരും ഇവിടെ ധാരാളം ഉണ്ട്. “പക്ഷേ” എന്നു പറഞ്ഞു തമ്പുരാൻ ആ വാചകം പൂർത്തിയാക്കാതെ അവസാനിപ്പിച്ചുകളഞ്ഞു. “തിരുമനസ്സിലേക്കുവേണ്ടി ജീവനെ കളവാൻ അടിയൻ ഇപ്പോൾ ഒരുക്കമാണ്.” എന്നൊക്കെ ഞാൻ എന്തൊക്കെയോ “പൊയ്യാരം” പറഞ്ഞു. അതൊന്നും അവിടുത്തെ ചെവിട്ടിൽ പോകുന്നില്ല.

തമ്പുരാൻ:—കങ്കൻ നല്ല വാൾക്കാരനാണ് അല്ലേ.

ഞാൻ:—റാൻ. ഒരുവിധമൊക്കെ പഠിച്ചിട്ടുണ്ട്.

തമ്പുരാൻ:—പയ്യോർമ്മലയിൽവെച്ചു കഴിഞ്ഞ കാണക്കാലം നടത്തിയ പോരാട്ടത്തിൽ വയനാട്ടുകാരൊക്കെക്കൂടി കങ്കനെയല്ലെ മത്സരപരീക്ഷക്കയച്ചത്.

ഞാൻ:—അടിയന്റെ ഭാഗ്യാധിക്യം-അടിയനെ അപ്രകാരം ബഹുമാനിക്കയുണ്ടായിട്ടുണ്ട്.

തമ്പുരാൻ:—കങ്കൻ ഇവിടെ വന്നതിന്നശേഷം എത്ര പ്രാവിശ്യമാണ് എന്റെ കോട്ട കാവൽക്കാരായ വിഡ്ഢ്യന്മാരെ രാത്രി തെണ്ടാൻ പുറത്തുവിടുമ്പോൾ ബുദ്ധിമുട്ടിച്ചിട്ടുള്ളത്.

ഞാൻ:—ചില വിപ്ലവങ്ങൾ അടിയൻ ഒന്നുരണ്ടു തവണ പ്രവർത്തിച്ചുപോയിട്ടുണ്ട്.

തമ്പുരാൻ:—കുങ്കൻ്റെ യോഗ്യതകൾ എൻ്റെ പടയാളികളോടല്ല കാണിക്കേണ്ടത്. ഈ സമ്പ്രദായമൊന്നും ഞാൻ സമ്മതിക്കയില്ല. കുറുമ്പ്രനാട് മണ്ണത്ത്, ഈസ്റ്റിന്ത്യാകമ്പനി, ചിറക്കൽ കോവിൽ, ടിപ്പുസുൽത്താൻ, പോരെങ്കിൽ കടകം.. ദ്രുവരൊക്കെ നാലുഭാഗത്തുനിന്നും എന്നെ നശിപ്പിക്കാൻ ശ്രമിക്കുന്നു. നിങ്ങളൊക്കെ തമ്മിൽതല്ലി മരിക്കാൻ ഇടയായാൽ എന്താണ് എൻ്റെ ഗതി. കുങ്കനെപ്പററി ഇനി ഇതിനെപ്പററി ഒരു ആക്ഷേപവും ഇവിടെ എത്തിയാൽ...

എന്നുപറഞ്ഞു കണ്ണുരണ്ടും ഉരുട്ടിയപ്പോൾ എൻ്റെ ദേഹം ആസകലം ഒന്നു വിയർത്തു കുളിച്ചുപോയി. പെരുപ്പക്കാരനും ജനങ്ങളുടെ തലവനായിരിപ്പാൻ പ്രത്യേകം യോഗ്യതയുള്ളാളും ആയ ഈ പൊന്നു തമ്പുരാൻ ഇരുപതു കൊല്ലംമുമ്പു ജനിച്ചിരുന്നുവെങ്കിൽ കേരളം ഇന്നു ആരാണ് ഭരിക്കുക എന്നു എനിക്കു നല്ല നിശ്ചയമുണ്ട്. ഒരു നേരത്തേക്ക് തമ്പുരാൻ ഒന്നും കല്പിച്ചില്ല. സഹിപ്പാൻ കഴിയാത്ത ദേഷ്യം അവിടുത്തെ മനസ്സിൽ ഇരുന്നു കളിക്കുന്നുണ്ടെന്നു എനിക്കു മനസ്സിലായി.

തമ്പുരാൻ:—അതൊക്കെ പോട്ടെ. കുങ്കനെക്കൊണ്ട് ഇന്നു എനിക്കു ഒരു കാര്യം സാധിപ്പാനുണ്ട്. വാളിൻ്റെ പ്രയോഗം നല്ലവണ്ണം അറിയുന്ന ഒരുവനാണ് എനിക്കു ആവശ്യം. അതിനായിട്ടാണ് കുങ്കനെ വരുത്തിയത്. കാര്യം വളരെ ഗോപ്യമാണ്. നാമല്ലാതെ വേറെ ആരും അറിയരുത്.

ഇപ്പോഴാണ് എനിക്കു പല്ലൂര് എജമാൻ്റെയും കണ്ണോത്ത് നമ്പ്യാരുടെയും സംഭാഷണം ഓർമ്മവന്നത്. ഞാൻ "കല്പിക്കുംപോലെ" എന്നു പറഞ്ഞു.

തമ്പുരാൻ:—ഒന്നാമത് കുങ്കൻ്റെ അഭിപ്രായവും ഉപദേശവും ഒന്നും എനിക്ക് ആവശ്യമില്ല. ആ പണിയൊക്കെ ഞാൻ കഴിച്ചുകൊള്ളാം. തൻ്റെ വാളുകൊണ്ടുള്ള പ്രവൃത്തിയാണ് എനിക്കു വേണ്ടത്. തലച്ചോറുകൊണ്ടുള്ള പ്രവൃത്തി എനിക്കു ആവശ്യമില്ല. പറഞ്ഞതു പ്രവർത്തിക്കുക. എന്തിനെ.. മനസ്സിലായോ.

ഈ കല്പനകളും ഞാൻ തലതാഴ്ത്തി കല്പിക്കുംപോലെ എന്നു മറുപടി പറഞ്ഞു.

തമ്പുരാൻ:—വേനാട്ടിലെ ആൾത്താരം കുങ്കൻ കണ്ടിട്ടുണ്ടോ? ഇതിനിടെ അവിടെ വെച്ചു ഒന്നുരണ്ടുപേരെ കഴുവിന്മേൽ കയററിയതു കുങ്കനു ഓർമ്മയില്ലേ.

ഞാൻ:—ഈ സ്ഥലം നല്ലവണ്ണം അറിയും. നാലുദിവസംമുമ്പെ കോട്ടയത്തുനാട്ടിക്കാരൻ ഒരു മാപ്പിളയെ കഴുവിന്മേൽ കയററിയതു അടിയനു നല്ല ഓർമ്മയുണ്ട്.

തമ്പുരാൻ:—നല്ലത്. അവിടെ ഇന്നു രാത്രി 10 മണിക്കു ആയുധപാണിയായി കുങ്കൻ ഉണ്ടായിരിക്കണം. ഞാൻ അവിടെ ഉണ്ടായിരിക്കും. നാം തമ്മിൽ അവിടെ വെച്ചു ഒന്നും സംസാരിക്കരുതു. അവിടെ നിന്നു ഒരു ദിക്കിലേക്കു ഞാൻ പോകും. കുങ്കൻ ഉടനെ കൂടെ എൻ്റെ ദേഹരക്ഷകനായി പോരണം. കാര്യം കഴിഞ്ഞാൽ ഒന്നോ രണ്ടോ ആളും അവിടെ വരും. ഞാനവരുമായി സംസാരിച്ചു ഒടുവിൽ ലൌകികത്തിൽ പിരിവാനല്ല ഭാവം എന്നു കണ്ടാൽ അവരെ ഒന്നു പോലും ജീവനോടെ മടക്കി അയക്കരുത്. ഞാനും കുങ്കനെ സഹായിക്കാം.

ഞാൻ:—ഇതൊക്കെ കേട്ടു അത്ഭുതപ്പെട്ടുപോ

യി. ആശ്ചര്യമായ കഥയാണപ്പാ, ഒരുത്തരോടും പറയാതെ ഓരോന്നൊക്കെ അടിയൻ തന്നെ മതി. അതുകൊണ്ടല്ലേ തിരുമനസ്സുണർത്തുന്നത് തിരുമേനി! ഈ അപകടത്തിൽ ചാടുന്നതിന്നു പകരം അടിയൻ ഒരു വാൾക്കാരനെയും രാത്രി കൂടെ കൂട്ടുകയല്ലേ നല്ലത്.

തമ്പുരാൻ:—എടോ, ഞാൻ രാജാവാണെങ്കിലും ഒരു വാൾക്കാരനും കൂടിയാണ്. കണ്ടാൽ അത്ര മനസ്സിലാകില്ലായിരിക്കാം. തന്റെ അഭിപ്രായങ്ങളൊന്നും എനിക്കു ആവശ്യമില്ലെന്നു ഞാൻ മുമ്പു തന്നെ പറഞ്ഞില്ലേ. ഞാൻ പറയും പോലെ പ്രവൃത്തിക്ക. വാൾ പ്രയോഗിക്കേണം എന്നു തീർച്ചയാകിയാൽ പിന്നെ അവർ ഒരുപേരും ജീവനോടെ മടങ്ങി പോകരുത്.

ഞാൻ:—ഒരു കാലത്തും അവർ മടങ്ങി പോകയില്ല തിരുമേനി!

"എന്നാൽ കണാർ ഇപ്പോൾ പൊയ്ക്കോളു" എന്നു കല്പിക്കയും ഞാൻ പള്ളിയറയിൽ നിന്നു പുറത്തേക്കു കടക്കുകയും ചെയ്തു. അപ്പോൾ തന്നെ എനിക്കു ഒരു കാര്യം ഓർമ്മ വന്നു പള്ളിയറക്കുള്ളിൽ വീണ്ടും കടന്നു.

ഞാൻ:—ഈ കാര്യത്തെ പറ്റി ആലോചിക്കുന്തോറും അടിയന്നു തോന്നുന്നത്.

ഞാൻ ഈ വാചകം പൂർത്തിയാക്കുന്നതിന്നു മുമ്പായി തമ്പുരാൻ ആട്ടുകട്ടിലിന്മേൽ നരിയെപ്പോലെ എന്റെ നേരെ ഒരു ചാട്ടം ചാടി.

തമ്പുരാൻ:—നീ ആലോചിക്കുന്നു! നിന്നോട് ആലോചിപ്പാൻ ആരാണ് ആവശ്യപ്പെട്ടിട്ടുള്ളത്! ഛി! ഫൊ! നീ! ആലോചന! ഒ വലിയ കേമൻ തന്നെ! നിന്റെ ആലോചനാശക്തി അറിഞ്ഞിട്ടാണ നിന്നെ ഞാൻ ഇവിടെ വരുത്തിയതെന്നു വിചാരിക്കുന്നുണ്ടോ? പറഞ്ഞപോലെ രാത്രി വെങ്കാട്ടിൽ വരണം ഇപ്പോൾ പോവാം.

ഇതൊക്കെ കല്പിച്ചു തീർന്നപ്പോഴേക്ക് ഞാൻ ഒരു അടി പുറകോട്ടു നടന്നു പള്ളിയറയിൽ നിന്നു പുറത്ത് എത്തിക്കഴിഞ്ഞിരിക്കുന്നു. അപ്പോഴേ എനിക്ക് ആയുസ്സ് കുറച്ചു കൂടിയുണ്ടെന്നു വിശ്വാസം വന്നുള്ളൂ. ഞാൻ വേഗം കൊട്ടാരത്തിൽ നിന്നു പുറത്ത് എത്തി. പക്ഷേ എജമാനനും കണ്ണോത്ത് നമ്പ്യാരും അവിടെ എന്നെ കാത്ത് നില്ക്കുന്നുണ്ടായിരുന്നു. "എന്തൊക്കെയാണ് വർത്തമാനം." എന്നു ചോദിച്ചു രണ്ടാളും എന്നെ വന്നു വളഞ്ഞു. "ഒന്നുമില്ല" എന്നു ഞാൻ മറുപടി പറഞ്ഞു. "തമ്പുരാൻ ഒന്നും സംസാരിച്ചില്ലേ" എന്നായി പിന്നത്തെ ചോദ്യം. "ചിലതൊക്കെ സംസാരിച്ചു" എന്നു ഞാൻ. "കേൾക്കട്ടെടോ പറയു. എന്താണ് കല്പിച്ചത്" എന്നായി എന്റെ എജമാനനായ്

ഞാൻ:—എല്ലാം ഗോപ്യമായി വെക്കേണമെന്നു പ്രത്യേകം കല്പിച്ചിട്ടുള്ളതുകൊണ്ടു എനിക്കു അതൊന്നും നിങ്ങളോടു പറവാൻ വയ്യ.

കണ്ണോത്ത് നമ്പ്യാര്:—തമ്പുരാന്റെ വിശ്വസ്തന്മാരായ ചങ്ങാതിമാരായ ഞങ്ങളോടു പറയുന്നതിന്നു "ഗോപ്യം" എന്നതിൽ അർത്ഥമില്ല. ഞങ്ങൾ അറിഞ്ഞാൽ തന്നെ ഈ കാര്യം വേറെ ഒരാൾ അറിയുന്നതുമല്ല.

ഞാൻ:—വേഗം പള്ളിയറയിൽ പോയി ചോദിച്ചാൽ ചങ്ങാതിമാരായ നിങ്ങൾക്ക് ഇതൊക്കെ അറിയാമല്ലോ. എന്നെ എന്തിന്നു അവിശ്വസിക്കുന്നു,

ഇതു പറഞ്ഞപ്പോൾ നമ്പ്യാർ സ

ഭാഗ്യത്തിലധികം ദേഷ്യം വന്നു. ഈ എജമാനന്മാർ കോവിലകത്തുള്ളവരൊക്കെ ചൊല്പടിക്ക നില്ക്കുന്നവരാണ്. പേരെ കിൽ ഒരു വാൾക്കാരൻ മുഖത്ത് നോക്കി ഇതിനെ പ്രത്യുത്തരം ഉടനടി പറഞ്ഞതു വളരെ അധികപ്രസംഗമായി തോന്നി. ഒടുവിൽ പപ്പു എജമാനൻ "കങ്കൻ പറയുന്നതു ശരിയാണ്. അവനോട നാം തിരക്കി ചോദിക്കുന്നത് തെറ്റാണ്" എന്നും പറഞ്ഞു നമ്പ്യാരുടെ കയ്യും പിടിച്ചു പോയി.

ഒന്നും ആലോചിക്കേണ്ടതില്ലെന്നും ആ പണി താൻ കഴിച്ചുകൊള്ളാമെന്നും തമ്പുരാൻ കല്പിച്ചിട്ടുണ്ടെങ്കിലും രാത്രി എന്തൊക്കെയാണാവോ വരാൻ പോകുന്നതെന്നുള്ള ആലോചന തന്റെ മനസ്സിൽ കടന്നു വല്ലാതെ കളിച്ചു. ഏറ്റതിന്ന അധികം പറയുന്നു. രാത്രി പത്തുമണി കൃത്യത്തിന്നു ഞാൻ വാളൊക്കെ നല്ലവണ്ണം മൂർച്ചയാക്കി അരക്ക കച്ചയും മുറുക്കിക്കെട്ടി വെങ്കാട്ടിൽ യാത്രയായി.

വെങ്കാട്ടിൽ ആൽത്തറക്കൽ എത്തിയപ്പോൾ അവിടെ തമ്പുരാൻ എഴുന്നള്ളിക്കഴിഞ്ഞിരിക്കുന്നു. കുറച്ചു ചന്ദ്രികയുള്ളതുകൊണ്ട് അവിടത്തെ എനിക്ക നല്ലവണ്ണം കാണാമായിരുന്നു. അവിടുന്നു മുട്ടോളം എത്തുന്ന ഒരു വില്ലീസ്സ് കുപ്പായം ഇട്ടിട്ടുണ്ട്. തലയിൽ ഒരു മഞ്ഞത്തിൻ തൊപ്പിയും ഇട്ടിട്ടുണ്ട്. എന്തോ ഒരു ആയുധം കയ്യിൽ പിടിച്ചിട്ടും ഉണ്ട്. ഞാൻ നാലഞ്ചു പ്രാവശ്യം ഉപചരിച്ചു നിന്നു. ഒരക്ഷരം പോലും എന്നോട മിണ്ടിയില്ല. ഒന്നും സംസാരിക്കരുതെന്നാല്ലൊ നിശ്ചയം. അവിടുന്നു മുമ്പോട്ടു നടന്നു. ഞാനും പിന്നിൽ അല്പം ദൂരെ വിട്ട് വാളും കയ്യിൽ പിടിച്ചു നടന്നു. കുറെ നടന്നപ്പോൾ ഞങ്ങൾ വേറെ ഒരു ആൽത്തറക്കൽ എത്തി. പറഞ്ഞപോലെ തന്നെ രണ്ടാൾ അവിടെ ഇരിക്കുന്നുണ്ടായിരുന്നു. ഇവരിൽ ഒരുവൻ ഒരു മാപ്പിളയും മറ്റൊരാൾ ഒരു നായരുമാണെന്നു എനിക്ക വേഗം മനസ്സിലായി. ഞാൻ തമ്പുരാന്റെ അടുത്തുകൂടി അവർ രണ്ടുപേരും ഞങ്ങൾ രണ്ടുപേരും മുഖത്തോടുമുഖം നോക്ക അല്പം നിന്നു. ഇവർ ടിപ്പു സുൽത്താനെന്നും, നെപ്പോളിയനെന്നും, കുറുമ്പ്രനാട്ട അണ്ണനെന്നും ഒക്കെ പറഞ്ഞുതുടങ്ങി ഒടുവിൽ ചതിയൻ എന്നും കള്ളനെന്നും ദ്രോഹിയെന്നും ഒക്കെ പറഞ്ഞുതുടങ്ങി. ഞാൻ ഇതിന്റെ ഒക്കെ അർത്ഥം ആലോചിക്കുന്നതിനിടക്ക് മാപ്പിള ഒരു കഠാരംകൊണ്ടു തമ്പുരാന്റെ ഹൃദയത്തിൽ ഒരു കുത്ത് കുത്തുകയും തമ്പുരാൻ താഴെ വീഴുകയും കഴിഞ്ഞു.

എന്റെ ഈശ്വരാ! എന്റെ സ്ഥിതി പിന്നെ എന്താണ്. ഞാൻ ഇതു കണ്ടുംകൊണ്ടു സൂക്ഷിച്ചു തരിച്ചുപോയില്ലല്ലൊ എന്നാണ് വിചാരിക്കേണ്ട്. ഞാൻ വാളുകൊണ്ടു മാപ്പിളയുടെ കഴുത്തിൽ വെട്ടി അവനെ രണ്ടു കണ്ടമാക്കിയതും മറ്റെയാളുടെ നേരെ വാളുംകൊണ്ടു ഓടിയതും ഒപ്പം കഴിഞ്ഞു. നായർ ഓടി. ഞാനും പിന്നാലെ ഓടി. കാട്ടിൽ കൂടി എന്താണ്ട് രണ്ടു വിളിപ്പാട് ഓടിയപ്പോൾ ഞാൻ വിട്ടുനല്ലതല്ലെന്നു നായർക്കു മനസ്സിലായി. പിന്തിരിഞ്ഞു നിന്നു പോരായുധമായി. നായരെ കൊല്ലുവാൻ എനിക്ക അധികം അദ്ധ്വാനം ഉണ്ടായില്ല. എന്റെ മനസ്സാകെ തമ്പുരാൻ വീണുകിടക്കുന്ന ദിക്കിലേക്കാണ്. അവിടെക്ക ഓടി എത്തി. കഷ്ടം! തമ്പുരാൻ ഒരു ഭാഗം മാപ്പിള വേറെ ഒരു ഭാഗം വീണുകിടക്കുന്നു. തമ്പുരാന് ജീവനുണ്ടോ എന്നു നോക്കി. എനിക്ക ഇതെല്ലാം പറയുമ്പോൾ തന്നെ ഉള്ളത് കയറുന്നു. തമ്പുരാൻ മരിച്ചു വി

യും പലേ തരത്തിലുള്ള ആഗ്രഹങ്ങൾ മനോരഥങ്ങൾ ദേവന്മാരുടെ ചവിട്ടുപടിപോലെ ഉള്ളതായും അവർ അവസ്ഥാനുസരിച്ചു യതിക്കുന്നതായും നാം പ്രായേണ കണ്ടുവരുന്നുണ്ട്. അതിനാൽ സ്വഭാവസിദ്ധ എന്ന പരമോദ്ദേശം സാധിക്കുന്നതിന്നു മുമ്പായി വേറെ ചില കാര്യങ്ങൾ (ആഗ്രഹങ്ങൾ) സാധിക്കേണ്ടതുണ്ടെന്നു വരുന്നു. ആ കാര്യങ്ങൾ ചിലർ സാധിച്ചും ചിലർ സാധിക്കാതെയും വരുന്നു. അതിന്നു വഴികയാൽ ലോകത്തിൽ കൃതാർത്ഥന്മാരെന്നും നിരാശന്മാരെന്നും രണ്ടു തരം ജനങ്ങൾ ഉണ്ടാകുന്നു. അവരിൽ സ്വഭാവസിദ്ധ എന്ന പരമോദ്ദേശത്തിന്നു കാരണഭൂതങ്ങളായ ആഗ്രഹങ്ങൾ സാധിക്കുന്നതിന്നു വേണ്ടി ചെയ്യുന്ന പ്രയത്നങ്ങൾക്കു മറ്റൊരു പ്രതിബന്ധം നേരിട്ടു കഴിയുന്നവരാകുന്നു നിരാശന്മാർ. കാരണഭൂതങ്ങളായ ആഗ്രഹങ്ങൾ സാധിച്ചതിന്നു ശേഷം സ്വയം ലഭിപ്പാൻ തരമാകാതെ വരുന്ന കൂട്ടരും നിരാശന്മാരാകുന്നു. ഇവരുടെ ഇച്ഛാഭംഗങ്ങൾക്കു പല്ലും ഹേതുക്കളും ഉണ്ടെന്നു മറ്റുള്ള ഉദ്യമങ്ങൾക്കുള്ള പ്രതിബന്ധങ്ങൾ പലർക്കും പലവിധമായിരിക്കാം. അവയിൽ മുഖ്യമായ ഒന്നു രോഗമാകുന്നു. ഒരുവൻ രോഗപീഡിതനായാൽ അവന്നു യാതൊരു അദ്ധ്വാനവും ചെയ്വാൻ വയ്യല്ലോ. അദ്ധ്വാനിക്കാതെ യാതൊരു കാര്യങ്ങൾ നേടുവാനും പ്രയാസം. അതിനാൽ പരമോദ്ദേശസിദ്ധിക്കടിസ്ഥാനമായ കാര്യങ്ങൾ സാധിക്കുന്നതിന്നു മുമ്പു തന്നെ രോഗികളായ കൂട്ടർ അത്യന്തം നിരാശന്മാരാകുന്നു. ഇനി പരമോദ്ദേശസിദ്ധിക്കാവശ്യമായ കാര്യങ്ങൾ സാധിച്ചവരുടെ കഥ ആലോചിക്കുക. ഒരുവൻ ധനസമൃദ്ധി കൊണ്ടോ, പ്രശസ്തി കൊണ്ടോ, വിദ്യ കൊണ്ടോ, ഇവ മൂന്നിനാലോ അല്ലെങ്കിൽ യാതൊന്ന് ഉദ്ദേശിച്ചു പ്രയത്നിച്ചുവോ ആ ഉദ്ദേശസിദ്ധികൊണ്ടോ, സംതൃപ്തനായി എന്നു വിചാരിക്കുക. പക്ഷേ, തദനന്തരം രോഗപീഡിതനായാൽ അവന്നു പരമോദ്ദേശം സാധിപ്പാൻ ചിലപ്പോൾ തരമാകാതെ വരും. അതിനാൽ ആ തരക്കാരും നിരാശന്മാരാകുന്നു. പരമോദ്ദേശത്തിന്നടിസ്ഥാനമായ ആഗ്രഹങ്ങൾ എല്ലാം സാധിച്ചതിന്നു ശേഷം രോഗപീഡകൂടാതെ ഇരിക്കുന്നവരാകുന്നു കൃതാർത്ഥന്മാർ. കൃതാർത്ഥന്മാരാകുവതിന്നാണല്ലോ എല്ലാവരും ഉദ്യമിക്കുന്നതു. അതിന്നു ശരീരസ്വാസ്ഥ്യം അത്യന്താപേക്ഷിതമാകുന്നു. അതുകൊണ്ടു മനുഷ്യരുടെ ആഗ്രഹങ്ങളിൽ വെച്ച് ഏറ്റവും ഉത്തമമായിട്ടുള്ളത് ആരോഗ്യം അല്ലെങ്കിൽ ശരീരസ്വാസ്ഥ്യസമ്പാദനമാകുന്നുവെന്നും ഈശ്വരന്റെ അനുഗ്രഹങ്ങളിൽ വെച്ച് ഏറ്റവും വലിയ അനുഗ്രഹം ആരോഗ്യസിദ്ധിയാണെന്നും, ഈ ലോകത്തിലെ ഭാഗ്യങ്ങളിൽ വെച്ച് ഏറ്റവും വലിയ ഭാഗ്യം ആ അനുഗ്രഹപ്രാപ്തിയാണെന്നും, വേദപാഠത്തിൽ നിന്നു സ്പഷ്ടമാകുന്നുവെല്ലോ. നാം ഒരു ദിവസത്തിൽ ആദ്യമായി നമ്മുടെ ഒരു സ്നേഹിതനെക്കാണുമ്പോൾ അയാളോടു കുശലം ചോദിക്കുന്നതു "എന്താ, സുഖംതന്നെ അല്ലേ" എന്നല്ലയോ? നമ്മുടെ സമീപത്തിൽ ഇല്ലാത്ത ഒരു ആളെപ്പറ്റി ചോദിക്കുമ്പോഴും മനോഗതമായി ചോദിക്കുന്നത് അയാളുടെ സുഖവർത്തമാനത്തെപ്പറ്റിയാകുന്നു. ഇതുപോലെ തന്നെ നമ്മുടെ സ്നേഹിതന്മാർക്കോ, മാതാപിതാക്കൾക്കോ, സോദരാദികൾക്കോ, ബന്ധുക്കൾക്കോ മറ്റോ അയക്കുന്ന പത്രങ്ങൾ അവസാനിപ്പിക്കുന്നത് അവരുടെ ക്ഷേമത്തെ പ്രാർത്ഥിച്ചല്ലേ? ദക്ഷിണ വ

ഞ്ഞിച്ചു ഒരു ബ്രാഹ്മണൻ "ദീൎഘായുഷ്മാനായിരിക്കട്ടെ"യെന്നും, ഗുരുനാഥൻ "കുശലിയായി വരട്ടെ"യെന്നും, ധൎമ്മം വാങ്ങിയ ഒരു ഭിക്ഷക്കാരൻ "എന്നും സുഖമായിരിക്കട്ടെ"യെന്നും പറഞ്ഞല്ലേ നമ്മെ അനുഗ്രഹിക്കുന്നത്. നമുക്കു ദീനം പിടിച്ചാൽ നമ്മുടെ മാതാപിതാക്കന്മാർ "ഈശ്വരാ എന്റെ കുട്ടിക്ക് ആയുസ്സിന്നു ദോഷം വരരുതേ" എന്നു പ്രാൎത്ഥിച്ചല്ലേ ഓരോ ദേവന്മാൎക്ക് കഴുത്തിലും കാതിലുമുള്ളതെല്ലാം വഴിപാട് നേൎന്ന് ഉഴിഞ്ഞുവെയ്ക്കുന്നതു? ഇപ്രകാരമുള്ള അനേകം പ്രവൃത്തികൾ ആയുസ്സിന്നും ക്ഷേമത്തെയും പ്രമാണിച്ചു ചെയ്യുന്നവയാകുന്നു. ഇതെല്ലാം എല്ലാ രാജ്യങ്ങളിലും ഏതു അവസ്ഥയിലും നടപ്പുള്ള ഒരു ചട്ടമാകുന്നു. അങ്ങിനെ ഇരിക്കെ എല്ലാ മനുഷ്യരും ആനന്ദമായി അനുഗ്രഹിക്കുന്നതും, ലഭിപ്പാൻ സൎവ്വാത്മനാ യത്നിക്കുന്നതുമായ സ്ഥാനവലിപ്പങ്ങളും, സമ്പത്തും, കീൎത്തിയുമെല്ലാം ദീൎഘായുസ്സിന്നു മുഖ്യ ഹേതുഭൂതമായ ശരീരസുഖത്തെ ആലോചിക്കുമ്പോൾ തീരെ നിസ്സാരങ്ങളാണെന്നു തന്നെ പറയേണ്ടിയിരിക്കുന്നു. അതിനാൽ എല്ലാ സമ്പത്തുകളിലും വെച്ചു ഏറ്റവും വിലയേറിയ ഒരു സമ്പത്താണ് ശരീരസുഖം എന്നു വരുന്നതിനാൽ അതു മനുഷ്യനാലും രാജ്യത്താലും ഏറ്റവും ഭദ്രമായി കാത്തു സൂക്ഷിക്കപ്പെടേണ്ടതാണെന്നു വിശദമാകുന്നു. എന്നാൽ വാസ്തവം ഇങ്ങിനെയാണെങ്കിലും മനുഷ്യർ ഇത്ര അവഗണിക്കുന്ന കാൎയ്യവും വേറെ ഉണ്ടോ എന്നു സംശയമാണ്.

ഇത് എത്രയോ ശോചനീയമായ ഒരു അവസ്ഥയാകുന്നു? എത്രയോ ആളുകൾ ഓരോ കാൎയ്യങ്ങളിൽ ഏൎപ്പെട്ടു തങ്ങളുടെ ദിനചൎയ്യയെ തെറ്റിച്ചു ദേഹം നോക്കാതെ നിൎമ്മലമായ ശരീരസുഖത്തെ ദുൎവ്യയം ചെയ്യുന്നുണ്ട്? മരണം എന്ന ശബ്ദം തന്നെ മനുഷ്യൎക്കു ഭയഹേതുകമായിരുന്നിട്ടു കൂടി ലോകത്തിൽ അധികഭാഗം ജനങ്ങളും അല്പം സൂക്ഷിച്ചാൽ തടുക്കാവുന്ന രോഗങ്ങൾക്കധീനന്മാരായി നശിച്ചുപോകുന്നത് എത്ര കഷ്ടമാണ്! ഓരോ രാജ്യത്തിലെയും വാൎഷികമായ മരണസംഖ്യ പരിശോധിച്ചാൽ പ്രായാധിക്യംകൊണ്ടും, ദുൎവ്വിധിവശമായ അപായങ്ങൾകൊണ്ടും, മരിക്കുന്ന ജനസംഖ്യ വളരെ ചുരുക്കമാണെന്നു കാണാം. ഈ ഇന്ത്യയിൽ തന്നെ 20,00000 ത്തിലധികം ജനങ്ങൾ തടുക്കാവുന്ന ദീനങ്ങൾ പിടിപെട്ടു കൊല്ലംതോറും മരിക്കുകയും 1,00,00,000-ൽ അധികം പേർ അല്പകാലത്തേക്കോ, എന്നന്നേക്കോ, അവശ്യാധീനന്മാരായി കഷ്ടപ്പെടുകയും ചെയ്യുന്നു. ഇതിന്നുള്ള രണ്ടു മുഖ്യ കാരണങ്ങൾ അറിവില്ലായ്മയും ഉപേക്ഷയും ആകുന്നു. ദീനം എന്തെന്നും, അതിന്റെ ഉത്ഭവം എങ്ങിനെ എന്നും, അതിൽ ഉൾപ്പെടാതിരിപ്പാനും ഉൾപ്പെട്ടാൽ രക്ഷപ്പെടുവാനും മാൎഗ്ഗമെന്തെന്നും, ഉള്ളതിനെപ്പറ്റിയാകുന്നു അറിവില്ലായ്മ. ദാരിദ്ര്യത്തിന്റെയും ആലസ്യത്തിന്റെയും ഫലമാകുന്നു ചെറുപ്പത്തിൽ ശീലിച്ചുപോന്ന സ്വഭാവത്തെ ആശ്രയിച്ചു നില്ക്കുന്ന ഉപേക്ഷ. ആ ഉപേക്ഷ പരിഹാരമാൎഗ്ഗത്തിന്റെ ഗൌരവത്തെയും അതിൽ നേരിടുന്ന കഷ്ടപ്പാടുകളെയും വലുതാക്കി തോന്നിച്ചു അധൈൎയ്യപ്പെടുത്തുന്നു. പഠിപ്പുള്ളവരിൽ തന്നെ വളരെ ചുരുക്കം പേർ മാത്രമേ മലമ്പനി, വസൂരി, വിഷൂചിക, പ്ലേഗ്, മുതലായ തടുക്കാവുന്ന രോഗങ്ങളിൽനിന്നു സംഭവിക്കുന്ന അപാരമായ ഭവിഷ്യങ്ങളും ആപത്തും ജീവനാശവും ഇന്നതെന്നു ശരിയായി ധരിക്കുന്നു

ളു. രാജാക്കന്മാരാൽ ഭരിച്ചും, പലരാൽ ഭരിച്ചും, ഏകരായ താന്താങ്ങളുടെ അധീനത്തിൽ നിലനിന്നുവരുന്ന ശരീരസുഖത്തേയും, ക്ഷേമത്തേയും അറിവുള്ളവർ തന്നെ ഇത്ര നിസ്സാരമാക്കി ചെയ്വാൻ ആരംഭിച്ചാൽ പിന്നെ മറ്റുള്ളവരുടെ പ്രവൃത്തിയിൽ എന്താണ് ആശ്ചര്യപ്പെടുവാനുള്ളതു? ഒരാളുടെ ശരീരസുഖത്തെ നോക്കുന്നതുപോലെ തന്നെ ഒരു ജനസമുദായത്തിന്റെ ക്ഷേമത്തേയും നോക്കണം; അതുപോലെ തന്നെ എല്ലാ ജനസമുദായങ്ങളും ക്ഷേമാവസ്ഥയിലായിരിക്കിലെ ഒരു രാജ്യം ക്ഷേമാവസ്ഥയെ പ്രാപിച്ചു എന്നു പറഞ്ഞുകൂടു. അതിനാൽ ഒരു രാജ്യത്തിന്റെ ക്ഷേമം അതിലെ നിവാസികളുടെ ക്ഷേമത്തേയും, ശരീരസുഖത്തേയും ആശ്രയിച്ചിരിക്കും. രാജ്യനിവാസികളുടെ ക്ഷേമം ഏറെക്കുറെ നഗരശുദ്ധീകരണത്തെ (Sanitation) ആശ്രയിച്ചിരിക്കും.

പുരാതനകാലത്തിൽ ഏറ്റവും പ്രസിദ്ധപ്പെട്ട പരിഷ്കൃതരാജ്യക്കാർ അവരുടെ നഗരശുദ്ധീകരണവിഷയത്തിൽ അസാമാന്യമായ ശ്രദ്ധ വെക്കുകയും അതു് അവരുടെ ഔന്നത്യത്തിന്നു പ്രബലമായ കാരണമായിത്തീരുകയും ചെയ്തിട്ടുണ്ട്. ഗ്രീസ്സ (Greece) രാജ്യക്കാരുടെ ആയുധാഭ്യാസനൈപുണിയാൽ നാട്ടപ്പെട്ട ജയസ്തംഭങ്ങളും, ബുദ്ധിസാമർത്ഥ്യത്താൽ സമ്പാദിക്കപ്പെട്ട അനശ്വരകീർത്തിക്കും, കാരണമായിട്ടുള്ളത് അവരുടെ വ്യായാമവിഷയത്തിലുള്ള ശ്രദ്ധയാണെന്നും, പിന്നീടുണ്ടായ അധഃപതനം പടൎന്നുപിടിച്ച മലമ്പനിയാൽ (Malaria) ജനസമുദായത്തിനുണ്ടായ ആരോഗ്യക്ഷയത്താലാണെന്നും, അവരുടെ ചരിത്രത്തിൽ നിന്ന് വെളിപ്പെടുന്നു. 'റോമൻകാർ' (Romans) മേൽപറഞ്ഞ മട്ടു അവസ്ഥകളിൽ (വിജയത്തിലും കീർത്തിയിലും) ഗ്രീസ്സുകാരെക്കാൾ ഒട്ടും മേലെ അല്ലെങ്കിലും 'റോം' പട്ടണത്തിൽ എന്നുവേണ്ട 'റോം' സാമ്രാജ്യത്തിലെ മിക്ക പ്രദേശങ്ങളിലും ഇപ്പോഴും പ്രത്യക്ഷപ്പെട്ടു കാണുന്ന ചാലുവെള്ളപ്പാലുകൾ, ശുദ്ധജലക്കുഴലുകൾ, എന്നി നഗരപരിഷ്കാരോദ്ദേശകമായ മനോഹരമായ ഏർപ്പാടുകളിൽ വളരെ വളരെ ഉപരിയായിരുന്നു എന്നുള്ളതിന്നു ദൃഷ്ടാന്തമായ ലക്ഷ്യങ്ങൾ ഉണ്ട്. മദ്ധ്യകാലങ്ങളിൽ യൂറോപ്പിൽ എങ്ങും കാലംതോറും പടൎന്നുപിടിച്ചുകൊണ്ടിരുന്ന സാംക്രമികരോഗങ്ങൾക്കും പതിവായിത്തീൎന്ന ഭയങ്കരമായ മരണസംഖ്യയും കാരണം 'റോം' പട്ടണത്തിന്റെ അധഃപതനാനന്തരം ജനങ്ങൾക്ക് ആരോഗ്യപരിപാലനവിഷയത്തിലുണ്ടായ ഉപേക്ഷയും, അനിൎമ്മലസമാവസ്ഥിതിയുമാണെന്നു കണ്ടിരിക്കുന്നു. ഓരോ കാലത്തിൽ ഓരോ രാജ്യക്കാൎക്കുണ്ടായ അവസ്ഥാഭേദങ്ങളുടെ അനുഭവങ്ങളിൽനിന്നാണ് നമുക്കിപ്പോൾ ഭാഗ്യവശാൽ സിദ്ധമായ ആരോഗ്യശാസ്ത്രത്തിന്റെ ഉത്ഭവം.

ഇനി ഇംഗ്ലാണ്ടി (England) ലെ മുമ്പത്തേയും ഇപ്പോഴത്തേയും അവസ്ഥയെ ഒന്നു പരിശോധിച്ചുനോക്കുക. നഗരശുദ്ധീകരണവിഷയത്തിൽ ഇംഗ്ലീഷുകാരുടെ നിഷ്കൎഷകൊണ്ട് അല്പ കാലത്തിന്നിടയിൽ ഇംഗ്ലാണ്ടിന്റെ അവസ്ഥക്ക് എത്ര ഭേദഗതികൾ വന്നിട്ടുണ്ടെന്നു അവരുടെ പുതിയ ചരിത്രം നോക്കിയാൽ അറിയാം. എഴുപതു കൊല്ലങ്ങൾക്കുമുമ്പ് ഇംഗ്ലണ്ട് സാമാന്യമായ നഗരശുദ്ധീകരണവിഷയത്തിൽ ഇന്ത്യാ ഇപ്പോൾ ഏതു സ്ഥിതിയിൽ ഇരിക്കുന്നുവൊ അതിൽ അല്പം മേന്മയിലായിരുന്നുവെന്നു പറഞ്ഞുകൂടാ.

മുക്കാല

ത്തിൽ ജനങ്ങൾ നിവസിച്ചിരുന്ന പ്രദേശങ്ങൾക്ക സ്ഥലംവെടിപ്പില്ലായിരുന്നു. മലിനജലവും മലിനവായുവും ഒക്കെങ്ങും വ്യാപിച്ചിരുന്നു. വസൂരികുത്തിവെക്കൽ പരക്കെ നടപ്പിലായിരുന്നില്ല. നഗരശുദ്ധീകരണനിയമങ്ങൾ പേരിന്നുമാത്രമെ ഉണ്ടായിരുന്നുള്ളൂ. നഗരപരിഷ്കാരാഭിവൃദ്ധിക്ക് വേണ്ടുന്ന പണം കടം വാങ്ങുന്നതിനുള്ള അധികാരങ്ങൾതന്നെ ഉണ്ടായിരുന്നില്ല. ഇപ്പോഴുള്ളതുപോലെ കാലാവസ്ഥാ വിവരണാങ്കിസ്റ്റ്കൾ (Statistics) സൂക്ഷിക്കുന്ന സമ്പ്രദായവും ഉണ്ടായിരുന്നില്ല. 1837ൽ പാസ്സാക്കിയ റജിസ്ട്രേഷൻ ആക്ട് മൂലം (Registration act) ഇംഗ്ലണ്ടിലെ നഗരശുദ്ധീകരണ പരിഷ്കാരത്തിന് ഒരു വലിയ പ്രാധാന്യം സിദ്ധിച്ചു. ഇംഗ്ലണ്ട് പരിഷ്കൃതരാജ്യങ്ങളുടെ കൂട്ടത്തിൽ ഒരു മാന്യസ്ഥാനം അർഹിച്ചതിന് ആ റജിസ്ട്രാറുടെ പ്രബലവും യുക്തിയുക്തവുമായ റിപ്പോർട്ടുപോലെ മറ്റൊന്നും അത്ര സഹായിച്ചിട്ടില്ല. പിന്നീട് നഗരശുദ്ധീകരണോദ്ദേശമായ ഏർപ്പാടുകൾ ഒക്കെങ്ങും നിറന്നു. ജനനിവാസത്തിന് തിരഞ്ഞെടുക്കുന്ന ഭൂമിയുടെ കാര്യത്തിലും, ഭക്ഷണവിഷയത്തിലും ഓരോ നിഷ്കർഷകൾ ചെയ്തു. ജനങ്ങൾക്ക ശുദ്ധജലം ശേഖരിപ്പാനുള്ള മാർഗ്ഗങ്ങൾ ഏർപ്പെടുത്തി. കുപ്പകളും മറ്റും ഓരോ സമയങ്ങളിൽ നിക്കികളയുന്നതിന് ഏർപ്പാടുകൾ ചെയ്തു. അഴുക്കുജലം ഒഴിക്കികളവാൻ വലിയ വലിയ കുഴലുകൾ വെച്ചു ഇതിനെയുള്ള ഏർപ്പാടുകളുടെ ഫലമായി കൊല്ലന്തോറുമുള്ള മരണസംഖ്യക്ക വിചാരിക്കാത്തതായ ഒരു ഇടിച്ചിൽവന്നു. ഈ അഭിവൃദ്ധികൾ വരുത്തുന്നതിന് അനവധി പണം ചിലവാക്കേണ്ടിവന്നു എങ്കിലും അതുകൊണ്ടുണ്ടായ ഫലം പണത്തിന്റെ ഇരട്ടിയേക്കാൾ എത്രയോ മടങ്ങു വലിപ്പമുള്ളതായിരുന്നു. ഈ പരിഷ്കാരങ്ങൾക്കശേഷം ജനങ്ങളുടെ ആയുസ്സ്കാലം നേർപകുതി ഇരട്ടിച്ചു. ഇതുകൂടാതെ രാജ്യത്തിൽ രോഗങ്ങൾ ബാധിക്കാതിരിപ്പാൻ ഉള്ള നിരോധനമാർഗ്ഗങ്ങൾ ഓരോന്ന് ഏർപ്പെടുത്തിയതിനാൽ ജനസംഖ്യയും ധനപുഷ്ടിയും ക്രമേണ കണക്കില്ലാതെ വർദ്ധിച്ചു. 18-ാം നൂറ്റാണ്ടിൽ ഇംഗ്ലണ്ടിലെ മരണസംഖ്യ 1000-ൽ 50 വീതമായിരുന്നു. അതു 1871 മുതൽ 1880 വരെയുള്ള പത്തു കൊല്ലങ്ങളിൽ 1000-നു 21⅗ വീതവും 1881—85നുള്ളിൽ 19 3/10 വീതവും അതിനുശേഷം 1000-നു 15 വീതവും ആകയും ചെയ്തു. ഈ പ്രകാരമുള്ള അഭിവൃദ്ധികൾ ഇന്ത്യയിലും ഉണ്ടായിട്ടുണ്ട്. വിശേഷിച്ച് ഇന്ത്യയിൽ അതിന്റെ വലിപ്പത്തിനൊത്ത വലിയ പട്ടണങ്ങൾ ധാരാളമില്ലെന്നുള്ള കതിടങ്ങളൂടി കൂടുതലായുണ്ടു. അതുകൊണ്ടു പരിഷ്കാരങ്ങൾ ഏർപ്പെടുത്തുന്നതിനുള്ള ചിലവും ബുദ്ധിമുട്ടും കുറയും. കുളിപ്പാനും കുടിപ്പാനും ശുദ്ധജലം ഇല്ലായ്മയാൽ നാട്ടുകാർക്ക പലവിധത്തിലുമുള്ള രോഗങ്ങൾ ഉണ്ടായിരുന്നു. കുഴൽവെള്ളം ഏർപ്പെടുത്തിയതോടുകൂടി മദിരാശി, കൽക്കത്താ മുതലായ പട്ടണങ്ങളിൽ അനവധി ആളുകളെ കൊള്ളചെയ്തുകൊണ്ടിരുന്ന വിഷൂചികയുടെ ബാധ എത്രയോ കുറഞ്ഞുപോയിരിക്കുന്നു. ഉദ്ദേശാചാരകാര്യത്തിലുണ്ടായിരുന്ന നിഷ്കർഷക്കുറവിനെ ആരോഗ്യതത്വത്തിനൊത്തു ഭേദപ്പെടുത്തിയതിനാൽ പട്ടാളക്കാരുടെയും തടവുകാരുടെയും ഇടയിലുണ്ടായിരുന്ന മരണസംഖ്യക്കു വലുതായ ഭേദഗതി വന്നതു പ്രത്യക്ഷമാകുന്നു.

ഇന്ത്യയിൽ കൊല്ലംതോറുമുള്ള മരണസംഖ്യയിൽ 5-ൽ 4 ഭാഗവും ഒഴിക്കാവുന്ന രോഗങ്ങളിൽ നിന്നാണെന്നു കണക്കുകൾകൊണ്ടു കാണുന്നുണ്ട്. മദിരാശി സംസ്ഥാനത്തിലെ മുൻസിപ്പാൽ (Muncipal) പട്ടണങ്ങളിൽ 1901 മുതൽ 1905 വരെ കൊല്ലംതോറുമുള്ള മരണസംഖ്യ 1000-ൽ $31\frac{7}{10}$ വീതമാണെന്നും അതിൽ പകുതിയും നടപ്പുദീനം, വസൂരി, പനി, ഉദരരോഗം എന്നീ നാലു ദീനങ്ങളിൽ നിന്നാണെന്നും കാണുന്നുണ്ട്. ഇതിൽ ആദ്യം പറഞ്ഞ രണ്ടു കാരണങ്ങളിൽനിന്നുമുള്ളവ സൂക്ഷിച്ചാൽ തീരെ ഒഴിക്കാവുന്നതും, മറ്റുരണ്ടിൽനിന്നുമുള്ളവ ഏതാനും ഒഴിക്കാവുന്നതുമാകുന്നു. ഇതുകൂടാതെ ക്ഷയവും ഉള്ള തടുക്കാവുന്ന രോഗങ്ങൾ അനാവധി ജീവനാശത്തിനു കാരണമായിട്ടുണ്ട്. എങ്ങിനെ ആയാലും മേൽപറഞ്ഞ കാര്യങ്ങളിൽ (ശരീരസുഖസമ്പാദനമാർഗ്ഗങ്ങളിൽ) അല്പം ദൃഷ്ടിവെച്ചാൽ കൊല്ലംതോറുമുള്ള ഭയങ്കരമായ മരണസംഖ്യ വളരെ കുറയ്ക്കുവാനും ജനസമുദായത്തിനു ക്ഷേമം വർദ്ധിപ്പിക്കുവാനും ചെയ്യുമെന്നുള്ളതിലേക്കു യാതൊരു സംശയവുമില്ല. വിഷൂചിക, വസൂരി, പനി മുതലായ പാതിക്ക് അറിയാവുന്ന ചില രോഗപദ്ധതികളിലേക്കു മാത്രമല്ലാ ഔഷധത്തിനു പ്രവേശമുള്ളൂ. എല്ലാ ദീനങ്ങളും മാതൃദത്തമായോ, പിതൃദത്തമായോ, സംഭവിക്കുന്നതായാൽ കൂടി അവയുടെ ശരിയായ കാരണം ഇന്നതെന്നു മനസ്സിലായാൽ അകറ്റാവുന്നതാകുന്നു. മനുഷ്യൻ മരണം പ്രായാധിക്യത്തിൽ നിന്നും അപായങ്ങളിൽനിന്നുമല്ലാതെ മറ്റു കാരണങ്ങളിൽ നിന്നു സംഭവിക്കാതെ കഴിക്കാവുന്നതുമാകുന്നു.

(തുടരും)

കോയാത്ത് കൊച്ചുണ്ണിമേനോൻ.

---

വിഷുവും

# പുതുവർഷാരംഭവും



പൌരാണികവിശ്വാസങ്ങൾ നവീനസമ്പ്രദായങ്ങളുടെ മേൽ കവിലക്ഷണമായ പ്രകാശമാണ് പതിപ്പിക്കുന്നത്. ദിനരാത്രങ്ങൾ "കാലക്കണ്ണിന്റെ ഉന്മേഷനിമേഷങ്ങൾ മാത്രമാണ്." മനുഷ്യർ സൃഷ്ടികാലം മുതല്ക്കു മനുഷ്യത്വമായിത്തന്നെ ഇടപെട്ടുവരുന്നവരായതുകൊണ്ട് ഇപ്പോഴത്തെ നടവടികളൊന്നും നമ്മുടെ പൂർവികന്മാരുടെ നടവടികളിൽനിന്നു വളരെ വ്യത്യാസമായ നിലയിലല്ല കിടക്കുന്നത്. പാരമ്പര്യം എന്ന വലിയ പുഴയുടെ ശക്തിയോടുകൂടിയ ഒഴുക്കിൽ സമുദായനടവടികൾ തൃണമെന്നപോലെ ഒലിക്കുന്നു. ഈ തൃണങ്ങൾ ചില ദിക്കിൽ ചുഴലിയിൽപെട്ടു ചുറ്റുന്നു. മറ്റു ചില ദിക്കിൽ പ്രതീപമാർഗ്ഗങ്ങളിൽ കടന്നു കര തങ്ങിക്കളിക്കുന്നു. ഇങ്ങിനെയൊക്കെ മാർഗ്ഗമദ്ധ്യത്തിൽ പല പ്രതിബ

സ്വന്തം ഉണ്ടായിരുന്നാൽ കൂടിയും പിന്നെയും ഈ നടപടികൾ നമ്മുടെ ഇടയ്ക്ക എത്തിച്ചേരാതിരിക്കുന്നില്ല.

കേരളത്തിൽ കാലത്തെ നിർണ്ണയപ്പെടുത്തുന്നതിനു കൊല്ലാരംഭം ഏതുതന്നെയായാലും, പാശ്ചാത്യരാജ്യങ്ങളിൽ ജനവരിമാസം ഏതുപ്രകാരമോ, അതുപ്രകാരമാണ് നമുക്ക് മേടമാസം. സൃഷ്ടിയോടുകൂടി പുറപ്പെട്ട ജാനസ്സ് എന്ന ദേവതയുടെ പേര് റോമക്കാർ ജനുവരിമാസത്തിന് എങ്ങിനെ കൊടുത്തുവോ അതുപോലെ 'മേടം' എന്ന പേര് ഹിന്തുക്കളുടെ ഒന്നാമത്തെ മാസത്തിനു കൊടുപ്പാൻ കാരണമെന്തായിരുന്നുവെന്നോ 'മേടം ആടുപോലെ' എന്ന സങ്കല്പത്തിന് എന്താണ് അർത്ഥമെന്നോ, ഒന്നും ഇപ്പോൾ ആലോചിക്കേണ്ടതില്ല. റോമക്കാരുടെ ജാനസ്സ് എന്ന ദേവതക്ക് മുമ്പിലും പിമ്പിലുമായി രണ്ടു തലയുണ്ടെന്നും, ഈ ദേവതയുടെ പ്രവൃത്തി പടിവാതിലുകളും ഗോപുരവാതിലുകളും കാത്തുരക്ഷിക്കയാണെന്നും വിശ്വസിച്ചുവരുന്നു. ഗോപുരവാതിലിന് ഇരുവശത്തും തലയുണ്ടായാൽ അകത്തും പുറത്തും നടക്കുന്ന സംഭവങ്ങളെ അവധാനം കൂടാതെ കാണ്മാൻ സാധിക്കുന്നതാണല്ലോ. പക്ഷെ നമ്മുടെ ആട്ടിനു മുമ്പിലും പിമ്പിലും തലയുണ്ടായാൽ കൂടിയും, വലിയ ഗുണമുണ്ടെന്നു തോന്നുന്നില്ല. എങ്കിലും രണ്ടു തലയുണ്ടെങ്കിൽ കഴിഞ്ഞ കൊല്ലത്തെയും വരാൻപോകുന്ന കൊല്ലത്തെയും കാണ്മാൻ സാധിക്കുന്നതാണ്.

കാലത്തിന്നുള്ളിരുപക്ഷങ്ങളിലൊന്നുമാത്ര
നോക്കുന്നമാലൊടു കഴിഞ്ഞൊരു കഷ്ടകാലം
നേരെകടിച്ചുപരമാംമുഖമാശപൂണ്ടു
വീക്ഷിച്ചിടുന്നു പുതുതായ്പ്രസവിച്ച കൊല്ലം

നവമായ വസ്തുക്കളുടെ നേരെയുള്ള ഈ ഒരു അനുഭൂതിയാണ് പുതുവർഷാരംഭത്തിൽ സ്വാഭാവികരൂപമായി കാണുന്നത്. എല്ലാം പുതിയ സമ്പ്രദായത്തിലും പരിഷ്കാരത്തിലും തുടങ്ങേണമെന്ന ഈ വിചാരമാണ് ഭാവനാശക്തിക്കു വളരെ ആകർഷണമായി തോന്നുന്നത്. 'അപരാവധിയിലേക്കുള്ള വഴിയിൽ സോപാനത്തിന്മേൽ നില്ക്കുന്ന ഒരുവന് പുതുവർഷത്തിന്റെ ആഗമനം ഭവിഷ്യത്തിൽ വിശ്വാസം ഉണ്ടാക്കുന്നു. നാം ഓരോ കൊല്ലത്തിലും വിഷുദിവസത്തെ നമ്മുടെ ജീവിതമാർഗ്ഗത്തിൽ ഓരോ നാഴികക്കല്ലായിട്ടാണ് സങ്കല്പിക്കുന്നത്. ആ നാഴികക്കല്ലുകളെ നമുക്ക് ഓരോ വിശ്രമസ്ഥാനങ്ങളായി കല്പിച്ച് അവിടെ വെച്ച് നാം ഗാഢമായി പല ആലോചനകളും ചെയ്യുന്നു. അവിടെവെച്ച് നാം സഞ്ചാരത്തിൽ ഒരു പുതിയ ഉൽകർഷം കൂട്ടുന്നു. കഴിഞ്ഞ കൊല്ലത്തിൽ പ്രവൃത്തിച്ചതിലും അല്പം ഭേദമായ വിധത്തിൽ ഈ കൊല്ലത്തിൽ പ്രവൃത്തിക്കേണ്ടതാണെന്നു വിചാരിക്കാത്ത ഒരുവൻ ഉണ്ടെങ്കിൽ അവൻ ഒന്നുകിലൊ വളരെ യോഗ്യനായിരിക്കണം, അല്ലെങ്കിൽ വളരെ നികൃഷ്ടനായിരിക്കണം. ഒന്നുമില്ലെങ്കിൽ മേലിൽ നന്നായി വർത്തിക്കേണം എന്ന് ഒരു ആഗ്രഹം ഉണ്ടായിരിക്കുന്നതുതന്നെ വലിയ ഗുണമാണ്. നമ്മുടെ നടപടിയിൽ നന്നായിത്തീരുവാൻ പലതും ഉണ്ടെന്ന ബോധം തന്നെ വലിയ കാര്യമാണ്. നാമ വരുവാനുള്ള ഓണത്തെ വഴിയും അതുതന്നെയാണ്.

"ഉത്തുംഗപാദപരതായകൊല്ലം
പുത്തൻ പവിഴതളിരോടുകളിൽ
സത്യംജയിക്കട്ടെയസത്യമന്യേ

സത്തുകൾമാത്രം സുഖമാർന്നിടട്ടെ.
ഉൾത്താരഴുക്കാക്കരുതേമനുഷ്യ!
കാമാദിദോഷങ്ങൾകടത്തിനിങ്ങൾ
ഇപ്പുത്തനാമാണ്ടിൽവിശിഷ്ടമാന
ധർമ്മാദിയാൽമാനവരത്തിയാലും.

കൊല്ലംപിറന്നു പുതുതായ്മനസ്സു
തഴക്കൂടാതെപുതുക്കിടേണം
മെവെള്ളനാക്കിസ്സുഖമായനാമ-
ക്കെന്തെങ്കിലുംവേണ്ടതുചെയ്തിരിപ്പിൻ.

പഴയകൊല്ലം പുതിയ കൊല്ലത്തിൽ ലയിക്കുമ്പോൾ പുതുതായ ചില ആലോചനകൾ ഉണ്ടാകാതിരിക്കുന്ന ഗതിയിൽ നിന്ന് ആരും രക്ഷപ്രാപിക്കുന്നില്ല. ചിലർ രാവിലെ മൂടിക്കിടക്കുന്ന ജ്വാലാജാലങ്ങളുടെ ഉള്ളിൽക്കൂടി തലതാഴ്ത്തുന്നു. മറ്റു ചിലർ ജീവിതദുഃഖത്താലുണ്ടായ ക്ഷീണം തീർപ്പാൻ അവിടെ അല്പം വിശ്രമിക്കുന്നു. ഇതാണ് വിഷുവിനുള്ള വിശേഷവിധി.

എല്ലാവർക്കും എല്ലാ കൊല്ലങ്ങളിലും രണ്ടു ദിവസം പ്രധാനമാണ്. ഇതിൽ ഒന്നു വിഷുദിവസവും മറ്റൊന്നു ജന്മനക്ഷത്ര ദിവസവും തന്നെ. ജന്മനക്ഷത്രദിവസത്തിന് തനിക്കും ഏറിക്കഴിഞ്ഞാൽ ബന്ധുമിത്രാദികൾക്കും മാത്രമേ പ്രാധാന്യമുള്ളു. വിഷുദിവസം യജമാനനും- ഇപ്പോളിക്കും ഭേദമില്ല.

വരുംകൊല്ലത്തിൽ എന്തെങ്കിലും ഒരു നന്മ ചെയ്യാൻ ഈ വിഷുദിവസം എല്ലാ കേരളീയരും ആലോചിച്ചുറക്കുമാറാകട്ടെ! കഴിഞ്ഞുപോകുന്ന കൊല്ലത്തിൽ നടന്ന സംഭവങ്ങളൊക്കെ മറന്ന് എല്ലാവരും സ്നേഹിച്ച് ഐകമത്യത്തോടെ വർദ്ധിപ്പാനിടവരട്ടെ! പൊതുജനോപകാരപ്രദങ്ങളായ കാര്യങ്ങൾ ചെയ്യുന്നതിൽ ജനങ്ങൾക്ക് ഭിന്നാഭിപ്രായം ഉണ്ടാകാതിരിക്കട്ടെ! ഈ കൊല്ലത്തെ വിഷുഫലം കേരളീയർക്ക് ക്ഷേമമായി പര്യവസാനിക്കട്ടെ!

എണ്ണിയെണ്ണിക്കുറയുന്നിതായുസ്സും
മണ്ടിമണ്ടിക്കരേറുന്നമോഹവും
കൂടിയല്ലപിറക്കുന്നനേരത്തും
കൂടിയല്ലമരിക്കുന്നനേരത്തും
മദ്ധ്യേയിങ്ങിനെകാണുന്നനേരത്തു
മത്സരിക്കുന്നതെന്തിനുനാം വൃഥാ
മായകാട്ടുംവിലാസങ്ങൾകാണുമ്പോൾ
ജായകാട്ടുംവിലാസങ്ങൾഗോഷ്ഠികൾ
കാണുംകാണുംനിരൂപണംകൂടാതെ
ചട്ടതിനനുജ്ഞാനംപഴതാകാം.

---

# കൊച്ചി സാഹിത്യസമാജം

## യോഗമെമ്മോറാണ്ടം.

1. ഈ യോഗത്തിന്റെ പേര് 'കൊച്ചിസാഹിത്യസമാജം' എന്നായിരിക്കും.

2. ഈ സമാജം ഏൎപ്പെടുത്തിയതിന്റെ ഉദ്ദേശങ്ങൾ:—

(എ) മലയാളഭാഷാഭ്യസനത്തിൽ ഉത്സാഹം ഉണ്ടാക്കിത്തീൎക്കുക, മലയാളഭാഷാസാഹിത്യത്തിന്റെ എല്ലാ ശാഖകളേയും പരിഷ്കരിക്കുകയും പോഷിപ്പിക്കുകയും ചെയ്ക.

(ബി) മേല്പറഞ്ഞ ഉദ്ദേശത്തിനുവേണ്ടി മൂലധനവും മുതലും പിരിച്ചുണ്ടാക്കി സൂക്ഷിച്ചു ചിലവഴിക്കുക.

(സി) മലയാളഭാഷയ്ക്കും സാഹിത്യത്തിനും പരിഷ്കാരവും പോഷണവും വരുത്തുന്നതിനുതകുന്നതും ആവശ്യവുമായ എല്ലാ പ്രവൃത്തികൾ ചെയ്ക,—ഇവയാകുന്നു.

3. ഈ സമാജത്തിന് ഏതു വിധത്തിലെങ്കിലും ഉണ്ടാവുന്ന മുതലെടുപ്പും സ്വത്തുക്കളും യോഗമെമ്മോറാണ്ടത്തിൽ കാണിച്ചപ്രകാരമുള്ള ഉദ്ദേശങ്ങൾക്കുമാത്രം ഉപയോഗപ്പെടുത്തുന്നതാണ്. അല്ലാതെ അതിൽ യാതൊരു ഭാഗവും നേരിട്ടോ മറു പ്രകാരത്തിലോ, ആദായമെന്നോ പലിശയെന്നോ ഉള്ള നിലയിൽ സാമാജികന്മാൎക്കു കൊടുക്കുകയോ അവരുടെ അധീനത്തിൽ ആക്കുകയോ ചെയ്യുന്നതല്ല.

എന്നാൽ സമാജക്കാരുടെ അഭിപ്രായത്തിൽ വല്ല സാമാജികനും സാഹിത്യസംബന്ധമായുള്ള പ്രസിദ്ധീകരണങ്ങൾക്കായി വല്ല പ്രതിഫലമോ സമ്മാനമോ കൊടുക്കണമെന്നു തീൎച്ചയാക്കി കൊടുക്കുന്നതായാൽ അതു മേല്പറഞ്ഞ നിശ്ചയത്താൽ അസാധുവാകുന്നതല്ല.

4. താഴെ പേരും മേൽവിലാസവും കാണിച്ചിരിക്കുന്നവരായ ഞങ്ങൾ ഈ യോഗമെമ്മോറാണ്ടമനുസരിച്ച് ഒരു സമാജമായി ചേരുവാൻ ആഗ്രഹിക്കുന്നു.

| കമ്മിററി മെമ്പർമാരുടെ പേരും ഒപ്പും. | സാക്ഷികളുടെ ഒപ്പ്. |
| --- | --- |
| | |

## യോഗനിയമങ്ങൾ.

### 1. സാമാജികന്മാർ.

1. സാമാജികന്മാർ സാധാരണസാമാജികന്മാരെന്നും വിശിഷ്ടസാമാജികന്മാരെന്നും രണ്ടു തരക്കാരായിരിക്കും.

2. സമാജത്തിന്റെ ഉദ്ദേശനിൎവ്വഹണത്തിൽ താല്പൎയ്യമുള്ളവരും സമാജനിയമങ്ങൾ അനുസരിച്ചു നടക്കുന്നവരും ആയ വല്ലവൎക്കും ഈ സമാജത്തിൽ സാധാരണ സാമാജികന്മാരാകാവുന്നതാണ്.

3. സാമാജികസ്ഥാനത്തിനുള്ള അപേക്ഷകൾ കമ്മിററിക്ക് മുമ്പാകെ എത്തിക്കത്തക്കവണ്ണം സമാജം സിക്രട്ടറിക്ക് അയക്കേണ്ടതാണ്. അതിനെയുള്ള അപേക്ഷകൾ സ്വീകരിപ്പാനോ തള്ളിക്കളയുവാനോ ഉള്ള പൂൎണ്ണാധികാരം കമ്മിററിക്കു

ബർമാരിൽ ഇരിക്കുന്നതാണ്. സാമാജികന്മാരിൽ ആരെ എങ്കിലും ആ സ്ഥാനത്തിൽനിന്നു തള്ളുവാൻ കമ്മററിക്കാർക്ക് അധികാരം ഇല്ല. ആ അധികാരം പൊതുവെ സമാജത്തിനു മാത്രമേയുള്ളു.

4. സാഹിത്യവിഷയത്തിലുള്ള പാണ്ഡിത്യംകൊണ്ടോ മലയാളഭാഷയിലുള്ള വിപുണതകൊണ്ടോ പേരെടുത്തവരെ കമ്മററിക്കാരുടെ യുക്തംപോലെ വിശിഷ്ട സാമാജികന്മാരായിരിപ്പാൻ ക്ഷണിക്കാവുന്നതാണ്. ഈ ക്ഷണനം സ്വീകരിപ്പവർ സമാജത്തിലെ വിശിഷ്ട സാമാജികന്മാരായിരിക്കുന്നതാണ്.

5. സാധാരണ സാമാജികന്മാരുടെ എണ്ണം ഇത്രയായിരിക്കേണമെന്നു ക്ലിപ്തമില്ല. വിശിഷ്ട സാമാജികന്മാർ 12-ൽ അധികമാവാൻ പാടുള്ളതല്ല.

II. വരിസംഖ്യ.

6. എല്ലാ സാധാരണ സാമാജികന്മാരും അവരവരുടെ ഇഷ്ടത്തിനും ശക്തിക്കും അനുസരിച്ച് ഒരു സംഖ്യ സമാജത്തിൽ കൊല്ലന്തോറും വരിയായി അടക്കേണ്ടതാണ്. എന്നാൽ ഈ സംഖ്യ മൂന്നുറുപ്പികയിൽ കുറയുവാൻ പാടില്ല. സമാജത്തിൽ ചേരുന്നവർ വരിസംഖ്യ നിശ്ചിതസമത്തിന് അടക്കുന്നതാണെന്നും സാമാജികനായി ചേർന്നുതൽ മൂന്നു കൊല്ലം കഴിയുന്നതിനുമുമ്പായി ആ സ്ഥാനത്തിൽനിന്നു ഒഴിയുന്നതല്ലെന്നും ഖരാർ ചെയ്തിട്ടുള്ളതായും വിചാരിക്കപ്പെടുന്നതാണ്.

7. കൊല്ലത്തിൽ അടക്കേണ്ടതായ വരിസംഖ്യ മൂന്നു തുല്യഗഡുക്കളായി വൃശ്ചികം, മീനം, കർക്കടകം ഈ മാസങ്ങളിൽ കടവിലത്തെ ദിവസത്തിനു മുമ്പായി അടക്കേണ്ടതാണ്. ഈ തിയ്യതികളിൽ അടക്കാത്തപക്ഷം ബാക്കി നില്ക്കുന്ന ഉറുപ്പിക ഒന്നിനു മാസം ഇരണ്ടണപ്രകാരം പലിശ അടക്കേണ്ടതാണ്.

8. വിശിഷ്ടസാമാജികന്മാർ വരിസംഖ്യയൊന്നും അടക്കേണ്ടതില്ല. എന്നാൽ സംഭാവനയായി അങ്ങിനെയുള്ളവർ വല്ല സംഖ്യയും തരുന്നതായാൽ അതു സമാജക്കാർ സ്വീകരിച്ചുകൂടെന്നു നിശ്ചയമില്ല

III. കാര്യനിർവ്വഹണസംഘം.

9. ഒരു അദ്ധ്യക്ഷൻ, ഒരു സഹാദ്ധ്യക്ഷൻ, ഒരു സിക്രട്ടറി, ഒരു ഖജാൻജി, പത്രാധിപർ, സമാജക്കാർ നിശ്ചയിക്കുമ്പോലെ മൂന്നിൽ കുറയാതെയും ആറിൽ അധികമാവാതെയും സാമാജികന്മാർ — ഇവരടങ്ങിയ ഒരു കമ്മിററിക്കാരിലായിരിക്കും സമാജം വക കാര്യങ്ങൾ നടത്തേണ്ടതായ ഭാരം.

10. സമാജംവക സാധാരണ യോഗത്തിൽവെച്ച് കൊല്ലന്തോറും കമ്മററിമെമ്പർമാരെ തിരഞ്ഞെടുത്തു നിശ്ചയിക്കുന്നതാണ്. രണ്ടു സാധാരണ യോഗങ്ങൾക്കു മദ്ധ്യേ കഴിയുന്നകാലം എത്രയായാലും ഈ നിശ്ചയത്തെ ബാധിക്കുന്നതല്ല. ഒഴിവാൻ പോകുന്ന മെമ്പർമാരെതന്നെ വീണ്ടും തിരഞ്ഞെടുത്തു നിശ്ചയിക്കാവുന്നതാണ്.

11. അതാതു കൊല്ലത്തിൽ കാലം കഴിയുന്നതിനു മുമ്പായി കമ്മററിമെമ്പർമാരുടെ ഇടയിൽ ഉണ്ടാവുന്ന ഒഴിവിനു പകരം സാമാജികന്മാരുടെ ഇടയിൽനിന്ന് ഒരാളെ നിശ്ചയിപ്പാൻ കമ്മററിയിലുള്ള മററു മെമ്പർമാർക്ക് അധികാരം ഉണ്ടായിരിക്കുന്നതാണ്.

12. 1088-ലെ 1-ാം റഗുലേഷൻ പ്രകാരവും ഈ സമാജനിയമപ്രകാരവും സമാജത്തിന്റെ സാധാരണയോഗത്തിൽ വെച്ച് നടത്താവുന്ന എല്ലാ അധികാര

വും മേപ്പടി കമ്മററിക്കാരിലും ഇരിക്കുന്നതാണ്.

13. സമാജംവക പത്രഗ്രന്ഥത്തിൻെറ പ്രസാധനത്തിലും ഭരണത്തിലും പരിശോധനക്കായി ലഭിക്കപ്പെട്ടതോ സമാജക്കാരുടെ ആവശ്യപ്രകാരം എഴുതി ഉണ്ടാക്കിയതോ ആയ പുസ്തകങ്ങൾ പരിശോധിക്കുന്നതിലും, ഗ്രന്ഥകർത്താക്കന്മാർക്ക് പ്രതിഫലം കൊടുക്കുന്നതിലും, വല്ല പുസ്തകങ്ങളുടേയും പകർപ്പവകാശം വിലകൊടുത്തു വാങ്ങുന്നതിലും, സമാജത്തിൻെറ ചിലവിന്മേൽ പുസ്തകം എഴുതാനോ മുഴുവനോ അച്ചടിപ്പിക്കുന്നതിലും, സമാജംവക മുതലും വസ്തുക്കളും ആദായമുണ്ടാകത്തക്ക വിധത്തിൽ വിനിയോഗിക്കുന്നതിലും, ഇപ്രകാരമുള്ള മററു സംഗതികളിലും ഈ നിയമങ്ങൾക്ക വിരുദ്ധമാകാത്ത നിശ്ചയങ്ങൾ ചെയ്യാൻ കമ്മററിക്ക് അധികാരം ഇരിക്കുന്നതാണ്.

14. കമ്മററിക്കാർ:—

(എ) സമാജംവക വരവു ചിലവുകളുടെ ശരിയായ കണക്കുകൾ വെച്ചു വരേണ്ടതാണ്.

(ബി) സമാജംവകയും കമ്മററിവകയും ആയി കൂടുന്ന യോഗങ്ങളിൽ തീർച്ചപ്പെടുത്തുന്ന നിശ്ചയങ്ങൾ ശരിയായി റിക്കാർട്ടാക്കുവാൻ ആവശ്യമായ റിക്കാർട്ടുകളും രജിസ്റ്ററുകളും വെക്കേണ്ടതാണ്.

15. കമ്മററിക്കാർ എല്ലാ കൊല്ലവും സമാജംവക സാധാരണ യോഗം കൂടുന്നതിനു മുമ്പായി കഴിഞ്ഞകൊല്ലത്തിൽ നടന്ന നടവടികളെക്കുറിച്ചും വരുംകൊല്ലത്തിൽ പ്രവൃത്തിപ്പാൻപോകുന്ന നടവടികളെക്കുറിച്ചും ഒരു റിപ്പോർട്ട് എല്ലാ മെമ്പർമാർക്കും അയക്കുന്നതോടുകൂടി സമാജത്തിൻെറ ധനസ്ഥിതിയെപ്പററി ശരിയായ ഒരു കണക്കും മേൽ 13-ാംനിയമത്തിൽ പറഞ്ഞപ്രകാരം കഴിഞ്ഞ കൊല്ലത്തിൽ കമ്മററിക്കാർ ചെയ്തിട്ടുള്ള നിശ്ചയങ്ങൾ ഇന്നതൊക്കെയാണെന്നും മററുമുള്ള വിവരങ്ങളും അറിയിക്കേണ്ടതാണ്.

16. സമാജംവക കണക്കുകളും രജിസ്റ്ററുകളും ഒരു ആഡിറ്ററെക്കൊണ്ട് പരിശോധിപ്പിച്ച് ആഡിറ്ററുടെ റിപ്പോർട്ടും മേൽ 15-ാംവകുപ്പിൽ പറഞ്ഞ റിപ്പോർട്ടോടുകൂടി എല്ലാ സമാജമെമ്പർമാർക്കും അയക്കേണ്ടതാണ്.

IV. സമാജംവക പത്രഗ്രന്ഥം

17. സമാജക്കാരുടെ അഭിപ്രായങ്ങളെ വെളിപ്പെടുത്തുവാനും സമാജംവക നിശ്ചയങ്ങൾ അപ്പോഴപ്പോൾ പ്രസിദ്ധപ്പെടുത്തുന്നതിനും മററുമായി സമാജം ദ്വൈമാസികയായോ ത്രൈമാസികയായോ ഒരു പത്രഗ്രന്ഥം പ്രസിദ്ധം ചെയ്യുന്നതാണ്.

18. കമ്മററിമെമ്പർമാരിൽ ഒരാൾ ഈ പത്രഗ്രന്ഥത്തിൻെറ പ്രസാധകനായിരിക്കുന്നതും ഈ പത്രം സമാജമെമ്പർമാരായിരിക്കുന്നവർക്കെല്ലാം പ്രതിഫലംകൂടാതെ ഓരോ കോപ്പി അയച്ചുകൊടുക്കുന്നതുമാണ്. കമ്മററിക്കാരുടെ യുക്തംപോലെ പുതിയതായി ഒരു പത്രം തുടങ്ങുകയോ, അല്ലെങ്കിൽ ഇപ്പോൾ നിലവിലുള്ള ഒരു പത്രത്തെ സമാജത്തിൻെറ ഉദ്ദേശനിവൃത്തിക്കായി ഉപയോഗപ്പെടുത്തുകയോ ചെയ്യാവുന്നതാണ്.

V. സമാജയോഗങ്ങൾ.

19. എല്ലാ കൊല്ലത്തിലും ഒരു പ്രാവശ്യം (കഴിഞ്ഞ സാധാരണ യോഗത്തിനു ശേഷം 15 മാസത്തിനുള്ളിൽ) സമാജം മെമ്പർമാരുടെ ഒരു സാധാരണ യോഗം കൂടേണ്ടതാണ്. ഈ യോഗം ഇന്ന ദിക്കിൽവെച്ചു കൂടേണമെന്നു കമ്മററിക്കാർ തീർച്ചപ്പെടുത്തേണ്ടതാണ്.

20. മേൽവകുപ്പിൽ പറഞ്ഞപ്രകാരം കൂടുന്ന യോഗങ്ങൾക്കു സാധാരണയോഗമെന്നു പറയപ്പെടുന്നതാണ്. സമാജംവകയായി കൂടുന്ന മററു യോഗങ്ങൾക്കു പ്രത്യേകയോഗം എന്നും പറയപ്പെടുന്നതാണ്.

21. അഞ്ചിൽ കുറയാത്ത സാമാജികന്മാർ ഒരുമിച്ചു അപേക്ഷിക്കുന്നതാ

ന്ന നിലയിലുള്ള ആലോചനകളിൽ എത്രത്തോളം വിചാരിച്ചിരിക്കണമെന്നും അവൎക്ക് ആരോഗ്യവും സൗഖ്യവും അധികമുണ്ടാവണമെന്നുംകൂടി നാം ആശംസിക്കുന്നു. വിദ്യാഭ്യാസം വഴിക്കു നമ്മുടെ ഈ ആകാംക്ഷ പൂൎണ്ണഫലവത്തായിത്തീരുകയുള്ളു. അതിനാൽ ഇന്ത്യയിലുള്ള നമ്മുടെ പ്രജകളുടെ വിദ്യാഭ്യാസകാൎയ്യം ഞങ്ങളുടെ മനസ്സിൽ എപ്പോഴുമുണ്ടായിരിക്കുന്നതാണ്."

൫൭. ചക്രവൎത്തിതിരുമനസ്സിലെ മേൽകാണിച്ച ആശംസയെ അടിസ്ഥാനമാക്കിക്കൊണ്ട് വിദ്യാഭ്യാസവിഷയമായി ഇനി മേലിൽ പ്രവൃത്തിക്കേണ്ട കാൎയ്യത്തിൽ ഇന്ത്യാ ഗവൎമ്മെന്റ് വേണ്ടപോലെ ആലോചന ചെയ്തതിന്റെ ശേഷം ഈ ഫെബ്രുവരി 21-ാംനു- പ്രസിദ്ധംചെയ്ത പല നിശ്ചയങ്ങളുടെയും കൂട്ടത്തിൽ ഈ പ്രകൃതത്തിലേക്ക് ആവശ്യമായിരിക്കുന്ന ഒരു വകുപ്പുള്ളതിനെ എടുത്തു താഴെ ചേൎക്കുന്നു:— "പരകീയഭാഷാജ്ഞാനത്തിന്റെ ആവശ്യംകൂടാതെകണ്ടുള്ള ഉയൎന്നതരം പാഠങ്ങളിലേക്കു പ്രവേശിപ്പാനുള്ള മാൎഗ്ഗം തന്നാട്ടുഭാഷകളിൽ വിദ്യാഭ്യാസം നടത്തുന്ന മേലെക്കിട പാഠശാലകളാകുന്നു. പ്രാഥമികവിദ്യാഭ്യാസത്തിനുള്ള പാഠശാലകളിലെ ഉപാദ്ധ്യായന്മാർ ഉയൎന്നതരം പാഠങ്ങൾക്കായിട്ടേർപ്പെടുത്തുന്ന ആവക പാഠശാലകളിൽ വിദ്യാഭ്യാസം ചെയ്തിട്ടുള്ളവരായിരിക്കണം. പലവിധത്തിലുള്ള വ്യവസായങ്ങളും ശില്പവേലകളും പഠിച്ചവരെന്തോറും തന്നാട്ടുഭാഷകളിൽ നല്ല വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവൎക്ക് ഉപജീവനസമ്പാദനത്തിനുള്ള വഴികൾ പലതും ഉണ്ടായിത്തീരുന്നതിന്നെളുപ്പവുമാകുന്നു."

൫൮. ഇന്ത്യാ ഗവൎമ്മെണ്ടിന്റെ ഈ നിശ്ചയത്തെ പ്രമാണമാക്കിക്കൊണ്ടു പ്രവൃത്തിക്കുകയാണ് ഇവിടെയും വേണ്ടത്. എങ്ങിനെയെന്നു ചുരുക്കിക്കാണിക്കാം. ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനായിട്ടുള്ള സെക്കണ്ടറി കാളേജുകളുടെ തരത്തിൽ മലയാളഭാഷയിൽ വിദ്യാഭ്യാസം നടത്തുന്നതിന്നായിട്ട് രണ്ടോ മൂന്നോ കാളേജുകളെ ഈ രാജ്യത്തെ പ്രധാനപട്ടണങ്ങളിൽ സ്ഥാപിക്കണം. പിന്നെ ഹൈസ്കൂൾ പാഠത്തിനുള്ള സ്കൂളുകളെ എല്ലാ താലൂക്കുകളിലും പ്രാഥമികവിദ്യാഭ്യാസത്തിനുള്ളവയെ ഒട്ടുമിക്ക ദേശങ്ങളിലും സ്ഥാപിക്കണം. പലതരം വ്യവസായങ്ങളിലും ഗവൎമ്മെണ്ടുദ്യോഗങ്ങളിലും പ്രവേശിക്കുന്നതിന്നു ജനങ്ങളെ യോഗ്യന്മാരാക്കിത്തീൎക്കത്തക്ക വിധത്തിലായിരിക്കണം അവയിലെ പാഠങ്ങളെ ക്രമപ്പെടുത്തേണ്ടത്.

### ഗവൎമ്മെണ്ടുദ്യോഗം.

൫൯. ഗവൎമ്മെണ്ടുദ്യോഗം കിട്ടുവാൻ ഇംഗ്ലീഷിൽ എന്തെങ്കിലും ഒരു പരീക്ഷ ജയിക്കണം എന്ന നിശ്ചയം വന്നുതുടങ്ങിയതോടുകൂടി ജനങ്ങൾക്കു സ്വഭാഷാസാഹിത്യത്തിലും സ്വഭാഷയിൽകൂടിയും പ്രതിപത്തി കുറഞ്ഞുതുടങ്ങി. ഇംഗ്ലീഷ് പഠിച്ച ഒരുവനും മലയാളം മാത്രം അറിയുന്ന ഒരുവനും അറിവു സമമാണെങ്കിലും ഇംഗ്ലീഷ് പഠിച്ചവനെ ഗവൎമ്മെണ്ടുദ്യോഗത്തിൽ വെക്കുന്നതും മറ്റവനെ ഇംഗ്ലീഷറിഞ്ഞുകൂടായെന്ന കാരണത്തിന്മേൽ അതിൽ നിന്നൊഴിവാക്കുന്നതും ജനങ്ങൾക്കു സ്വഭാഷയിൽ വിദ്യാഭ്യാസം ചെയ്യുന്ന കാൎയ്യത്തിൽ വിമുഖതയുണ്ടാവുന്നതിന്നു കാരണമായി ഭവിക്കുന്നു. അതിനാൽ മലയാളഭാഷയിൽ വിദ്യാഭ്യാസം നല്ലപോലെ സിദ്ധിച്ചിട്ടുള്ളവൎക്കു ഗവൎമ്മെണ്ടുദ്യോഗങ്ങളിൽ കഴിയുന്നത്തും പ്രവേശം കൊടുക്കേണ്ടതാവശ്യമാകുന്നു. അനേകം ഡിപ്പാൎട്ടുമെണ്ടുകളിൽ— രജി

ക്യൂഷൻ, ദേവസ്വം, അബ്കാരി, മലവക മുതലായ പല ഡിപ്പാർട്ടുമെണ്ടുകളിൽ— മേലധികാരികളും അത്യാവശ്യം ഉയർന്നതരം ഉദ്യോഗസ്ഥന്മാരും ഇംഗ്ലീഷറിയുന്നവരായിരിക്കണം എന്നു വെക്കാമെന്നല്ലാതെ ശേഷമുള്ള ഉദ്യോഗസ്ഥന്മാരെല്ലാവരും അപ്രകാരമായിക്കൊള്ളണമെന്നു നിശ്ചയം വെക്കുന്നതുകൊണ്ടു വലിയ പ്രയോജനമുണ്ടെന്നു തോന്നുന്നില്ല. എന്നു തന്നെയല്ല, പൊതുജനങ്ങൾക്ക് അതുകൊണ്ടു വളരെ അസൌകര്യം തന്നെ നേരിടുന്നുണ്ട്.

൨൭. മലയാളമുൻഷിമാരുടെ സ്ഥിതി കുറെക്കൂടി മെച്ചപ്പെടുത്തുകയും അവരുടെ മാസപ്പടി കുറച്ചുകൂടി കൂട്ടുകയും ചെയ്യേണ്ടതാകുന്നു.

൨൮. ഗവൎമ്മെണ്ടാവശ്യത്തിനായിട്ടുപയോഗിച്ചുവരുന്ന ഭാഷ ഒട്ടുംതന്നെ സ്പൃഹണീയമല്ലാത്ത ഒരവസ്ഥയിലാണിപ്പോൾ ഇരിക്കുന്നത്. അതിനെ നന്നാക്കിത്തീൎക്കുന്നതിനുള്ള വഴികൾ—മുമ്പറഞ്ഞ എല്ലാതരം ഡിപ്പാർട്ടുമെണ്ടുകൾ, മുൻസിപ്പുകോടതികൾ, മജിസ്ട്രേറ്റുകോടതികൾ, രെജിസ്ത്രാപ്പീസ്സുകൾ എന്നിവയിലെ ഒട്ടു മിക്ക എഴുത്തുകുത്തുകളും വിധിയെഴുത്തുകളും നല്ല ഭാഷയിൽ വേണമെന്നു നിശ്ചയം വെക്കുക; ഗസററു ഭാഷയിൽ നിഷ്കൎഷചെയ്യുക; റെഗുലേഷനുകൾ, വിളംബരങ്ങൾ മുതലായവ നല്ല ഭാഷയിലെഴുതണമെന്നു നിർബന്ധമുണ്ടായിരിക്കുക. ഈ വക നിഷ്കൎഷകൾ ചെയ്യുന്നതിന് ഹജൂരാപ്പീസ്സിൽ ഇംഗ്ലീഷിലും മലയാളത്തിലും നല്ല പാണ്ഡിത്യമുള്ളവനും ആ രണ്ടു ഭാഷകളിൽ നല്ലവണ്ണം എഴുതുവാൻ ശീലമുള്ളവനുമായ ഒരു ഉദ്യോഗസ്ഥന്റെ മേലദ്ധ്യക്ഷതയിൽ ഒരു ഡിപ്പാർട്ടുമെണ്ടു സ്ഥാപിക്കുന്നതുചിതമായിരിക്കും.

൨൯. മേൽപറഞ്ഞ കാൎയ്യങ്ങളെല്ലാം, വേണമെങ്കിൽതന്നെ, അത്ര വേഗത്തിൽ സാധിക്കുവാൻ കഴിയുന്നതല്ല. ഭാഷാഭിവൃദ്ധികാൎയ്യത്തിൽ മേൽകാണിച്ച സംഗതികളെ പരമോദ്ദേശ്യമാക്കിത്തീൎത്തു കരുതി അവയെ ലക്ഷ്യമാക്കിവെച്ചു ഗവൎമ്മെണ്ടും സ്ഥിരകമ്മിററിക്കാരും സാവധാനത്തിൽ പ്രവൃത്തിയാരംഭിക്കേണ്ടതാകുന്നു. മലയാളഭാഷയിൽ ഉയർന്ന നിലയിലുള്ള വിദ്യാഭ്യാസം നടത്തേണ്ട കാൎയ്യത്തിൽ ഇന്ത്യാഗവൎമ്മെണ്ടിന്റെ അഭിപ്രായത്തെത്തന്നെ പ്രമാണമാക്കി പിടിച്ചുകൊണ്ട് ഒന്നോ രണ്ടോ അതിലധികമോ പരീക്ഷകൾകൊണ്ട് അതു സാധിക്കത്തക്കവിധത്തിൽ നമ്മുടെ ഗവൎമ്മെണ്ടു മുമ്പിൽക്കൂട്ടി ഒരു മെമ്മോറാണ്ടം എഴുതി റിക്കാർട്ടാക്കുകയും അതനുസരിച്ച് ഉടനെ ഓരോ പ്രവൃത്തികൾ നടത്തിത്തുടങ്ങുകയും ചെയ്യേണ്ടതാകുന്നു.

തൽക്കാലം ചെയ്യേണ്ടത്.

൩൦. ഇതുവരെ പറഞ്ഞുവന്നപ്രകാരം പ്രവൎത്തിയാരംഭിച്ച് ഉദ്ദിഷ്ടകാൎയ്യം ഒരു വിധം പൂൎത്തിയായി സാധിക്കണമെങ്കിൽ ഈ വിഷയത്തിലേക്കു ആദ്യത്തെ കൊല്ലത്തിൽ ഗവൎമ്മെണ്ടിൽനിന്നു ചുരുങ്ങിയത് ഒരിരുപത്തയ്യായിരം രൂപ ബജറ്റിൽ ചെലവ് ഇനത്തിൽ ചേൎക്കേണ്ടതായും പിന്നെ ആ സംഖ്യയെ കൊല്ലന്തോറും ക്രമേണ കൂട്ടിക്കൊണ്ടുവന്ന് ഒരു ലക്ഷത്തോളമാക്കേണ്ടതായും വരുമെന്നതിന്നു വാദമില്ല. അതിന്നു തൽക്കാലം ഗവൎമ്മെണ്ട് ഒരുക്കമുണ്ടാവുമോ എന്നു സംശയം തോന്നുന്നു. ആ സ്ഥിതിക്ക് ഇപ്പോൾ അനുവദിച്ചിട്ടുള്ള ഇരുപതോ ഇരുപത്തഞ്ചോ ആയിരം രൂപയെ ഒരു മൂലധനം തന്നെയാക്കിപ്പിടിച്ച് ആ സംഖ്യകൊണ്ട് എന്തു ചെയ്യണം എന്നാണ് ആലോചിപ്പാനു

പോരിനന്നു പടയൊത്തുവന്നോരാ
വൈരിഭൂപനെവധിപ്പതിന്നഹോ
സാരസാക്ഷി!സചിവേന്ദ്രനോട്ടമാ-
പ്പാരുകാപ്പവനുരച്ചുസത്വരം. 26
ശൈവപൂജയെനിവൃത്തിടാതെതാൻ
പൂവലംഗി!നരഹത്യചെയ്കയാൽ
ഭൂവിലിങ്ങിനെവിരഞ്ഞുനായ്ക്കനി-
ച്ചീവിധംനൃപതിപോരിൽവധ്യനായ്. 27
പാണ്ഡ്യഭൂപസുതനപ്രദോഷസൽ
ത്താണ്ഡവത്തെയൊരനാൾമുടക്കിനാൻ
കണ്ഡലീശവരഭൂഷണാജ്ഞയാൽ
കണ്ഡിരനാശസുതനായിയായവൻ 28
രുദ്രപൂജയിലിവണ്ണമേറാവും
രൌദ്രകർമ്മമതുചെയ്തുളോരായ്
ഭദ്രനാകിയനൃപാലസൂനവൊ
ദ്ദുസ്സങ്കടമഹോഭജിപ്പതും. 29
നീലവേണി!നൃവരൻറപത്നിയാം
ലോലലോചനകഴിഞ്ഞജന്മനി
ശ്ശീലസൽഗുണമെഴുംസപത്നിയെ
പ്പാൽതൊഴുംമൊഴി!വധിച്ചതുമൂലമായ്. 30
മങ്കമാരിൽമണിയാംസപത്നിയെ
ശ്ശങ്കതെല്ലുമണയാതെകൊൽകയാൽ
പങ്കജാക്ഷി!യൊരനാഥവസ്ഥനാ
കങ്കമാധരിയെയുംവധിച്ചതേ. 31
താപമൊക്കയുമിവണ്ണമെന്തിനാ-
നന്തകാരിണി!ധരിക്കസുന്ദരി!
ചിത്തജാതിരയൊഴിക്കസൌഖ്യസ-
മ്പത്തുമേലിൽവരുവാൻമിളാംഗനേ! 32
കാമവൈരിയെനിനപ്പവർക്കുനാൽ-
ക്കാമസഞ്ചയമുടൻഭവിച്ചിടും
സോമവാരമതിലുംപ്രധാനമാ-
സ്സോമസൂനുദപ്രദോഷമേറാവും. 33
സൽപ്രദോഷമതുനേരറുന്നാലതൊ-
ത്തപ്പരാണചൃതഭജിക്കണി
സൽപ്പുരുഷനെരതോഷമോയ-
യുതലവിക്കമതിനാൽഗുണംവരം." 34

തെക്കേകനാത്തു കല്യാണിക്കുട്ടിയമ്മ.

പ്രദോഷമാഹാത്മ്യം ഒന്നാംസർഗ്ഗം സമാപ്തം.

---

# കൊച്ചി സാഹിത്യസമാജം

കേരളഭാഷാഭിവൃദ്ധിക്കായിക്കൊണ്ട് ഒരു സാഹിത്യസമാജം ആരംഭിക്കുന്നതിനെപ്പററി വേണ്ടുന്ന ആലോചനകൾ നടത്തുവാൻ, കൊച്ചി 10-ാംകൂറ് രാമവൎമ്മ (അപ്പൻ) തമ്പുരാൻ തിരുമനസ്സിലെയും ടി. കെ. കൃഷ്ണമേനോൻ അവൎകളുടേയും ക്ഷണനപ്രകാരം തൃശ്ശിവപേരൂര് സൎക്കാർ ഹൈസ്കൂളിൽവെച്ച് 1088 കന്നി 11-ാം- പകൽ നാലര മണിക്ക് ഒരു യോഗമുണ്ടായി. അന്ന്, മുമ്പറഞ്ഞ ഉദ്ദേശനിവൃത്തിക്കായി, "കൊച്ചി സാഹിത്യസമാജം" എന്നൊരു സമാജം ഏൎപ്പെടുത്തേണമെന്നു നിശ്ചയിച്ചുറച്ചു. അതിനാവശ്യമായ ഏൎപ്പാടുകൾ ചെയ്യുന്ന, ആവശ്യമായ നിയമങ്ങൾ എഴുതിയുണ്ടാക്കുവാനും, ഈ നിയമങ്ങളെ പൎയ്യാലോചിച്ചുവേണ്ട ഭേദഗതികളോടുകൂടി നടപ്പാക്കുവാൻ അടുത്തൊരു ദിവസം ഒരു സാമാന്യയോഗത്തെ വിളിച്ചുകൂട്ടുന്നതിനും മററുമായി സി. അച്യുതമേനോൻ അവർകൾ, ടി. കെ. കൃഷ്ണമേനോൻ അവർകൾ, വി. കെ. [illegible] അവർകൾ, എന്നിവരെ ഏല്പിച്ചു സഭ പിരിയുകയും ചെയ്തു. പിന്നെ, 88 എടവം 4-ാംനു- രാവിലെ എട്ടു മണിക്ക്, ടി. സ്ഥലത്തുതന്നെ വെച്ച് അപ്പൻ തമ്പുരാൻ തിരുമനസ്സിലെ അദ്ധ്യക്ഷതയിൻകീഴിൽ യോഗംകൂടി. പല ഭാഷാഭിമാനികളും സഭയിൽ ഹാജരുണ്ടായിരുന്നു. സഭാനിയമങ്ങളുടെ കരടുപകൎപ്പ്, വളരെ വാദപ്രതിവാദങ്ങൾ നടത്തി ആവശ്യങ്ങളായ ഭേദഗതികളോടുകൂടി, നടപ്പാക്കി. ഇതിനു പുറമെ, സമാജത്തിന്റെ രക്ഷാധികാരിയായിരുന്നാൽ കൊള്ളാമെന്നു കൊച്ചി വലിയതമ്പുരാൻ തിരുമനസ്സിലേക്ക് അപേക്ഷ ഹരജി അയക്കേണ്ടതാണെന്നും, കേരളവൎമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ സമാജത്തിന്റെ ഉൽകൃഷ്ട സാമാജികനായി ക്ഷണിക്കേണ്ടതാണെന്നും തീൎച്ചയാക്കി. സമാജം റജിസ്റ്റർ ചെയ്യേണമെന്നും അതിനുള്ള ഫീസ്സ് ഒഴിവാക്കി അനുവദിക്കേണമെന്നു കൊച്ചി ദിവാൻജി അവർകളോട് അപേക്ഷിക്കേണമെന്നും നിശ്ചയിച്ചു. അപ്പൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് അദ്ധ്യക്ഷനും, സി. പി. അച്യുതമേനോൻ പത്രാധിപരും, ടി. കെ. കൃഷ്ണമേനോൻ സിക്രട്ടേരിയും, കെ. ഗോവിന്ദൻ നമ്പ്യാർ ഖജാൻജിയും, പി. കെ. കണ്ണൻമേനോൻ, സി. കുഞ്ഞിരാമമേനോൻ, സി. അന്തപ്പായി എന്നിവർ മേലും നിൎവ്വാഹകസംഘസാമാജികന്മാരും ആയിരിക്കേണ്ടതാണെന്നും തീൎച്ചയാക്കി സഭ 10 മണിയോടുകൂടി പിരിഞ്ഞു.

---

### യോഗമെമ്മോറാണ്ടം.

1. ഈ യോഗത്തിന്റെ പേര് "കൊച്ചി സാഹിത്യസമാജം" എന്നായിരിക്കും.

2. ഈ സമാജം ഏൎപ്പെടുത്തിയ ഉദ്ദേശങ്ങൾ:—

(എ) മലയാളഭാഷാദ്ധ്യയനത്തിൽ ഉത്സാഹം ഉണ്ടാക്കിത്തീൎക്കുക, മലയാളഭാ

[illegible] സാഹിത്യത്തിന്റെ എല്ലാ ശാഖകളെയും പരിഷ്കരിക്കയും പോഷിപ്പിക്കയും ചെയ്യുക.

(ബി) മേൽപറഞ്ഞ ഉദ്ദേശത്തിനു വേണ്ടി മൂലധനവും മുതലും പിരിച്ചുണ്ടാക്കി സൂക്ഷിച്ചു ചിലവഴിക്കുക.

(സി) മലയാളഭാഷക്കും സാഹിത്യത്തിനും പരിഷ്കാരവും പോഷണവും വരുത്തുന്നതിനുതകുന്നതും ആവശ്യവുമായ എല്ലാ പ്രവൃത്തികളും ചെയ്യുക,—ഇവയാകുന്നു.

3. ഈ സമാജത്തിനു ഏതു വിധത്തിലെങ്കിലും ഉണ്ടാവുന്ന മുതലെടുപ്പും സ്വത്തുക്കളും യോഗമെമ്മോറാണ്ടത്തിൽ കണ്ടുകാണിച്ച പ്രകാരമുള്ള ഉദ്ദേശങ്ങൾക്കു മാത്രം ഉപയോഗപ്പെടുത്തുന്നതാണ്. അല്ലാതെ അതിൽ യാതൊരു ഭാഗവും നേരിട്ടോ മറ്റു പ്രകാരത്തിലോ, ആദായമെന്നോ പലിശയെന്നോ ഉള്ള നിലയിൽ സാമാജികന്മാർക്കു കൊടുക്കുകയോ അവരുടെ അധീനത്തിൽ ആക്കുകയോ ചെയ്യുന്നതല്ല.

എന്നാൽ സമാജക്കാരുടെ അഭിപ്രായത്തിൽ വല്ല സാമാജികനും സാഹിത്യസംബന്ധമായുള്ള പരിശ്രമത്തിന്റെ ഫലങ്ങൾക്കായി വല്ല പ്രതിഫലമോ സമ്മാനമോ കൊടുക്കണമെന്നു തീർച്ചയാക്കി കൊടുക്കുന്നതായാൽ ആയതു മേൽപറഞ്ഞ നിശ്ചയത്താൽ അസാധുവാകുന്നതല്ല.

4. താഴെ പേരും മേൽവിലാസവും കാണിച്ചിരിക്കുന്നവരായ ഞങ്ങൾ ഈ യോഗമെമ്മോറാണ്ടമനുസരിച്ച് ഒരു സമാജമായി ചേരുവാൻ ആഗ്രഹിക്കുന്നു.

| കമ്മിററിമെമ്പറന്മാരുടെ പേരും മേൽവിലാസവും | സാക്ഷികളുടെ ഒപ്പ് |
|---|---|
| | |



## യോഗനിയമങ്ങൾ

### I. സാമാജികന്മാർ.

1. സാമാജികന്മാർ സാധാരണ സാമാജികന്മാരെന്നും ഉൽകൃഷ്ടസാമാജികന്മാരെന്നും രണ്ടു തരക്കാരായിരിക്കും.

2. സമാജത്തിന്റെ ഉദ്ദേശനിർവ്വഹണത്തിൽ താല്പര്യമുള്ളവരും സമാജനിയമങ്ങൾ അനുസരിച്ചു നടക്കുന്നവരും ആയവരൊക്കെ ഈ സമാജത്തിൽ സാധാരണ സാമാജികന്മാരാകാവുന്നതാണ്.

3. സാമാജികസ്ഥാനത്തിനുള്ള അപേക്ഷകൾ സമാജം സിക്രട്ടറിക്ക് അയക്കേണ്ടതാണ്. അതിന്നുള്ള അപേക്ഷകൾ സ്വീകരിപ്പാനോ തള്ളിക്കളവാനോ ഉള്ള പൂർണ്ണാധികാരം കമ്മിററി മെമ്പർമാരിൽ ഇരിക്കുന്നതാണ്. സാമാജികന്മാരിൽ ആരെ എങ്കിലും ആ സ്ഥാനത്തിൽനിന്നു തള്ളുവാൻ കമ്മിററിക്ക് അധികാരം ഇല്ല; ആ അധികാരം സാമാന്യസമാജത്തിനു മാത്രമേയുള്ളൂ.

4. മലയാളഭാഷയിലോ ഭാഷാസാഹിത്യത്തിലോ ഉള്ള നൈപുണ്യംകൊണ്ടു പേർ സമ്പാദിച്ചവരെ സമാജത്തിന്റെ യുക്തംപോലെ ഉൽകൃഷ്ടസാമാജികന്മാരായിരിപ്പാൻ ക്ഷണിക്കാവുന്നതാണ്. ഈ ക്ഷണനം സ്വീകരിച്ചവർ സമാജത്തിലെ ഉൽകൃഷ്ടസാമാജികന്മാരായിരിക്കുന്നതാണ്.

5. സാധാരണ സാമാജികന്മാരുടെ എണ്ണം ഇത്രയായിരിക്കുന്നമെന്ന ക്ലിപ്തമില്ല. ഉൽകൃഷ്ടസാമാജികന്മാർ 12-ൽ അധികമാവാൻ പാടുള്ളതല്ല.

II വരിസംഖ്യ.

6. എല്ലാ സാധാരണ സാമാജികന്മാരും അവരവരുടെ ഇഷ്ടവും ശക്തിയും അനുസരിച്ച് ഒരു സംഖ്യ സമാജത്തിൽ കൊല്ലന്തോറും വരിയായി അടക്കേണ്ടതാണ്. എന്നാൽ ഈ സംഖ്യ മൂന്നുറുപ്പികയിൽ കുറയുവാൻ പാടില്ല. സമാജത്തിൽ ചേരുന്നവർ വരിസംഖ്യ നിശ്ചിതസമയത്തിന് അടക്കുന്നതാണെന്നും സാമാജികനായി ചേർന്ന മുതൽ മൂന്നുകൊല്ലം കഴിയുന്നതിനു മുമ്പായി ആ സ്ഥാനത്തിൽ നിന്ന് ഒഴിയുന്നതല്ലെന്നും ഖരാർ ചെയ്തിട്ടുള്ളതായും വിചാരിക്കപ്പെടുന്നതാണ്.

7. കൊല്ലത്തിൽ അടക്കേണ്ടതായ വരിസംഖ്യ മൂന്നു തുല്യഗഡുക്കളായി വൃശ്ചികം, മീനം, കർക്കടകം ഈ മാസങ്ങളിൽ ഒടുവിലത്തെ ദിവസത്തിനു മുമ്പായി അടക്കേണ്ടതാണ്. ഈ തിയ്യതികളിൽ അടക്കാത്തപക്ഷം බාക്കി നില്ക്കുന്ന ഉറുപ്പിക ഒന്നിനു മാസം ഒരണപ്രകാരം പലിശ അടക്കേണ്ടതുമാണ്.

8. ഉൽകൃഷ്ടസാമാജികന്മാർ വരിസംഖ്യ യാതൊന്നും അടക്കേണ്ടതില്ല. എന്നാൽ സംഭാവനയായി അങ്ങിനെയുള്ളവരോ മററാരെങ്കിലുമോ വല്ല സംഖ്യയും തരുന്നതായാൽ അതു സമാജക്കാർക്കു സ്വീകരിക്കാവുന്നതാണ്.

III നിർവ്വാഹകസംഘം

9. ഒരു അദ്ധ്യക്ഷൻ, ഒരു സിക്രട്ടറി, ഒരു ഖജാൻജി, ഒരു പത്രാധിപർ, സമാജക്കാർ നിശ്ചയിക്കുമ്പോലെ മൂന്നിൽ കുറയാതെയും അഞ്ചിൽ അധികമാവാതെയും സാമാജികന്മാർ — ഇവർ അടങ്ങിയ ഒരു കമ്മററിക്കാരായിരിക്കും സമാജംവക കാര്യങ്ങൾ നടത്തേണ്ടതായ ഭാരം.

20· സമാജംവക സാധാരണ യോഗത്തിൽവെച്ചു കൊല്ലന്തോറും കമ്മററി മെമ്പർമാരെ തെരഞ്ഞെടുത്തു നിശ്ചയിക്കുന്നതാണ്. ഒഴിവാൻ പോകുന്ന മെമ്പർമാരെത്തന്നെ വീണ്ടും തിരഞ്ഞെടുത്തു നിശ്ചയിക്കാവുന്നതാണ്.

11. അതാതു കൊല്ലത്തിൽ കാലം കഴിയുന്നതിനു മുമ്പായി കമ്മററിമെമ്പർമാരുടെ ഇടയിൽ വരുന്ന ഒഴിവിന്നുപകരം സാമാജികന്മാരുടെ ഇടയിൽനിന്ന് ഒരാളെ നിശ്ചയിപ്പാൻ കമ്മററിയിലുള്ള മററു മെമ്പർമാർക്ക് അധികാരം ഉണ്ടായിരിക്കുന്നതാണ്.

12. 1088-ലെ 1-ാം റെഗുലേഷൻ കൊണ്ടോ ഈ സമാജനിയമംകൊണ്ടോ വിരോധിക്കപ്പെടാത്ത സമാജംവക എല്ലാ അധികാരവും മേപ്പടി കമ്മററിക്കാരില് ഇരിക്കുന്നതാണ്.

18. സമാജംവക പത്രഗ്രന്ഥത്തിന്റെ പ്രസാധനത്തിലും ഭരണത്തിലും പരിശോധനക്കായി അയക്കപ്പെട്ടതോ സമാജക്കാരുടെ ആവശ്യപ്രകാരം എഴുതി ഉണ്ടാക്കിയതോ ആയ പുസ്തകങ്ങൾ പരിശോധിക്കുന്നതിലും, ഗ്രന്ഥകർത്താക്കന്മാർക്കു പ്രതിഫലം കൊടുക്കുന്നതിലും, വല്ല പുസ്തകങ്ങളുടേയും പകർപ്പവകാശം വിലകൊടു

ളള വാങ്ങുന്നതിലും, സമാജത്തിന്റെ ചിലവിന്മേൽ പുസ്തകം എഴുതാനോ മുദ്രണമോ അച്ചടിപ്പിക്കുന്നതിലും, സമാജംവക മുതലും വസ്തുക്കളും ആദായമുണ്ടാകത്തക്കവിധത്തിൽ വിനിയോഗിക്കുന്നതിലും, ഇപ്രകാരമുള്ള മററുസംഗതികളിലും, ഈ നിയമങ്ങൾക്കു വിരോധമാകാത്ത നിശ്ചയങ്ങൾ ചെയ്യാൻ കമ്മററിക്ക് അധികാരം ഇരിക്കുന്നതാണ്.

14 (എ) സമാജംവക വരവു ചിലവുകളുടെ ശരിയായ കണക്കുകൾ വെച്ചു വരേണ്ടതാണ്.

(ബി) സമാജംവകയും കമ്മിററിവകയും ആയി കൂടുന്ന യോഗങ്ങളിൽ തീർച്ചപ്പെടുത്തുന്ന നിശ്ചയങ്ങൾ ശരിയായി രേഖപ്പെടുത്തുവാൻ ആവശ്യമായ റിക്കാർട്ടുകളും രജിസ്ത്രുകളും വെക്കേണ്ടതാണ്.

15. കമ്മററിക്കാർ എല്ലാക്കൊല്ലവും സമാജംവക സാധാരണയോഗം കൂടുന്നതിന്നുമുമ്പായി കഴിഞ്ഞകൊല്ലത്തിൽ നടന്ന നടവടികളെക്കുറിച്ചും വരുംകൊല്ലത്തിൽ പ്രവൃത്തിപ്പാൻപോകുന്ന നടവടികളെക്കുറിച്ചും ഒരു റിപ്പോർട്ട് എല്ലാ മെമ്പർമാൎക്കും അയക്കുന്നതോടുകൂടി സമാജത്തിന്റെ ധനസ്ഥിതിയെപ്പററി ശരിയായ ഒരു കണക്കും മേൽ 13-ാംനിയമത്തിൽ പറഞ്ഞപ്രകാരം കഴിഞ്ഞകൊല്ലത്തിൽ കമ്മററിക്കാർ ചെയ്തിട്ടുള്ള നിശ്ചയങ്ങൾ ഇന്നതൊക്കെയാണെന്നും മററുമുള്ള വിവരങ്ങളും അറിയിക്കേണ്ടതാണ്.

16. സാജംവക കണക്കുകളും രജിസ്ത്രുകളും ഒരു ആഡിറ്ററെക്കൊണ്ട് പരിശോധിപ്പിച്ച് ആഡിറ്ററുടെ റിപ്പോർട്ടും മേൽ 15-ാംവകുപ്പിൽ പറഞ്ഞ റിപ്പോർട്ടുകളോടുകൂടി എല്ലാ സമാജമെമ്പൎമാൎക്കും അയക്കേണ്ടതാണ്.

## IV. സമാജംവക പത്രഗ്രന്ഥം

17. സമാജക്കാരുടെ അഭിപ്രായങ്ങളെ വെളിപ്പെടുത്തുവാനും സമാജംവക നിശ്ചയങ്ങൾ അപ്പോഴപ്പോൾ പ്രസിദ്ധപ്പെടുത്തുന്നതിന്നും മററുമായി സമാജംമുഖേന മാസികയായോ ത്രൈമാസികയായോ ഒരു പത്രഗ്രന്ഥം പ്രസിദ്ധം ചെയ്യുന്നതാണ്.

18. കമ്മററിമെമ്പർമാരിൽ ഒരാൾ ഈ പത്രഗ്രന്ഥത്തിന്റെ പത്രാധിപരായിരിക്കുന്നതും എല്ലാ സാമാജികന്മാൎക്കും ഈ പത്രഗ്രന്ഥത്തിന്റെ ഓരോ കോപ്പി പ്രതിഫലം കൂടാതെ കൊടുക്കുന്നതാണ്. കമ്മററിക്കാരുടെ യുക്തംപോലെ പുതുതായി ഒരു പത്രമുണ്ടാക്കുകയോ, അല്ലെങ്കിൽ ഇപ്പോൾ നിലവിലുള്ള ഒരു പത്രത്തെ സമാജത്തിന്റെ ഉദ്ദേശനിവൃത്തിക്കായി ഉപയോഗപ്പെടുത്തുകയോ ചെയ്യാവുന്നതാണ്.

## V. സമാജംയോഗങ്ങൾ

19. എല്ലാ കൊല്ലത്തിലും ഒരു പ്രാവശ്യം (ഒടുവിൽ കഴിഞ്ഞ സാധാരണ യോഗത്തിനുശേഷം 15 മാസത്തിനുള്ളിൽ) സമാജം മെമ്പർമാരുടെ ഒരു സാധാരണ യോഗം കൂടേണ്ടതാണ്. ഈ യോഗം ഇന്നദിക്കിൽ വെച്ചു കൂടേണമെന്നു കമ്മററിക്കാർ തീർച്ചപ്പെടുത്തേണ്ടതാണ്.

20. മേൽവകുപ്പിൽ പറഞ്ഞപ്രകാരം കൂടുന്ന യോഗങ്ങൾക്കു സാധാരണയോഗമെന്നു പറയപ്പെടുന്നതാണ്. സമാജംവകയായി കൂടുന്ന മററുയോഗങ്ങൾക്കു ഒക്കെയും 'പ്രത്യേകയോഗം' എന്നും പറയപ്പെടുന്നതാണ്.

21. അഞ്ചിൽ കുറയാത്ത സാമാജികന്മാർ ഒന്നായിച്ചു അപേക്ഷിക്കുന്നതായാൽ കമ്മററിക്കാർ പ്രത്യേകയോഗം വിളിച്ചുകൂട്ടേണ്ടതാണ്.

22. ഇപ്രകാരം യോഗം ചേരേണ്ടതിനുള്ള കാരണം ഇന്നതാണെന്നു പ്രത്യേകം കാണിക്കേണ്ടതും ആ വക അപേക്ഷകൾ സമാജം ആപ്പീസ്സിൽ എത്തിക്കേണ്ടതുമാണ്.

VI. യോഗത്തിൽ ചെയ്യുന്ന നിശ്ചയങ്ങൾ.

23. യോഗം ചേരുവാനുള്ള അറിയിപ്പ് 10 ദിവസത്തിനുമുമ്പായി എല്ലാ സാമാജികന്മാൎക്കും എത്തിച്ചുകൊടുക്കേണ്ടതാണ്. യോഗം ചേരുവാൻപോകുന്ന ദിവസം, സമയം, സ്ഥലം, യോഗത്തിൽ ആലോചിപ്പാൻപോകുന്ന വിഷയം, ഇതൊക്കെ താഴെ പറയുന്ന നിശ്ചയങ്ങൾ അനുസരിച്ചു എല്ലാ സാമാജികന്മാൎക്കും അറിവുകൊടുക്കേണ്ടതാണ്. ഏതെങ്കിലും ഒരു സാമാജികന് ഈ അറിയിപ്പ് കിട്ടീട്ടില്ലെന്നുള്ള കാരണത്താൽ ഒരു യോഗത്തിൽ ചെയ്ത നിശ്ചയങ്ങൾ അസാധുവാകുന്നതല്ല.

24. യോഗം ചേരേണ്ടതിനുള്ള അറിയിപ്പ് സമാജംവക പത്രത്തിൽ പ്രസിദ്ധം ചെയ്തോ നേരിട്ടോ സാമാജികന്മാരുടെ മേൽവിലാസത്തിൽ തപ്പാലോ അഞ്ചലോ മാൎഗ്ഗമായോ സാമാജികന്മാരെ ധരിപ്പിക്കാവുന്നതാണ്. തപ്പാലും അഞ്ചലും മുഖേന അയക്കുന്ന നോട്ടീസ്സുകൾ ശരിയായി മേൽവിലാസം എഴുതി തപ്പാലിലോ അഞ്ചലിലോ ഇട്ടാൽ അതാതു സാമാജികന്മാൎക്കു കിട്ടിയതായി തീൎച്ചപ്പെടുത്താവുന്നതാണ്.

25. സമാജത്തിലുള്ള 15 മെമ്പർമാരോ, അല്ലെങ്കിൽ സമാജത്തിലുള്ള ആകെ മെമ്പർമാരിൽ മൂന്നിലൊന്നോ — ഇതിൽ കുറഞ്ഞ സംഖ്യ ഏതെങ്കിൽ അത് — ഹാജരാവാത്ത യാതൊരു യോഗത്തിലും കോറം തികയുന്നതല്ല. കോറം തികയാത്ത യോഗത്തിൽവെച്ചു യാതൊരു നിശ്ചയങ്ങളും ചെയ്യാവുന്നതല്ല.

26. സമാജമെമ്പർമാരുടെ ആവശ്യപ്രകാരം കൂടുന്നതായ പ്രത്യേകയോഗത്തിൽ നിശ്ചയിച്ച സമയം കഴിഞ്ഞു ഒരു മണിക്കൂറിനുള്ളിൽ കോറം തികയുവാൻ ആവശ്യമായ മെമ്പർമാർ ഹാജരില്ലാത്ത പക്ഷം ആ യോഗം വേണ്ടെന്നുവെക്കേണ്ടതാണ്. മറ്റുള്ള സാധാരണയോഗങ്ങളിൽ നിശ്ചിതസമയത്തിനു കോറം തികയാത്തപക്ഷം അടുത്ത ആഴ്ചയിൽ അതേദിവസം അതേസമയത്തിനു യോഗം കൂടാവുന്നതാണ്. അന്നും കോറം തികയാത്ത പക്ഷം രണ്ടാമത് ഒരു ദിവസം നിശ്ചയിക്കുന്നതുവരെ യോഗം നിൎത്തി വെക്കാവുന്നതാണ്.

27. സാധാരണ സാമാജികന്മാൎക്കു ഓരോരുത്തൎക്കും ഓരോ വോട്ടു ചെയ്വാൻ അധികാരം ഉണ്ടായിരിക്കും.

28. സമാജത്തിലേക്കു അടച്ചു തീരേണ്ടതായ ബാദ്ധ്യതകൾ തീൎത്തിട്ടില്ലാത്ത ഒരു സാമാജികനും വോട്ടുചെയ്വാൻ അധികാരം ഉണ്ടാകുന്നതല്ല.

29. സാമാജികന്മാരുടെ ഇടയിൽ ഭിന്നാഭിപ്രായം ഉണ്ടായാൽ അധികപക്ഷം സാമാജികന്മാരുടെ അഭിപ്രായം സ്വീകരിക്കുന്നതാണ്. ഇരുകക്ഷികൾക്കും ഒരുപോലെ വോട്ടുകിട്ടുന്ന പക്ഷം യോഗാദ്ധ്യക്ഷൻ യുക്തമെന്നു തോന്നുന്ന ഭാഗത്തെ നിശ്ചയം സ്വീകരിക്കാവുന്നതാണ്.

VII. സമാജംസ്വത്ത്.

31. സമാജസ്വത്ത് താഴെ പറയുന്ന ഏതെങ്കിലും ഉദ്ദേശത്തിനോ ഉദ്ദേശങ്ങൾക്കോ വിനിയോഗിക്കാവുന്നതാണ്.

(എ) ഗ്രന്ഥകർത്താക്കന്മാർക്ക് പ്രതിഫലംകൊടുക്കുക, അവർക്ക് ധനസഹായം ചെയ്യുക, അല്ലെങ്കിൽ അവരുടെ ഗ്രന്ഥങ്ങളെ പ്രസിദ്ധീകരണം ചെയ്തുകൊടുക്കുക.

(ബി) സമാജംവകയായി നടത്തുന്ന പത്രത്തിന്നാവശ്യമായ ചിലവുകൾ നടത്തുക, അതിന്റെ പത്രാധിപർക്ക് പ്രതിഫലം കൊടുക്കുക.

(സി) പ്രസിദ്ധപ്പെടുത്താത്ത മലയാളഗ്രന്ഥങ്ങളെ ശേഖരിക്കുക, പ്രധാനപ്പെട്ടതും ഉപയോഗമുള്ളതുമായ പുസ്തകങ്ങളെ നല്ലവണ്ണം അച്ചടിക്കുക, സമാജംവക പുസ്തകശാലയിലേക്ക അച്ചടിച്ച പുസ്തകങ്ങളും, കയ്യെഴുത്തു പുസ്തകങ്ങളും ഇവകളും ശേഖരിക്കുക.

(ഡി) ആവശ്യമെന്നു തോന്നുന്ന സമാജതന്ത്രിക്കാർക്ക് ശമ്പളംകൊടുക്കുക. ആപ്പീസ്സു സ്ഥലത്തിന്നു വാടക കൊടുക്കുക.

(ഇ) സമാജത്തിന്റെ ഉദ്ദേശസിദ്ധിക്ക് ഉതകുന്നതും ഉപകരിക്കുന്നതുമായ എല്ലാ ചിലവുകളും ചെയ്യുക.

82. സമാജസ്വത്ത് മലയാളഭാഷയുടെയും ഭാഷാസാഹിത്യത്തിന്റെയും അഭിവൃദ്ധിക്കായി യുക്തംപോലെ ചെലവഴിപ്പാൻ കമ്മററിക്ക പൂർണ്ണാധികാരം ഉണ്ടായിരിക്കുന്നതാണ്.



# पिकसन्देशः ॥

———:o:———

एणाक्षीणां प्रियजनपुनस्संगमाशानुबन्धः
प्राणाधारे भवति बहुशो मुख्यतः साह्यकारी ।
कालोत्पाते मनसि विकला नष्टधैर्यास्तदानीं
किं किं कुर्युर्मनसिजशरस्यैकलक्ष्यं तरुण्यः ॥ १३ ॥

क्षिप्रं गत्वा गगनपदवीमाश्रितो मञ्जुपक्षः
कान्तास्थैर्यमकटनपटुश्राव्यवाचां निगुम्भैः ।
विश्वासार्हं रमणकुशलासूचकैरण्डयोने
तन्वङ्गीं तां करणविवशामाश्वसाश्वासयेथाः ॥ १४ ॥

यूनां चित्तव्यसनममितं प्रोषितानां प्रमार्ष्टुम्
प्रोत्तुङ्गाद्रिप्रबलतरुषु स्वैरमाखेलितुं च ।
इष्टान् देशान् स्मरणसदृशं यातुमाकाशवीथ्यां
शक्नोषि त्वं किल परभृतोद्दामगोत्रामृतांशो ॥ १५ ॥

यातव्यं ते प्रथितविभवं प्रेयसश्चाब्धिपुण्याः
क्रीडाकारं करिपतिपुरं विश्रुतं दिङ्मुखेषु ।
यस्मिन् सायं नगरवनिता रम्यवेषास्त्वरन्ते
साक्षात्पद्मापतिमनुदिनं सेवितुं बद्धतर्षाः ॥ १६ ॥

नृत्यन्त्युत्का घनरवसुखोच्चालबर्हा मयूराः
प्रोत्कम्पन्ते पवनतरलास्तालसालाः सशब्दाः ।
उल्लाङ्गूलाः सकुतुकमितः संचरन्ते चमर्यो
मत्स्याः कामं सरसिजवनीपूत्प्लुवाः संवलन्ते ॥ १७ ॥

झंकारोद्यद्भ्रमरनिकराटोपसंसेव्यमानो-
द्दामामोदोत्कटमधुरसाड्चूतसन्मञ्जरीश्च ।

तत्रोपेतैर्युवपरभृतैः सादरं दीयमाना-
नूरीकुर्या रसिकहृदयामोदनार्थं पिकेन्द्रः ॥ १८ ॥

मत्तेभस्या वसतिमभिगन्तुस्त्वयेपत्यभावे
या वर्तन्ते पथिकगहनग्रामवीथीनगर्यः ।
तावत्यस्ताः सरणिसुखबोधार्थमाकर्णयेथा
विश्रान्त्यै वा कचिदिव नदीतीरदेशेषु गच्छेः ॥ १९ ॥

स्वादं स्वादं तरुणतुलसीधामसच्छायवीथ्यान्
गाढं गाढं सरसिजवनीं भृङ्गगोष्ठीमनोज्ञाम् ।
गामं गामं रुचिरकुसुमाशोभिनीं पुष्पवाटीं
गायं गायं तरुणश्रुतिविभ्रशकं मोङ्ग्येथाः ॥ २० ॥

अन्यैर्विप्रमकथितयजुस्सामभिर्व्रह्मभूयं
प्राप्तः पूतो जलनिधितटोदूघूर्णमानैर्मरुद्भिः ।
विल्वैः पत्रैस्सरणितुलभैर्गन्धवद्भिश्च पुष्पै-
र्दुर्गामर्चैर्विधिवदुचितं श्रीकुरुम्बेश्वरीं त्वम् ॥ २१ ॥

लब्धानुज्ञः सकलभुवनक्षेमकार्यम्बिकाया
यास्यन्तं त्वां वियति सरसाः सारसाः श्वेतपत्राः ।
शब्दायन्तः कुतुकभरिताः पङ्क्तिरम्याः पतत्रे
किंचिद्दूरं सरणिमनुयास्यन्ति नूनं ह्यनून ॥ २२ ॥

अच्छिद पक्ष्यैर्गिरिविशसने संप्रवृत्ते सुरेशे
त्रासोत्कम्पं विगतशरणं पर्वतं यो ह्यरक्षीत् ।
यस्मिन् शेते श्वशुरगृहसंवाससौख्यं महीय-
श्चैवं लोकानवगमयितुं जातहर्षो मुरारिः ॥ २३ ॥

पूर्वं देवेष्वमृतकलशैकाक्षये मन्दराद्यै-
रायस्यत्सु प्रदयहृदयो वारिराशिर्मनस्वी ।
लक्ष्मीं चन्द्रं मणिवरमहाकौस्तुभं पारिजातं
कामानभूरि व्यतरदहह स्थूललक्षत्वमस्य ॥ २४ ॥

(क्रमशः)

कोडुंगल्लूर् र. रङ्गाचार्यः ॥

# മംഗളോദയം.

## ൧൦൯൯

പുസ്തകം ൭ } മിഥുനമാസം { ലക്കം ൯


മംഗളം

തുംഗേകോടീരഭാരേ തെളിമയൊടു തുളുമ്പുന്ന ഗംഗാതരംഗേ
തിങ്ങുംവൈവർണ്യമുണ്ഡങ്ങളിലിടകലരും ചന്ദ്രരേഖാഭിരാമം
അങ്ങോടിങ്ങോട്ടുലഞ്ഞീടിന ഭുജഗഫണാരത്നവിദ്യോതിതാംഗം
മംഗല്യംകൈവണങ്ങീടുക ഗിരിതനയാഭാഗ്യസർവ്വസ്വസാരം.

കൈലാസയാത്രാ.

# തിരപ്പുറപ്പാട്

കൊച്ചി സാഹിത്യസമാജസാമാജിക പണ്ഡിതവരേണ്യന്മാരേ! നിങ്ങൾക്കു കരെയൊരൊ വന്ദനം. ഞാൻ കവിതാമൂർത്തിയാണ്. പല യോഗത്തിലും ചേർന്ന പല വേഷവും കെട്ടീട്ടുണ്ട്. നിങ്ങൾ ഇയ്യിടെ ഒരു



യോഗം കൂട്ടീട്ടുണ്ടെന്നു കേട്ടു. അതിൽ എന്റെ തിരപ്പുറപ്പാടായാൽ കൊള്ളാമെന്നുണ്ട്. വിദൂഷകന്റെ വേഷമായിരിക്കാം തൽക്കാലം കെട്ടുന്നത്. അതു കണ്ടിട്ടു നിങ്ങൾ ചിരിച്ചാലും കരഞ്ഞാലും വേണ്ടില്ല. ശുണ്ഠി കടിക്കുക മാത്രം അരുത്.

അരയവയർമണിമാളുംമാലകളെപ്പുതലാ
(ഒളു-
ത്തിയരടിയിലണച്ചിട്ടാമനിക്കംപൂരാരേ
പൂരമരിതതകസൂക്ഷ്മാത്മിരാതിക്കുന്നാ-
ലൊരരിപ്പടിയടിയങ്ങൾ ചേർക്കിൽ ചേതമു
(ണ്ടോ.

മടിയിലണയ്ക്കുന്നത് അത്ര ഭംഗിയാണെന്നുള്ള പക്ഷമില്ല. 'മടിയിലിരുത്തി' എന്നു തോന്നായ്കയുമല്ല. ഒഴിക്ക മാത്രമേ

കണ്ടിതോ കാനനമന്ദ്രവണ്ടുപോ-
കണ്ടിവനാഢ്യവനാന്തരങ്ങളിൽ.

പോകണ്ടി, പോ്കണ്ടി- ഒണ്ടിന്നും മുറി പാറിയിരിക്കുന്നത് ഒണ്ടുക്തപ്രാസം കൊണ്ട് അടങ്ങുമ്പോകുന്നതാണ്. വനഥ- വനം അഥ- വനാന്തരങ്ങളിൽ- ഒരു വനത്തിൽ നിന്നു മറ്റൊരു വനത്തിൽ. അതിനാൽ കാടനും കാട്ടത്തിയും തമ്മിലുള്ള സംവാദമെന്നു സ്പഷ്ടം.

ലീലാവേലാവലീപല്ലവമൃദുലളിതാ-
ലാപകൗതൂഹലാർദ്ര-
ശ്രീലാസ്യത്തിൻരഹസ്യംപുതുമയിലുവന്നി-
ട്ടില്ലൊരാൾക്കപ്പരസ്യം
കാലാരാതിക്കിടാവിൻകടമിഴിയർതടവും
പാട്ടുകൂട്ടമ്പൊളൊട്ടും
ചേലാചാരുല്യമാലാവിഗളിതമധുപോൽ
വാർദ്ധ്യമായുല്ലസിച്ചു.

പ്രാസം മാത്രമെ ദീക്ഷിച്ചിട്ടുള്ളു. അർത്ഥം വേണമെന്നു വിചാരിച്ചിട്ടില്ല. മാറി മറിച്ചു കുഴിക്കയും വേണ്ട.

കയ്ത്താർച്ചുംബിപ്പതിന്നായ്മുതിരുമളുവ
കോപകാന്താലവൃന്തം (ഛേദ
മാറുംവീശിപ്പുരക്കുള്ളതവഹനവധാന്തൻ
ചാരുമേരുമഞ്ജുളികം
സ്ത്രീലോകത്തിൽനിന്നിട്ടധികകവിത
നാണമാംഗസ്രവിക്കും (രാം
മെത്തുംനീലപ്പൂവിട്ടിട്ടൊരുകടിലതപൊ-
ട്ടെന്നതാഴ്ച്ചപതിക്കും.

ഇതു പ്രണയകലഹത്തിലെ അവസ്ഥ വർണ്ണിച്ചിരിക്കയാണ്. ആ സ്ത്രീയെ ഭീമയിൽ നിന്നു മാറ്റ് എടുത്തിട്ടുള്ളതാക കൊണ്ട് ഭാഷാസാഹിത്യസത്തമാക്ക് അതു പിടിക്കില്ലായിരിക്കാം. അതിനെ മലയാളവേഷം കെട്ടിച്ച് ഈ വികാരങ്ങളോ തന്നെ കൊടുത്താൽ വേണ്ടില്ലെന്നും വന്നേക്കാം.

ചിന്നുംതേൻമൊഴിശിചുവനാധികംചുളിച്ചു
തൻചില്ലിയാൽമദനചാപമൊടിച്ചിടുന്നു.

മേരിയന്ന മുഷിഞ്ഞതാലൊ മാത്രം അമ്മ മുഷിഞ്ഞതാലൊ അധികം രസമെന്നു സാമാജികന്മാർ തന്നെ തീർച്ചയാക്കട്ടെ.

പവനാപൂരിതപോളകണ്ണത്തിൽ-
പവനയെകവനത്തെയിളച്ചകോ-
പവനാദാവമടക്കിയൊതുക്കിവൻ-
പവനാമേവനമേകണമാംബികേ.

പദച്ഛേദം:—പവനാപൂരിതപോള—കണക്ക—തീപ്പവന—അയെ— കവനത്തെ—ഇളച്ച—കോപവനദാവം—അടക്കി—ഒതുക്കി—വമ്പ്— അവനാം—ഏവനം—ഏകണം—അംബികേ.

കാല്ലു മുറിഞ്ഞ വേദന സാധാരണ പവനകോപത്തിനു കണ്ടു വരാറുള്ളതാണ്. എന്നാൽ നടുമുറിഞ്ഞ വേദന വികൃതികളിൽ ഒന്നാണ്. അതു സാധാരണയല്ല. അതു കൂടി കണ്ടു തുടങ്ങിയാൽ അതു ചരമലക്ഷണമായി വിചാരിച്ചു വൈദ്യനെക്കൂടി അന്വേഷിക്കേണ്ടതില്ല. അതല്ല വേറെ കാച്ചവല്ല സുഖക്കേടും അധികമാകുന്നതായാൽ അറിയിച്ചാൽ മതി, അപ്പോഴേം വന്നുകൊള്ളാം.

ജഗദംബവിചിത്രമത്രകിം
പരിപൂർണ്ണാകരുണാസ്ഥിചന്ദ്രി.
അപരാധപരമ്പരാവൃതം
നഹിമാതാസമുപേക്ഷതേസുതം.

വിദ്യുജ്ജിഹ്വൻ.

# ഇക്കാലങ്ങളിലെ വ്യവസായരീതി

## അതിലുള്ള സുഖദുഃഖങ്ങൾ



ഇക്കാലങ്ങളിലെ വ്യവസായരീതി പത്തോ ഇരുപതോ കൊല്ലങ്ങൾക്കു മുമ്പുണ്ടായിരുന്ന സ്ഥിതിയിൽ നിന്നു വളരെ വ്യത്യസ്തമായ നിലയിലാണ് ഇരിക്കുന്നത്. ഇതു നാമെല്ലാവരും പരിചയംകൊണ്ടു പഠിച്ചിട്ടുള്ള പാഠമാണ്. മുമ്പാകെയാണെങ്കിൽ—വളരെ കൊല്ലങ്ങൾക്കു മുമ്പൊന്നുമല്ല. കച്ചവടക്കാർക്കൊക്കെ അവരുടെ ചരക്കുകൾക്കു സാമാന്യം നല്ല വില കിട്ടിവന്നിരുന്നു. ഇതിനുവേണ്ടി കുറച്ചു സമയം അദ്ധ്വാനിച്ചാലും മതിയായിരുന്നു. അദ്ധ്വാനത്തിനു തന്നെ നന്നെ കഷ്ടപ്പാടും ഉണ്ടായിരുന്നില്ല. നല്ലൊരു വ്യവസായിക്ക് അക്കാലത്തൊക്കെ സാമാന്യത്തിലധികം സമയം വിനോദമായ വിഷയങ്ങളിൽ നയിപ്പിക്കാമായിരുന്നു. എന്നു മാത്രമല്ല, കൊല്ലാവസാനത്തിൽ നല്ല സമ്പാദ്യമുണ്ടാവുമെന്നു ധൈര്യത്തോടെ പ്രതീക്ഷിച്ചിരിക്കുകയും ചെയ്യാമായിരുന്നു. ആ കാലമൊക്കെ അതിവേഗത്തിലാണ് നാം കടന്നു ചാടീട്ടുള്ളത്. ഈ ദ്രുതഗതി എന്തിനാണെന്ന് ആർക്കും പറവാൻ കഴിയുന്നില്ല. നാം പ്രവൃത്തിക്കുന്നതൊക്കെ ഒന്നോടൊന്നിന്നു വിപരീതമായ നിലയിലാണ് കണ്ടുവരുന്നത്. വ്യവസായങ്ങളൊക്കെ അന്യോന്യസംബന്ധത്തോടും അന്യോന്യം ആശ്രയിച്ചും കഴിയുന്നതുകൊണ്ട് ഒട്ടുക്കലും വ്യവസായങ്ങളിൽ അനാവശ്യമായ ബദ്ധപ്പാടും കിടമത്സരവും കടന്നുകൂടിക്കഴിഞ്ഞിരിക്കുന്നു.

ഈ അവസ്ഥകൊണ്ടു ദോഷമേയുള്ളുവെന്നു പറയേണ്ടതില്ലല്ലോ. കിടമത്സരം പലപ്പോഴും മനസ്സിനെ പുതുവിദ്യകളെ കണ്ടുപിടിപ്പാൻ വിടുന്നു. സൂക്ഷ്മബുദ്ധിയും ജാഗ്രതയും എപ്പോഴും പ്രദർശിപ്പിച്ചു കൊണ്ടുതന്നെ ഇരിക്കേണ്ടിവരുന്നു. ബദ്ധപ്പാടോടെ ചെയ്യുന്ന പണികളിൽ പലപ്പോഴും തെറ്റുകൾ കടന്നുകൂടുന്നു. നിസ്സാരമായ പ്രതിഫലത്തിന്മേൽ ചെയ്യുന്ന പ്രവൃത്തികൾ ഒരംഗിയിലും കലാശിക്കുന്നു. ഇതിലാണ് എല്ലാ തകരാറുകളും കടന്നുകൂടുന്നത്. വിസ്തൃതമായി ജനങ്ങളോട് ഇടപെടുന്നവരും തൃപ്തികരമായ നിലയിലെ പ്രവൃത്തികൾ എടുക്കയുള്ളുവെന്നു നിശ്ചയിക്കുന്നവരും ആയ ഒരു വ്യവസായിക്കു നിശ്ചയമായും നല്ല പ്രതിഫലം കിട്ടാതെ തരമില്ല. അല്ലാതെ കിടമത്സരത്തിൽ മര്യാദയില്ലാതെ പ്രതിഫലം ചുരുക്കി വാരിപിടിക്കുന്ന മത്സരികളെ ഭയപ്പെട്ട് എന്തെങ്കിലും കാട്ടരുത്. മത്സരികളിൽ പലരും തങ്ങൾ എന്താണ് പ്രവൃത്തിക്കുന്നതെന്നു ബോധ്യമില്ലാത്തവരും എന്തു വന്നാലും വേണ്ടതില്ല വേലകൾ കിട്ടട്ടെ എന്ന തരത്തിൽ 'മരണക്കളി' കളിക്കുന്നവരുമാണ്;

ളുകൊണ്ടും അവരെപ്പററി ആക്ഷേപങ്ങൾ പറഞ്ഞു നടത്തുന്നതുകൊണ്ടും ഒരു ഗുണവും കിട്ടുവാനില്ല. നിരക്കിൽ താഴ്ന്ന വ്യവസായം നടത്തുന്നവരെപ്പററി പരിതപിപ്പാനേ അവകാശമുള്ളു. പരിഹസിക്കേണ്ടതില്ല. കാരണം ആ വകക്കാരുടെ കലാശം ചാവുട്ടൽ കുളിമേൽ ആവാനേ തരമുള്ളു.

ആകപ്പാടെ ഈ പറഞ്ഞേടത്തോളമുള്ളതിന്റെ സാരം; ഇക്കാലത്തിൽ വ്യവസായികൾക്കു വല്ല ഗുണവും ഉണ്ടാകേണമെങ്കിൽ സത്യത്തിലും കൃത്യത്തിലും നടക്കുമെന്ന് ഒരു പേര് ഒന്നാമതായി സമ്പാദിക്കേണം എന്നാണ്. വ്യവസായത്തിൽ സത്യവും കൃത്യവും ഉണ്ടാക്കുവാൻ പ്രയാസമാണെന്നു പറയുന്നവർ ഉണ്ട്. എന്നാൽ ആ ധാരണ തീരെ തെററാണ്. "പരമാർത്ഥം" എന്ന താക്കോലിടാതെ കെട്ടിയുണ്ടാക്കുന്ന വ്യവസായമാകുന്ന വീടിന് ഉറപ്പ് ലേശമില്ല. ഈ വക ഗുണങ്ങൾക്കു പുറമെ വ്യവസായികളായിത്തീരുവാൻ ഒരുങ്ങുന്നവർക്കു വേറെയും ചില ഗുണങ്ങൾ അത്യാവശ്യമാണ്. ഒന്നാമത് ആരംഭിച്ച പ്രവൃത്തിയെ നടത്തുവാനുള്ള ശക്തി, യുക്തികൾ തോന്നത്തക്ക ബുദ്ധി, ഇതു രണ്ടും അതിൽ പ്രധാനമാണ്. "അങ്ങിനെയും ഇങ്ങിനെയും" പ്രവൃത്തിച്ചതുകൊണ്ടുമാത്രം ഇക്കാലത്തിൽ ആരും തൃപ്തിപ്പെടുകയില്ല. പ്രവൃത്തിയുടെ എല്ലാ വിഭാഗങ്ങളിലും ശരിയായി ദൃഷ്ടി വെച്ചുവരേണമെന്നു മാത്രമല്ല ബുദ്ധിയും വിവേകവും ഉള്ളവരെ മാത്രം സഹായകന്മാരായി നിശ്ചയിക്കുന്നതിലും നല്ല മനസ്സിരുത്തേണ്ടതാണ്. തകരാറും കുററവും കുറവും ഉണ്ടാക്കിത്തീർക്കുന്നവരെ ഒരു വ്യവസായി അടുപ്പിക്കുന്നതായാൽ അനർത്ഥമല്ലാതെ ഒന്നും ഉണ്ടായിത്തീരുകയില്ല.

നാം പ്രവൃത്തിക്കേണ്ടതൊക്കെ ആവുന്നതും നല്ലവണ്ണം ചെയ്തു ജീവിതത്തെപ്പററി നല്ല അഭിപ്രായത്തോടെ വർത്തിക്കുക. പ്രവൃത്തികൾ നമുക്ക് അധീനമാവുക. പ്രവൃത്തിക്കു നാം അധീനന്മാരാകരുത്. മനസ്സുഖവും ദേഹസുഖവും ഉണ്ടാക്കുന്നില്ലെങ്കിൽ ധനസമ്പാദനം ദുഷ്പ്രവൃത്തി തന്നെയാണ്. നമ്മുടെ വൃത്തി നമുക്കു സന്തോഷം ഉണ്ടാക്കണം. അതുകൊണ്ടുള്ള ബുദ്ധിമുട്ടു സകല സുഖങ്ങളും നശിപ്പിച്ചാൽ എന്തു ഗുണമാണ്? മനസ്സമാധാനം ഒരു രാജാവിന്റെ പദവിക്കു തുല്യമാണ്. ഇതുതന്നെയാണ് സല്ക്കർമ്മങ്ങൾ ചെയ്യാനുള്ള മാർഗ്ഗങ്ങളെ കാട്ടിത്തരുന്നതും.

(തർജ്ജമ)

---

# കൽക്കിപുരാണം

നന്മതിന്മകളെ വകതിരിച്ചു തള്ളേണ്ടതും കൊള്ളേണ്ടതും അറിയുന്നതു മൂന്നു വഴിയായിട്ടാണ്. കൊണ്ടിട്ട്-കണ്ടിട്ട്-കേട്ടിട്ട്. കൊണ്ടു പഠിക്കുന്നതു സ്വാനുഭവംകൊണ്ട്, കണ്ടുംകേട്ടും പഠിക്കുന്നതു സംസർഗ്ഗംകൊണ്ടും വിദ്യകൊണ്ടും ആകുന്നു സാദ്ധ്യമായിത്തീരുന്നത്. ആദിമുതലേ ഉള്ള മുഴുവനും അനുഭവിച്ചറിവാൻ ആയുഷ്കാലത്തിനു നീളം പോരാ. മനുഷ്യവർഗ്ഗമെല്ലാം പണ്ഡിതന്മാരുമല്ല. അങ്ങിനെയുള്ള സ്ഥിതിക്കു ലോകത്തിന്റെ ഗതി മുക്കാലേ മുണ്ടാണിയും സംസർഗ്ഗത്തെ അപേക്ഷിച്ചാ

ന്നിരിക്കുന്നത്. ധർമ്മനിഷ്ഠ ഹേതുവായി
ട്ട് ഉൽഗതിയും ധർമ്മപാരതന്ത്ര്യത്താൽ
അധോഗതിയും സദസൽസംസർഗ്ഗംകൊ
ണ്ടുണ്ടാവുന്ന ഗുണദോഷങ്ങളുമാണ്. എ
ന്നാൽ ഗുണദോഷവിവേചനം ചെയ്യുവാ
ൻ ത്രാണിയില്ലാത്ത ജനങ്ങൾ പ്രായേണ
അസൽസംസർഗ്ഗംകൊണ്ടുണ്ടാവുന്ന മനോ
വികാരം സ്വഭാവേന ഗ്രഹിച്ച് നേർവഴി
തെറ്റി നടക്കുന്നവരാകുന്നു. നല്ലവരോട്
ചേർന്നാലേ നന്മ വരൂ എന്ന വിശ്വാസം
അങ്ങിനെയുള്ള ഹൃദയങ്ങളിൽ ഉണ്ടാക്കി
ത്തീർത്തുറപ്പിക്കുന്നെങ്കിൽ ശീലിപ്പിച്ചു
കൊണ്ടോ ഭയപ്പെടുത്തിക്കൊണ്ടോ അ
ല്ലാതെ മറ്റൊരു മാർഗ്ഗവുമറിയുന്നില്ല. അ
തുകൊണ്ടു തന്നെയാണ് കയ്പുള്ള ഗുളി
ക പഞ്ചസാരയിൽ പൊതിയുന്നതും, ദേ
വികൊള്ളാത്തവർ വെളിച്ചപ്പാടിനോ
ടടുക്കുന്നതും. ഈ തത്വം അറിഞ്ഞുകൊ
ണ്ടാണ് മഹാകവികളും മഹർഷിമാരും മൂക
ന്മാരായ ഉപദേഷ്ടാക്കളെ ഗ്രന്ഥരൂപേണ
അവതരിപ്പിച്ച് ലോകത്തെ അനുഗ്രഹി
ച്ചിരിക്കുന്നത്. കാവ്യനാടകാദികളും ഇ
തിഹാസപുരാണങ്ങളും ഉപദേശിക്കുന്ന
ത് 'നന്മ വിതച്ചാൽ നന്മ വിളയും' 'തി
ന്മ വിതച്ചാൽ തിന്മ വിളയും' എന്ന സ
ത്യസമാഗമത്തിൽ നിന്നു പഠിക്കുന്ന ത
ത്വം തന്നെയാണ്. എന്നാൽ കാവ്യനാ
ടകങ്ങൾക്കും ഇതിഹാസപുരാണങ്ങൾക്കും
തമ്മിൽ ഈ വ്യത്യാസമുണ്ട്. ഒന്ന് ഇഹ
ലോകത്തിന്റെ പ്രതിഛായയാണ്. മ
റ്റേതു പരലോകത്തിന്റെ പ്രതിനിധിയാ
ണ്. ഒന്നു ലോകസ്വഭാവത്തെയാണ് വ
ർണ്ണിക്കുന്നത്. മറ്റേതു സംസാരസാരത്തെ
യാണ് കാണിക്കുന്നത്. രണ്ടിന്റെയും
ഫലം ഒന്നുതന്നെയാണെങ്കിലും കാവ്യനാ
ടകാദികളുടേതു പ്രയത്നസാദ്ധ്യവും ഇതി
ഹാസപുരാണാദികളുടേതു സ്വഭാവസാദ്ധ്യവു
മാകുന്നു. എന്നു മാത്രമല്ല ആർഷഗ്രന്ഥങ്ങ
ളിൽ പ്രതിപാദിക്കുന്ന വിഷയം എല്ലാവി
ധത്തിലുള്ള അധികാരികൾക്കും യോജിക്കു
ന്നതുമാകുന്നു. കേവല ലൌകികന്മാർ ആ
ധിഭൌതികമായും ആസ്തികന്മാർ ആധി
ദൈവികമായും കേവലഭക്തന്മാർ ആദ്ധ്യാ
ത്മികമായും പുരാണാദികളെ വ്യാഖ്യാനി
ച്ച് ഇഷ്ടഫലം സമ്പാദിക്കുന്നു. സംസാ
രപരവശന്മാർ ഉണ്ണിക്കൃഷ്ണന്റെ ബാലലീ
ലയിൽ ലയിക്കുന്നു. ശ്രീരാമനെ സ്തുതിക്കുന്നു.
രാവണനെ നിന്ദിക്കുന്നു. ധർമ്മപുത്രാദിക
ളുടെ അരിഷ്ടങ്ങളിൽ അനുതപിക്കുന്നു. ദു
ര്യോധനാദികളുടെ നേരെ കോപിക്കുന്നു. മ
തശിരോമണികളായുള്ളവർ ഭഗവാന്റെ
മായാവിലാസത്തെ കുറിച്ച് ആശ്ചര്യപ്പെ
ടുന്നു. യതിവരന്മാരാകട്ടെ ഈ നിലയി
ൽ ഒന്നും നില്ക്കുന്നില്ല. അവർ രാമായണം
ജ്ഞാനയോഗമായും ഭാഗവതം ഭക്തിയോ
ഗമായും ഭാരതം കർമ്മയോഗമായും മൂന്നു മു
ക്തിമാർഗ്ഗങ്ങളായി ഗണിച്ചുവരുന്നു. രാമാ
യണാദിഗ്രന്ഥങ്ങളിൽ ഉപയോഗിച്ചിരി
ക്കുന്ന ശബ്ദങ്ങളുടെ വ്യുല്പത്തി അതാതു ഗ്ര
ന്ഥത്തിൽ പ്രതിപാദിതമായിരിക്കുന്ന വി
ഷയത്തോട് യോജിപ്പിച്ചു നോക്കുന്നതായാ
ൽ മേൽപ്പറഞ്ഞ പ്രകാരം ആദ്ധ്യാത്മിക
മായൊരർത്ഥം അന്തസ്യൂതമായി എല്ലാറ്റി
ലും തെളിഞ്ഞുകാണാവുന്നതാണ്.

എന്നാൽ ഈ പ്രകൃതത്തിൽ അതി
നെ എടുത്തു വിസ്തരിക്കുന്നതു യുക്തമല്ലാ
ത്തതിനാൽ പുരാണഗ്രന്ഥങ്ങളുടെ മാഹാ
ത്മ്യത്തെ ദ്യോതിപ്പിച്ചു പുരാണതർജ്ജമ
കൊണ്ടു മലയാളികളെ അനുഗ്രഹിച്ചിരി
ക്കുന്ന മഹാന്മാരെ അഭിനന്ദിക്കുവാനുള്ള
സ്വാതന്ത്ര്യം മാത്രമേ ഞാൻ തൽക്കാലം
സ്വീകരിക്കുന്നുള്ളു.

'കൽക്കിപുരാണം' മാതിരിയായുള്ളതൊഴികളെപ്പോലെ വൃത്താനുവൃത്തങ്ങളൊന്നുമില്ലെങ്കിലും, കാകളീകളകാഞ്ചികളും മറ്റും തമ്മിൽ വിഭാഗവും ഭേദത്വാരവും തമ്മിലുള്ള വ്യത്യാസംപോലെയല്ലാതെ മറ്റൊന്നും എനിക്കു തോന്നുന്നില്ല. ശങ്കരൻകുട്ടിമേനവൻറെ കവിതക്ക് അകൈതവതയാണ് മുഖ്യമായുള്ള ഗുണം. അതിനെ കിളിപ്പാട്ടു വളരെ യോജിക്കുന്നതുമാണ്.

അപ്പൻതമ്പുരാൻ.

---

# ശരീരസുഖം

(തുടർച്ച)

ഏതെങ്കിലും ഒരു രാജ്യത്തിൽ തിരെ പ്രായാധിക്യത്തിൽ നിന്നോ അപായങ്ങളിൽ നിന്നോ മാത്രമായി സംഭവിക്കുന്ന മരണസംഖ്യ ഇത്രയെന്നു തിട്ടപ്പെടുത്തി എടുക്കുക എന്നുള്ളതു വളരെ അസാദ്ധ്യമായ ഒരു കാര്യമാകുന്നു. എങ്കിലും മറ്റുള്ള കാരണങ്ങളിൽ നിന്നു സംഭവിക്കുന്ന മരണസംഖ്യയായി താരതമ്യപ്പെടുത്തി നോക്കിയാൽ മേൽപറഞ്ഞ രണ്ടു കാരണങ്ങളിൽ നിന്നുമുള്ള തുക വളരെ ചെറുതായി കാണാം. അതിനാൽ ആലോചനയെത്രമാത്രമായാലും എത്രയും അനുകൂലാവസ്ഥകളിൽക്കൂടി ഒരു മനുഷ്യൻ ഇത്രകാലം ജീവിച്ചിരിക്കുമെന്നു ആയുഃ തന്നെ ഗണനമാനിച്ചു പറവാൻ പാടുള്ളതല്ല. ഇക്കാലങ്ങളിൽ ഓരോ പ്രത്യേക ദീനങ്ങൾ ചികിത്സിച്ചു മാറ്റുന്നതിനുള്ള ഉദ്യമങ്ങളിൽ ശ്രദ്ധ അധികമായും പ്രധാനതരം രോഗങ്ങൾക്കു കാരണമുള്ള അവസ്ഥകൾ ആരാഞ്ഞറിവാനായി ഓരോ പ്രത്യേകസംഘം ഏർപ്പെടുത്തുന്നതിനുള്ള ഉത്സാഹങ്ങളിൽ ശ്രദ്ധ വെക്കുന്ന കാര്യമാണ് കണ്ടുവരുന്നത്. ഒരു രോഗിയുടെ നേരെ ഇതരജനങ്ങൾ കാണിക്കുന്ന അനുകമ്പ മനുഷ്യർക്കു സഹജമായ ഒരു ഗുണമെന്നു സ്വീകരിക്കപ്പെടുവാൻ യോഗ്യമായിട്ടുള്ളതാണെന്നല്ലാതെ അതു പൂർണ്ണമായ ദയയുടെ ഒരു ലക്ഷണമായി കണക്കാക്കുവാൻ പാടുള്ളതല്ല. അത് അധികമായും രോഗികളല്ലാത്ത ജനസാമാന്യവും ആ രോഗിയുമായിട്ടുള്ള വാസ്തവമായ സംബന്ധത്തെപ്പറ്റിയുള്ള ഒരു തെറ്റിദ്ധാരണയെ ആശ്രയിച്ചിരിക്കുന്നു. എന്തെങ്കിലും ഒരു ദിക്കിൽ വിഷൂചിക പരന്നു പടർന്നു പിടിച്ചു എങ്കിൽ, രോഗബാധിതരായ ആ സാധുക്കളുടെ കഷ്ടതകൾ കണ്ട് അവരെ എല്ലാവരും അനുകമ്പാപൂർവ്വം കാണ്ടു ധാരയിട്ടു കളിപ്പിക്കയും അവരുടെ വേദനയും കഷ്ടപ്പാടുകളും അകറ്റുവാനായി മാത്രം ഓരോ സൽകൃത്യം അനുഷ്ഠിക്കയും ചെയ്തേക്കാം, അല്ല രോഗബാധിതരായ ആളുകളിൽ അല്പം ശ്രദ്ധ കുറച്ചിട്ടും ആ വ്യാധി ഏതു ദിക്കിൽനിന്നു പകർന്നു എന്നു കണ്ടുപിടിച്ചു മറ്റുള്ള നാഗരവാസികളിൽ അതു ബാധിക്കാതിരിപ്പാൻ വേണ്ട യത്നങ്ങൾ ചെയ്തു ശീഘ്രമതിനെ അതിൽനിന്നു രക്ഷപ്പെടുത്തുവാൻ നോക്കുകയോ, അധികം പ്രശംസനീയമായ പ്രവൃത്തി ധാരാളമായി ദ്രവ്യവും സ്വാധീനത്തിൽ വെച്ചുകൊണ്ടു ഇരുന്നതിൽ മരെ സമയത്തിൽത്

കൊണ്ടു നിലം അടിച്ചു തളിച്ചതുകൊണ്ടും കഴിയാവുന്നതല്ല. ഒരു ശത്രുവിൻ്റെ ആക്രമത്തിൽനിന്നു് ഒരു രാജ്യം രക്ഷപ്പെടുത്തുവാൻ ഏറ്റവും ഉറപ്പായി കോട്ട കെട്ടുന്നതു് ഏതു പ്രകാരമോ, അപ്രകാരംതന്നെ വ്യാധികളുടെ ആക്രമത്തിൽനിന്നു് ഒരു രാജ്യം രക്ഷപ്പെടുത്തുവാൻ തക്കതായ ഏർപ്പാടുകൾ ചെയ്യേണ്ടതു് അത്യാവശ്യകമാകുന്നു. അതുകൊണ്ടു് എല്ലാ കാലങ്ങളിലും നഗരശുദ്ധീകരണത്തിനു വേണ്ടതായ ഏർപ്പാടുകൾ ജാഗ്രതയായി ചെയ്യേണ്ടതാണു്. എന്തുകൊണ്ടെന്നാൽ സാംക്രമികരോഗങ്ങളുടെ ആഗമനമാർഗ്ഗങ്ങൾ തന്നെ തടുത്താൽ മാത്രമേ നമ്മുടെ ഇടയിലുള്ള മരണസംഖ്യ കുറപ്പാൻ തരമാകയുള്ളു. നഗരവാസികൾ എല്ലാം ആരോഗ്യശാസ്ത്രത്തിൻ്റെ സാരം ഗ്രഹിക്കുന്നതു വരെയും ഏറ്റവും ദരിദ്രന്മാരും മൂഢന്മാരും ആയ ആളുകൾകൂടി വഴിയിൽ അണകൾ കണ്ടാൽ സ്വയമേവ ഇറങ്ങിത്തന്നെ മാറ്റിക്കളയുകയും അങ്ങനെ ചുറ്റുമുള്ള മലിനപ്രദേശങ്ങൾകൊണ്ടു ജീവനും, ശരീരസുഖത്തിനും നേരിടാവുന്ന അപായമായ ആപത്തുകൾ ഇന്നതെന്നു ധരിക്കയും ചെയ്യുന്ന വരെയും, നഗരശുദ്ധീകരണോദ്ദേശകമായി തൃപ്തികരമായ യാതൊരു ഏർപ്പാടുകളും ചെയ്വാൻ സാധിക്കുന്നതല്ല. ദൃഷ്ടിന്നു നമ്മുടെ ചെറിയ രാജ്യത്തിൽതന്നെ, ആരോഗ്യശാസ്ത്രവിരുദ്ധമായ ചില നടത്തകൾ പരിശീലിപ്പിക്കാതെയും എല്ലാ രാജ്യങ്ങളിലും ഇപ്പോൾ നടപ്പുള്ളപോലെ വിദ്യാശാലകളിൽ പഠിപ്പിക്കുന്ന വിഷയങ്ങളുടെ കൂട്ടത്തിൽ ആരോഗ്യശാസ്ത്രം ഒരു വിഷയമായി എടുക്കാതെയും സാധിക്കുന്നതല്ല. ചെറുപ്പത്തിൽ ഈ പ്രകാരമുള്ള പഠിപ്പിന്നു ലഭിക്കാത്ത മനുഷ്യരുക്കന്മാരോടും വയോവൃദ്ധന്മാരോടും ഈ വക ഉപദേശങ്ങൾ ചെയ്യുന്നതിനേക്കാൾ അധികം നല്ലതായിട്ടുള്ളതു, ദീനം വരാതെ നോക്കുവാനും ശരീരസുഖം നിലനിർത്തുവാനും താന്താങ്ങൾ ഇന്നതു ചെയ്യേണ്ടതെന്നും ഇന്നതു ചെയ്യരുതാത്തതെന്നും ധരിച്ചു മേലിൽ പ്രവൃത്തിപ്പാൻ അവരെ പ്രേരിപ്പിക്കുന്നതിന്നു എല്ലാ കുട്ടികളുടേയും മനസ്സിൽ ബാല്യത്തിൽ ആരോഗ്യശാസ്ത്രസംബന്ധമായ ചില സാരാംശങ്ങളായ സംഗതികൾ ധരിപ്പിക്കുന്നതാകുന്നു. ഇതുപോലെതന്നെ വേറെ തരത്തിലുള്ള ഏർപ്പാടുകൾ പലതും ചെയ്യാനുണ്ടു്. അതുകൾ ഒന്നും ഗ്രന്ഥവൈപുല്യഭയത്താൽ ഇപ്പോൾ ഇവിടെ വിസ്തരിക്കുന്നില്ല. വേണ്ട ഏർപ്പാടുകൾ എല്ലാം ഒന്നായി ചെയ്വാൻ കഴിഞ്ഞില്ലെങ്കിലും, "പലതുള്ളി പെരുവെള്ളം" എന്ന പ്രമാണമനുസരിച്ചു കുറേശ്ശ കുറേശ്ശയായിട്ടെങ്കിലും ചെയ്താൽ അതാതിൻ്റെ ഫലം കാണാതിരിക്കയില്ല. ഒരു ശത്രുവിൻ്റെ പ്രവേശനത്തിനു സഹായിക്കുന്നതായ ഓരോ ചെറിയ ദ്വാരങ്ങളും അടച്ചുകെട്ടുന്നതു് ഒരു കോട്ടക്കു് എത്ര ബലംകൊടുക്കുന്നുവോ, അതുപോലെതന്നെ രോഗങ്ങൾ പ്രവേശിക്കാവുന്ന എല്ലാ പഴുതുകളും അടച്ചുകെട്ടുന്നതുകൊണ്ടു ജനസമുദായത്തിൻ്റെ ശരീരസുഖമാകുന്ന കോട്ടയെ ബലമായി കാത്തു രക്ഷിക്കാവുന്നതാകുന്നു.

ഒരു രാജ്യത്തിലെ ഭരണകാര്യങ്ങളിൽ വെച്ചു മുഖ്യമായ ഒന്നാകുന്നു അതിലെ പൊതുജനക്ഷേമാന്വേഷണം. ഒരു നഗരത്തിലെ മലിനാവസ്ഥകൾ നിരന്തരമായി അതിലെ നിവാസികളുടെ ആരോഗ്യത്തെ കെടുപ്പിക്കുന്നതിനാലും ഓരോ പ്രത്യേക കാലങ്ങളിൽ പകർന്നുപകർന്നു ദീനം വ്യാപിപ്പിക്കുന്നതിനാലും, തന്മൂലം ആയുഷ്കാലം

കാൎയ്യനാതിനാലും ഒരുവനെൻറ വേല ചെയ്യാനുള്ള ശക്തിയെ വളരെ ചുരുക്കിച്ചുരുക്കി കൊണ്ടുവരുന്നു. അപകടങ്ങളായ സംഗതികളിൽ ഒന്നു കൂടും അനാരോഗ്യസ്ഥിതിയിലിരിക്കെ, പൂൎത്തിയായ ശരീരസ്വഭാവത്തോടുകൂടിയവരെന്നും വളരെക്കാലം ജീവിച്ചിരിക്കുന്ന ഒരു ജാതിക്കാർക്കു, ശരീരസ്വഭാവിനാലും അല്പായുസ്സുകളായ മറുജാതിക്കാരെക്കാൾ, വേലചെയ്യാൻ പ്രാപ്തിയുള്ള അംഗങ്ങൾ അധികമുണ്ടെന്നുള്ള സംഗതിയിന്മേൽ പതിനെട്ടു ഗുണങ്ങൾ കൂടുതലായുണ്ടെന്ന സംഗതി ഒരിക്കലും വിസ്മരണീയമല്ല. വ്യാപാരവിഷയത്തിലൊ യുദ്ധത്തിലൊ മറെറന്തെങ്കിലും ഒരു കാൎയ്യത്തിൽ ആരോഗ്യഗാത്രന്മാരായ ആളുകൾ ഉണ്ടെങ്കിൽ ജയം സിദ്ധിപ്പാനും ഉന്നതിയടയാനും അത്ര ബലമുള്ളതായി മറെറന്താണുള്ളത്? ഇതിനും പുറമെ അവർ വളരെ ചൊടിയും പൌരുഷവും ഉള്ളവരുമായിരിക്കും. അതിനാൽ നഗരശുദ്ധീകരണം പൊതുജനക്ഷേമത്തിനു മുഖ്യമായ ഒരു ഏൎപ്പാടാണെന്നും അതിനു വേണ്ടി ചെയ്യുന്ന ശ്രമം രോഗാൎത്തൎക്കു പ്രത്യേകിച്ചും ഓരോ ജനസമുദായങ്ങൾക്കും ഗവൎമ്മെൻറിന്നും പൊതുവിലും ഗുണകരമായിട്ടുള്ളതാണെന്നു വരുന്നു. ഒരു രാജ്യത്തിൻെറയും അതിലെ ജനസമുദായവും പണവുമുള്ള പ്രഭുക്കളുടെയും കടമയാണ് നഗരശുദ്ധീകരണത്തിൽ നിഷ്കൎഷകളെ ചെയ്യേണ്ടതെന്നു സമ്മതിക്കുന്ന പക്ഷവും വേറെ ഒരു കാൎയ്യം കൂടി ആലോചിക്കേണ്ടതുണ്ട്. നഗരശുദ്ധീകരണപ്പൂൎത്തിക്കായ ഉദ്യമങ്ങൾ സഫലീകരിക്കുന്നതിന്നു മുഖ്യമായിവേണ്ട ഒന്നു ജനസാമാന്യത്തിൻെറ സഹായമാകുന്നു. ഗവൎമ്മെൻറിൻേറയും അതിലെ നാഗരികതയുള്ള നിവാസികളുടെയും ശ്രമങ്ങൾ പൊതുജനങ്ങളുടെ അജ്ഞാനപ്രതിഷ്ഠിതമായ ചാപല്യബുദ്ധിയുടെ ആക്രമണങ്ങളാകുന്ന ഓരോ തടസ്ഥങ്ങളാൽ നിഷ്ഫലങ്ങളാകുന്നു. അവരുടെ ആ തടസ്ഥങ്ങൾ കാരണമായി വിചാരിപ്പാൻ പാടുള്ളതല്ല. അതു സ്വാഭാവികമായിട്ടുള്ള അന്ധവിശ്വാസത്തിൻെറ ഒരു ഫലമാണെന്നേ കരുതേണ്ടതുള്ളു. അത്രയുമല്ല. അത് അധികവും കാലത്തിലും വലിയ ഒരു നിൎഭാഗ്യമെന്നേ വിചാരിക്കേണ്ടതുള്ളു. അതുകൊണ്ടു കഷ്ടപ്പാടുകൾക്കും രോഗങ്ങൾക്കും സൎവ്വദാ ഇരയാകി ക്രമേണ അവരുടെ അധഃപതനത്തെ ചെയ്യുന്ന മൂഢവിശ്വാസങ്ങൾ കൊണ്ടു നിറഞ്ഞിരിക്കുന്ന ജനങ്ങളുടെ മനസ്സിൽ പരിഷ്കാരസ്പൎശ്ശപ്രകാശം ഉണ്ടാകുവാൻ എല്ലാവരും ജാഗരൂകന്മാരായിരിക്കേണ്ടതാകുന്നു. ഇതു സാധിക്കുന്നതിന്നധികം നല്ല മാൎഗ്ഗം പുസ്തകമുഖേനയും മറ്റും ജനങ്ങൾക്കു ഓരോരോ തത്വങ്ങൾ മനസ്സിലാക്കുകയല്ലാ നിത്യപരിചയത്തിലുണ്ടാവുന്ന ദൃഷ്ടാന്തമാൎഗ്ഗേണയാകുന്നു സാധിക്കേണ്ടതു.

നഗരശുദ്ധീകരണത്തിൻെറ ഉദ്ദേശം പൌരന്മാരെ രോഗങ്ങളിൽ നിന്നു വിമുക്തന്മാരാക്കുകയും അവരുടെ വംശങ്ങൾക്കു നാശം വരാതെ നോക്കുകയും ചെയ്യുന്നതിന്നു പുറമെ ചുററുമുള്ള പ്രദേശവും, കാലക്ഷേപരീതിയും, പരിശുദ്ധീകരിച്ചു അവരുടെ വംശങ്ങൾക്കു വൎദ്ധനവുണ്ടാക്കുകയാകുന്നു. ഈ പ്രമാണങ്ങളുടെ അനാവശ്യമായ വാസ്തവം ഏതു രാജ്യവാസികളിൽനോക്കിയാലും കാണാവുന്നതാകുന്നു. ശരീരസ്വഭാവത്തിന്നനുകൂലങ്ങളായ പ്രദേശങ്ങളിൽ താമസിക്കുന്നവർ മററുള്ളവരെക്കാൾ കായബലവും ചൊടിയും പൌരുഷവുമുള്ളവരായിട്ടാണ് നാം പ്രായേണ കണ്ടുവരുന്നതു. നഗരശുദ്ധീകരണവിഷയത്തിൽ നി

ന്നു പരിഹസിച്ചു ശകാരിക്കുകയാണ് ചെയ്തത്. ഈ നീചന്മാര്! ഈ ചണ്ഡാളന്മാര്! ഈ രാക്ഷസന്മാര്!’’

എന്നൊക്കെ അവിടെ ഒരു ദിക്കില് വട്ടംകൂടിയിരുന്ന എന്റെ ദാസന്മാരെ യോഗി അധിക്ഷേപിച്ചു പറഞ്ഞ് അവരുടെ മുഖത്തെല്ലാം അതിരൂക്ഷമായി നോക്കി.

എത്രതന്നെ ശ്രേഷ്ഠനായ ഒരു യോഗിയാണെങ്കില് കൂടി (ഒരു കറുത്ത മനുഷ്യന്) ഒരു സായ്പിന്റെ മുമ്പില് വെച്ചു മനഃപൂര്വ്വമായി ഇപ്രകാരം അവമാനിക്കുന്നതു കാണുമ്പോള് ക്ഷമയോടെ കണ്ടു നില്ക്കുക എന്നത് അസാദ്ധ്യമല്ലേ. എനിക്കു സാമാന്യത്തിലധികം ദേഷ്യമാണ് വന്നത്. ഈ വൃദ്ധനായ ഭ്രാന്തന് യോഗിയെ പിടിച്ചു പുറത്തു തള്ളാനും അയാളെ മേലിലും ഞങ്ങളുടെ മുമ്പില് കടത്തിവിടാതിരിപ്പാനും ഒരു കണ്സ്റ്റബിളോടു ഞാന് ആ



‘എന്നാല് ഒന്നാമത് അന്തകന് നിന്നെയാണ് കൊണ്ടുപോകുക.’

ശപിച്ചു. കൺഠസ്സ്വരം പിടിച്ചു തള്ളാൻ ചെന്നപ്പോൾ ആ വിദ്വാനെ ദണ്ഡംകൊണ്ടു തട്ടിയകററി ഞങ്ങൾ മൂന്നു പേരുടേയും നേരെ തിരിഞ്ഞു ആ യോഗി ഞങ്ങളെ ക്രുദ്ധിക്കം ശകാരിച്ചും ഞങ്ങൾ മൂന്നുപേരും മൂന്നു കൊല്ലത്തിനകം മരിക്കുമെന്നു ശപിക്കുകയും ചെയ്തു. യോഗിയുടെ ഈ ധിക്കാരം സ്നേഹിതൻ കൂൎക്ക് അത്ര പിടിച്ചില്ല. അയാൾ സഹിപ്പാൻ കഴിയാത്ത കോപത്തോടെ ആ വൃദ്ധനായ യോഗിയുടെ തലയ്ക്കു ഒരു അടി കൊടുക്കുകയും യോഗി അടികൊണ്ടു കമിഴ്ന്നു വീണ് ഉരുളുകയും ചെയ്തു.

“ആ പ്രദേശക്കാരുടെ ഭയഭക്തി ബഹുമാനാദരങ്ങനായ യോഗിയെ അടിച്ചതു വളരെ അവിവേകമായിപ്പോയെന്ന് എനിക്ക് അപ്പോൾ തന്നെ തോന്നി. ഇതു കാരണമായി ആ ഗ്രാമക്കാരുടെ ഇടയിൽ എന്തൊക്കെ ലഹളകളാണ് ഉണ്ടാകിത്തീരുക എന്നു ഞാൻ നന്നേ ഭയപ്പെട്ടു. എന്റെ ഈ വക ആലോചനകൾക്കിടയിൽ യോഗി തപ്പിപ്പിടഞ്ഞ് എഴുനീററ് “എന്നാൽ ഒന്നാമത് അന്തകൻ നിന്നെയാണ് കൊണ്ടുപോകുക.” എന്നു കൂൎക്കനെ ചൂണ്ടി പറകയും, പിന്നെയും എന്തൊക്കെയോ പിറുപിറുത്തുംകൊണ്ട് അവിടെ നിന്നു പോകയും ചെയ്തു.”

ക്രിട്ടൻസായ്പ് ഇത്രയും പറഞ്ഞു ചുരുട്ടു കത്തിച്ചു വലിപ്പാനും തുടങ്ങി.

ജോൎഡൻ:—ഇതുകൊണ്ടായില്ല. കഥ മുഴുവനും പറഞ്ഞ് അവസാനിപ്പിക്കുക തന്നെ.

ക്രിട്ടൻ:—ഇവിടെ വെച്ചു വിശേഷവിധിയൊന്നും പിന്നെയുണ്ടായില്ല. ഞാൻ സൎക്കീട്ടു കഴിഞ്ഞു കോയമ്പത്തൂൎക്കു മടങ്ങിപ്പോയി. മേപ്പടി സംഭവം കഴിഞ്ഞു ശേഷം ഒരു കൊല്ലം കഴിയുന്ന ദിവസം കൂൎക്ക് മരിച്ചു വൎത്തമാനം എനിക്കു കിട്ടി.

ജോൎഡൻ:—ഈ മരണം യോഗിയുടെ ശാപഫലമാണെന്നു നിങ്ങൾ വിശ്വസിക്കുന്നുണ്ടോ?

ക്രിട്ടൻ:—സാധാരണപോലെ ഒരു സംഭവമായിരുന്നുവെങ്കിൽ ഈ വക ശങ്കയൊന്നും എനിക്കുണ്ടാകയില്ലായിരുന്നു. യോഗി ശപിച്ച ദിവസത്തിന്റെ ആണ്ടുപിറപ്പു ദിവസം മരിച്ചത് ആലോചിച്ചാൽ—അത് അല്പം ആലോചിക്കേണ്ടതായ ഒരു കാൎയ്യമല്ല.

ജോൎഡൻ:—ഈ സംഭവം അസാധാരണമായൊന്നാണെന്നു ഞാനും സമ്മതിക്കാം. പക്ഷെ അതിനെ യാദൃച്ഛികമായുണ്ടായിക്കൂടെന്നില്ല.

ക്രിട്ടൻ:—അതങ്ങിനെ ഇരിക്കട്ടെ. കൂൎക്ക് മരിച്ച് ഒരു കൊല്ലം കഴിയുന്ന ദിവസം ജാൎവിസ്സ കൊച്ചിക്കായലിൽ മുങ്ങിച്ചത്തതോ? കഷ്ടം! ആ സാധുവിന്റെ ശവശരീരം കൂടി കിട്ടിയില്ലത്രെ. മുതല പിടിച്ചു തിന്നിട്ടുണ്ടായിരിക്കണം.”—എന്നു പറഞ്ഞു കഴിഞ്ഞപ്പോൾ ക്രിട്ടന്റെ വിളറിയ മുഖത്തുനിന്നു വിയൎപ്പു ധാരയായി ഒഴുകിത്തുടങ്ങിയിരുന്നു.

“ഇനി ഞാൻ മാത്രമാണ് ആ ശാപം കിട്ടിയവരിൽ ജീവനോടെയുള്ളത്. ആ ഞാൻ ഇതാ ആ ശാപത്തിന്റെ മൂന്നാമത്തെ ആണ്ടുദിവസം യാദൃച്ഛികമായി ഇവിടെത്തന്നെ എത്തിച്ചേൎന്നിരിക്കുന്നു. ആ സാമ്യം നോക്കൂ” എന്നും പറഞ്ഞു ക്രിട്ടൻസായ്പ് ഒരു ദീൎഘശ്വാസം വിട്ടു.

ജോൎഡൻ:—ഛെ! നിങ്ങൾ ഇത്ര ഭീരുവാണോ? ഇപ്രകാരം നിസ്സാരങ്ങളായ

ഓരോ സംഗതികൾ വിചാരിച്ചു മനസ്സു പുണ്ണാക്കിയാൽ നിങ്ങൾക്കു പനി പിടിക്കും. കൊച്ചിക്കായലിൽ എത്ര പേർ മുങ്ങിച്ചത്തിട്ടുണ്ട്? നിങ്ങളുടെ ജാർവിസ്സു മാത്രമാണോ അവിടെ മുങ്ങിച്ചത്തിട്ടുള്ളത്?

ക്രിട്ടൻ:—വാസ്തവത്തിൽ എനിക്കു മനസ്സിനു നല്ല സുഖമില്ല. ഇതൊന്നും പോരെങ്കിൽ ഇപ്പോൾ ഞാൻ അന്വേഷണം ചെയ്യാൻ വന്നിട്ടുള്ള കൂട്ടാളുകളെവച്ചുകേസ്സും എന്നെ വല്ലാതെ കഴക്കിട്ടുണ്ട്. സ്നേഹിതാ! നിങ്ങൾ ഇന്നു മടങ്ങിപ്പോകേണ്ട. നമുക്ക് ഇന്ന് ഇവിടെ കൂടാം.

ജോർഡൻസായ്‌വ് ഇതൊക്കെ കേട്ടു സ്നേഹിതനെ ആപാദചൂഡം ഒന്നു നോക്കി. ഭയംകൊണ്ടോ, യഥാർത്ഥത്തിൽ വല്ല രോഗംകൊണ്ടോ, എന്താണെന്നറിഞ്ഞില്ല ക്രിട്ടൻസായ്‌വു വല്ലാതെ ക്ഷീണിച്ചു പരവശനായിട്ടുണ്ടെന്നും അയാളുടെ മനോഗതി നല്ല പന്തിയിലല്ലെന്നും ജോർഡൻസായ്‌വു മനസ്സിലാക്കി.

ജോർഡൻ:—നിങ്ങളുടെ സല്ക്കാരം സ്വീകരിക്കുന്നതിനു യാതൊരു വിരോധവുമില്ല. നേരെ മറിച്ചു, നിങ്ങൾക്ക് എന്റെ താമസം സന്തോഷവും ഉപകാരവുമായിത്തീരുമെങ്കിൽ എനിക്കും അതു വളരെ സന്തോഷമാണ്. പക്ഷെ ഞാൻ ഇന്നു മടങ്ങി വരുന്നതല്ലെന്ന് എന്റെ ഓവർസീയറെ മുൻകൂട്ടി അറിയിപ്പാൻ ഒരാളെ അയയ്ക്കണം. എന്നാൽ മതി.

III

അന്നത്തെ ദിവസം സന്ധ്യ കഴിഞ്ഞതിനു ശേഷം രണ്ടു സായ്‌വന്മാരും കൂടി കൂടാരത്തിനു പുറത്തിരുന്നു ചായ കുടിച്ചു ഓരോന്നു സംസാരിച്ചുകൊണ്ടിരിക്കയായിരുന്നു. ഉച്ചയ്ക്കുണ്ടായിരുന്ന അസഹനീയമായ ഉഷ്ണമെല്ലാം വായുമണ്ഡലം മുഴുവനും ചുട്ടുപഴുപ്പിച്ചിരുന്നു. കാറ്റിന്റെ യാതൊരു ലക്ഷണവും കാണാനില്ലായിരുന്നു.

ജോർഡൻ:—ഇന്നു രാത്രി ഇടിയും കൊടുങ്കാറ്റും മഴയും മറ്റും ഉണ്ടാകുന്ന മട്ടൊക്കെ കാണുന്നുണ്ട്. എന്താ നിങ്ങളുടെ അഭിപ്രായം?

ക്രിട്ടൻ:—ശരിയാണ്. ഈ ചൂടിന്റെ ശക്തിയെ ആലോചിക്കുമ്പോഴാണ് നമ്മുടെ പ്രിയപ്പെട്ട സ്വരാജ്യമായ ഇംഗ്ലണ്ട് ഓർമ്മയിൽ വരുന്നത്. ദൈവം എത്തിച്ചാൽ വരുംകൊല്ലം ഈ കാലത്തു ഞാൻ കല്യാണം കഴിച്ച് ഇംഗ്ലണ്ടിൽ പോയി താമസിച്ചു സുഖിക്കയായിരിക്കും.

ഇതു പറഞ്ഞു കഴിഞ്ഞപ്പോഴാണ് രാവിലെ നടന്ന സംഭാഷണം ക്രിട്ടൻസായ്‌വിന് ഓർമ്മയിൽ വന്നത്.

ക്രിട്ടൻ:—ഹാ! ദൈവമേ! വരുംകൊല്ലം ഈ കാലത്തു ഞാൻ എവിടെയായിരിക്കും.

ജോർഡൻ:—സ്നേഹിതാ! എനിക്കു നിങ്ങളുടെ ഈ ചാപല്യം അത്ര രസിക്കുന്നില്ല. നിങ്ങൾക്ക് ആധിതന്നെ വ്യാധിയായിത്തീരും. നേരം പന്ത്രണ്ടു മണി കഴിയാറായിത്തുടങ്ങി. എനിക്ക് ഉറക്കം വന്നുതുടങ്ങി. ഞാൻ ഇതാ കിടപ്പാൻ പോകുന്നു. നിങ്ങളും നല്ല ഒരു ഗ്ലാസ്സ് കൊഞ്ഞാക്ക് കഴിച്ചു സുഖമായി കിടന്നുറങ്ങുക. നാളെ കാലത്തേക്കു ഒക്കെ സുഖമാവും.

IV

രാത്രി രണ്ടുമണി സമയമായപ്പോൾ ഭയങ്കരമായ ഇടിമുഴക്കം കേട്ടു ജോർഡൻ സായ്‌വു പെട്ടെന്നൊന്നു കിടക്കയിൽ എഴുന്നേറ്റിരുന്നു. വായുമണ്ഡലം നല്ലവണ്ണം തണുത്തു കണ്ടതുകൊണ്ടു മഴ കലശലായുണ്ടായിട്ടുണ്ടെന്നു മനസ്സിലായി. അപ്പോഴും കലശലായി വർഷിക്കുന്നുണ്ട്. കൂടാരത്തിന്മേൽ നിന്നു വെള്ളം നിലത്തു വീഴുന്ന ശബ്ദവും ഇടമുറിയാതെ കേൾപ്പാനുണ്ട്. ഇടയ്ക്കിടെ മിഴികളെ മൂടത്തക്ക മിന്നൽപ്രഭ കൂടാരത്തിനുള്ളിൽ കടന്നു വിലസുന്നുണ്ട്. അവയെ തുടർന്ന് ഇടിമുഴക്കം ചെകിടടപ്പിക്കുന്നുണ്ട്. ഈവക ശബ്ദങ്ങൾക്കിടയിൽക്കൂടി മരണവേദനയോടെ കരഠം നിലവിളിക്കുന്നശബ്ദം ജോർഡൻകൊണ്ടു കേട്ടതായി തോന്നി. കുറച്ചു നേരം ശ്രദ്ധിച്ചു. ഈ ദീനസ്വരത്തിന്റെ ശക്തി ഇടയ്ക്കിടെ അധികരിച്ചും കുറഞ്ഞും വരുന്നുണ്ട്. ജോർഡൻസായ്‌വു പെട്ടെന്ന് എന്തെന്നില്ലാത്ത ഭയത്തോടെ തലയണയുടെ ചുവട്ടിൽനിന്നു കൈത്തോക്കു കയ്യിലാക്കി കൂടാരത്തിൽ നിന്നു പുറത്തേക്കു ചാടി. മുമ്പു കേട്ട ആർത്തനാദം വീണ്ടും കേൾപ്പാനുണ്ടായിരുന്നു. അതു ഗ്രീട്ടൻസായ്‌വിന്റെ കൂടാരത്തിൽ നിന്നാണെന്നു മനസ്സിലാക്കുവാൻ അധികം വിഷമം ഉണ്ടായില്ല. അപ്പോഴേയ്ക്കും തമ്പിനുള്ളിൽ ഉണ്ടായിരുന്ന എല്ലാവരും ഉണർന്ന് അങ്ങോട്ടും ഇങ്ങോട്ടും ഓട്ടവും ചാട്ടവും ഒക്കെ ആയിരിക്കുന്നു. കൂട്ടത്തിൽ ഗ്രീട്ടൻ സായ്‌വിന്റെ കൂടാരത്തിന്റെ ശീല കീറി ജോർഡൻസായ്‌വ് അതിനകത്തു കടന്നുകഴിഞ്ഞിരിക്കുന്നു. ഉള്ളിൽ കടന്നപ്പോൾ ജോർഡൻ സ്തംഭിച്ചു നിന്നുപോയി.

വളരെ ശക്തിയോടുകൂടിയ ഒരു ദുർഗന്ധം ആ കൂടാരത്തിനുള്ളിലുള്ള വായുവെ മുഴുവൻ മലിനപ്പെടുത്തിയിരിക്കുന്നു. കൂടാരത്തിനുള്ളിലുള്ള സാമാനങ്ങളൊക്കെ താറുമാറായി അവിടെയും ഇവിടെയും വാരിവലിച്ചിട്ടപോലെ കിടക്കുന്നു. ഗ്രീട്ടൻസായ്‌വിന്റെ ശരീരത്തിൽ ഏതാനംഭാഗം കിടക്കയോടുകൂടി കട്ടിലിന്മേലും നിലത്തുമായി തൂങ്ങിക്കിടക്കുന്നു. അയാളുടെ ഉടുപ്പുകളൊക്കെ കീറി നാനാവിധമാക്കിയിരുന്നു; ഗ്രീട്ടന്റെ ശരീരത്തിൽ കയറി നില്ക്കുന്ന ഒരു രൗദ്രരൂപി കൂടാരത്തിനുള്ളിലേയ്ക്കു കടന്ന ജോർഡൻസായ്‌വിനെ നോക്കി പല്ലിളിക്കുന്നുണ്ട്. ഗ്രീട്ടൻസായ്‌വും ഈ മൃഗവും തമ്മിൽ ഒരു മല്ലയുദ്ധം കൂടാരത്തിനുള്ളിൽ വെച്ചു കഴിച്ചിട്ടുണ്ടെന്ന് അതിനുള്ളിലുള്ള സ്ഥിതി ഒരിക്കലൊന്നു നോക്കിയാൽ മനസ്സിലാകും. ജോർഡൻസായ്‌വും മൃഗവും അന്യോന്യം വളരെ നേരം നോക്കിക്കൊണ്ടു നിന്നില്ല. പെട്ടെന്നു ഒരു ഭയങ്കര ശബ്ദം പുറപ്പെടുവിച്ച് ആ മൃഗം ജോർഡൻ സായ്‌വിന്റെ നേരെ ഒരു ചാട്ടം ചാടി. ഈ ചാട്ടവും ജോർഡൻ സായ്‌വിന്റെ കൈത്തോക്കു പൊട്ടിയ ശബ്ദവും ഒപ്പമായിരുന്നു. ജോർഡൻസായ്‌വിന്റെ കുപ്പായത്തിന്റെ ഒരു കഷണവും കയ്യിലാക്കി ആ രൗദ്രമൂർത്തി ഒരുഭാഗത്തു മലർന്നുവീണു. ജോർഡൻസായ്‌വിന്റെ പിന്നത്തെ ശ്രമം ഗ്രീട്ടൻ സായ്‌വിനെ സഹായിപ്പാനായിരുന്നു. കഷ്ടം! സാധു ഗ്രീട്ടൻസായ്‌വു മരിച്ചു വിളറികിടക്കുന്നു. അദ്ദേഹത്തിന്റെ കഴുത്തിൽ മാംസമൊന്നുമില്ല. തലയും ദേഹവും തമ്മിലുള്ള ബന്ധം വിട്ടിട്ടില്ലെന്നു മാത്രമേ ഉണ്ടായിരുന്നുള്ളൂ.

പെട്ടെന്നുണ്ടായ ഒരു കലശലായ കാറ്റ് ഗ്രീട്ടൻസായ്‌വിന്റെ കൂടാരത്തിൽ കത്തിയിരുന്ന വിളക്കു കെടുത്തു. ജോർ



“ഈ ബാലനും ജോർഡൻസായ്വി
ന്റെ കൈകളാലെ പൊട്ടിയെ
ശബ്ദമുണ്ടാക്കിയതു.”

ഡൻ.സായ്വ് കൂടാരത്തിൽനിന്നു പുറത്തേക്കു കടന്നു.

“ഇവിടെയുള്ള എല്ലാ വിളക്കുകളും വേഗം കത്തിച്ചുകൊണ്ടുവരിക. ഈ ദിക്കിലെ ഗ്രാമാധികാരിയെ വിളിച്ചുകൊണ്ടു വരുവാൻ ഉടനെ ആളെ അയയ്ക്കുക. ഈ കൂടാരത്തിനുള്ളിൽ ഞാൻ സമ്മതിയ്ക്കാതെ ആരും കടന്നുപോകരുത്. പൊല്ലീസ്സുകൺസ്റ്റബിൾമാരൊക്കെ എവിടെ?”

എന്നും മറ്റും വളരെ പരിഭ്രമത്തോടെ ജോർഡൻസായ്വ് നിലവിളിച്ചു പറയുന്നുണ്ട്. കാറ്റു കഴിഞ്ഞപ്പോൾ മഴയും നിന്നു. മേഘത്തെയൊക്കെ കാറ്റും കൊണ്ടുപോയി. ചന്ദ്രൻ തെളിഞ്ഞു പ്രകാശിച്ചുതുടങ്ങി. അര മണിക്കൂറിന്നകം ഗ്രാമാധികാരിയും എത്തിച്ചേർന്നു. താടിയും നരച്ചു വളരെ വയസ്സനായ ഒരു മാന്യനായിരുന്നു ഇദ്ദേഹം. അധികാരി ഈ പരിഭ്രമത്തിന്റെ കാരണമെന്തെന്നറിയാതെ സാമാന്യത്തിലധികം പേടിച്ചു വിറച്ചുംകൊണ്ടാണ് ജോർഡൻസായ്വിന്റെ അരികെ വന്നത്.

“നിങ്ങളുടെ പൊല്ലീസ്സു സൂപ്രേഡെണ്ടരെയെ കൊലപ്പെടുത്തിയിരിയ്ക്കുന്നു നോക്ക! എന്നും പറഞ്ഞു ജോർഡൻസായ്വ് ഒരു വെളിച്ചവും കയ്യിലെടുത്തു ഗ്രാമാധി

കാരിയോടുകൂടി കൂടാരത്തിനുള്ളിലേക്കു കടന്നു. ഒരാളുടെ മരണവർത്തമാനം ഇതേവരെ മനസ്സിലാക്കിക്കഴിഞ്ഞിട്ടില്ലാത്ത ദാസന്മാരുടെ ഇടയിൽ ജോർഡൻ സായ്പിന്റെ ഈ വാക്കുകൾ കേട്ടപ്പോഴുണ്ടായ ക്ഷോഭം പറയേണ്ടതുണ്ടോ? ഗ്രാമാധികാരി കൂടാരത്തിനുള്ളിൽ കടന്ന ഉടനെ.

"അയ്യോ! എന്റെ സ്വാമി! കരുണച്ചൻ! കരുണച്ചൻ!" എന്നും മറ്റും മാറോന്നു പറഞ്ഞു മുട്ടുകുത്തി മോഹാലസ്യമായി വീണുപോയി.

ജോർഡൻ—എന്താണ് ഇദ്ദേഹം പറയുന്നത്.

ഒരു ദാസൻ—സാർ, ഇദ്ദേഹം പറയുന്നത് ഈ കരുണ് അടുത്തുള്ള ക്ഷേത്രത്തിൽ താമസിക്കുന്നതാണെന്നും ഒരേ രാത്രി ഒന്ന കൊന്നകുളത്തു കല്ലമായിപ്പോയെന്നും കേട്ടുകാറ്റും ഇടിയും മഴയും കാരണമായി അറ്റുപിടിച്ചാണ് ക്രീട്ടൻ സായ്പിനെ കരണ്ടു കൊന്നതെന്നും ജനങ്ങൾ വളരെ ഭീതിയോടെ വിചാരിച്ചുപോരുന്ന ഈ കരുണിന്റെ മരണം ഗ്രാമക്കാർക്ക് എന്തെല്ലാം അനർത്ഥങ്ങളാണ് ഉണ്ടാക്കിത്തീർക്കുന്നതെന്നറിഞ്ഞില്ലെന്നും മറ്റുമാണ്.

"ഗ്രാമക്കാർ........................" എന്നു പറഞ്ഞു കഴിയുമ്പോഴേയ്ക്കും ജോർഡൻ സായ്പിനുതന്നെ ഒരു മോഹാലസ്യം ഉണ്ടാവാനുള്ള ലക്ഷണങ്ങൾ കണ്ടുതുടങ്ങി. അവിടെ തിക്കിത്തിരക്കി കൂടിയിരുന്ന വാലിയക്കാരുടെയും കണ്ട്രേബിൾമാരുടെയും ഇടയിൽ ജടാധാരിയായി ദേഹം ആസകലം ഭസ്മം അണിഞ്ഞു കയ്യിൽ കപാലവും ദണ്ഡും ധരിച്ചതായ ഒരു യോഗി പുച്ഛരസത്തോടെ തന്നെ വീക്ഷിക്കുന്നതാണ് ജോർഡൻ കണ്ടത്. ഇതുതന്നെയായിരുന്നു ജോർഡനു മോഹാലസ്യം വരുമോ എന്നു ശങ്കിപ്പാൻ കാരണമായിത്തീർന്നത്. ജോർഡൻ കാച്ചുന്നേരത്തേയ്ക്കു സ്തംഭിച്ചു നിന്നുപോയെങ്കിലും പിന്നെ കഠിനമായ കോപത്തോടെ:—

"ഹേ! ആ യോഗിയെ പിടിച്ചുനിർത്തു. ഹനുമാൻ ക്ഷേത്രത്തിലെ പൂജാരിയായ ആ കള്ളനെ വിട്ടയക്കരുത്. എവിടെ! കളിച്ചോടിപ്പോകുന്ന ആ യോഗിയെ തടഞ്ഞുനിർത്തുന്നവന്നു 100ക. ഇനാം ഞാൻ കൊടുക്കും. വേഗം!"

എന്നൊക്കെ ജോർഡൻ സായ്പു നിലവിളിച്ചു പറയുമ്പോൾ യോഗി യോഗിയുടെ പാട്ടിൽ പോയി. മറ്റാരും യോഗിയെ കണ്ടിട്ടുമില്ല. ഒരാളും കരുണിനെപ്പോലെ ഭ്രാന്താണെന്ന് അവിടെകൂടിയവർ ശങ്കിച്ചു. ഈവക ലഹളയിൽ ഗ്രാമാധികാരിക്കും സുബോധം വന്നു.

"സായ്പേ! ഇവിടെ ഒരു യോഗിയും വന്നിട്ടില്ല. മുമ്പുണ്ടായിരുന്ന ആ വയസ്സൻ യോഗി ആറുമാസം മുമ്പെ മരിച്ചുപോയിരിക്കുന്നു. അയാളുടെ മൃതശരീരം ക്ഷേത്രത്തിനടുത്തുള്ള വലിയ വൃക്ഷത്തിന്റെ ചുവട്ടിൽ ഞങ്ങളാണ് സംസ്കരിച്ചത്."

എന്നു ഗ്രാമാധികാരി ഇഞ്ചിനീയർ ജോർഡനെ ഒരോന്നു പറഞ്ഞു മനസ്സിലാക്കി.

എം. ആർ. കെ. സി.

—:0:—

ദോഷപ്പാടൊഴിവായിനിമ്മലകൃതി-
ക്കൂട്ടങ്ങളൊട്ടാകെനൽ-
ഭാഷയ്ക്കൂഴിയിലുൽഭവിക്കുമതുതാ-
നിക്കാലമാകാംക്ഷിതം. 8
ഭാഷപ്പോളൊരുപാട്ടരക്കുവതിനാ-
യുണ്ടാക്കുമാക്കൌതുകം
ചോദ്യംവായനശാലയെന്നവിഷയം
വർണ്ണിക്കുവാനോർക്കിൽ
ആദ്യംതൽഗ്ഗുണമാകമാനമറിയു-
ന്നവരെങ്കിലിപ്പാരിലെ-
പ്പേരുംപണ്ഡിതമണ്ഡലിക്കുമുതപ-
വിത്രോത്തംസമുത്തോത്സവം. 9
ഭൂയിഷ്ഠപ്രഥിതപ്രഭാവമിയലും
ഭൂവൃത്തമോരോതരം
വായിക്കാം, പലകമ്പിവാർത്തയറിയാം
പത്രങ്ങൾപാർത്താലതാൽ
ആയില്ലായതു, മഞ്ചിതാശയമെഴും
കാവ്യങ്ങൾനോക്കാംനമു-
ക്കായിട്ടാര്യർ ചമച്ചശാസ്ത്രനിവഹം
കാണാംകണ്ണേകെന്നിയേ. 10
ചാരുശ്രീചിതരൂപനാനോൽപലതും
നോക്കാംരസിക്കാം,ഗ്ഗുണം
ചേരുന്നോരുപുരാണസംഹതിസദാ
പാരായണംചെയ്തിടാം
നേരുംനീതിയുമൊത്തതത്വനിവഹം
നിത്യംധരിക്കാം,നമു-
ക്കാരുംസ്തുതിതരാവുമാശയഗ്ഗുണം
വർദ്ധിച്ചുവർത്തിച്ചിടാം. 11
എവംസവ്വഗ്ഗുണോല്ലസൽകളരിയാ-
യാക്കാംകളക്കേരസം
കൈവന്നീടുവതിന്നനല്പവിഷയം
വേറെ വിചാരിക്കുകിൽ
ശ്രീവർദ്ധിച്ചവിശുദ്ധവായനമുറി-
ക്കൊക്കുന്നതല്ലൊന്നുമേ;
ദൈവംമേലിലിതിന്നനുഗ്രഹമണ-
ക്കട്ടേവരട്ടേശുഭം! 12

കോയിപ്പിള്ളി പരമേശ്വരക്കുറുപ്പ്.

# ശാസ്ത്രീയതത്വങ്ങൾ

## ബ്രഹ്മാണ്ഡങ്ങൾ

ബ്രഹ്മാണ്ഡകോടികൾനമുക്കുള്ളായതും
ബ്രഹ്മണോസൃഷ്ടങ്ങളായതുംപാർക്കിലൊ.

എന്ന മതസിദ്ധാന്തം പ്രത്യക്ഷാനുഭവമായി കാണുന്നതുവരെ സാധാരണന്മാർ വിശ്വസിക്കുന്നതല്ല. നാം ആകാശത്തിൽ കാണുന്ന ഓരോ നക്ഷത്രങ്ങളും ഓരോ ബ്രഹ്മാണ്ഡങ്ങളാണെന്ന് അഭിപ്രായപ്പെടുന്ന പാശ്ചാത്യന്മാർതന്നെ ഇപ്പോൾ പലരും ഉണ്ട്. നവഗ്രഹങ്ങൾ ജീവജാലങ്ങൾ താമസിക്കുന്ന ഭവനങ്ങൾ ആണെന്നു സിദ്ധാന്തിച്ചും ദിനംപ്രതി പരീക്ഷകൾ നടത്തി തെളിവു ശേഖരിച്ചും വരുന്ന തത്വശാസ്ത്രജ്ഞന്മാരുടെ സംഖ്യ ദിവസംപ്രതി വർദ്ധിച്ചുവരുന്നതേയുള്ളൂ. ചന്ദ്രനിൽ കാണുന്ന "ഉൽകളങ്കം" പർവ്വതനിരകളാണെന്നും, ശുക്രനിൽ പാർക്കുന്ന ജീവികൾ ബുദ്ധിശക്തികൊണ്ടും ജ്ഞാനംകൊണ്ടും ഈ ഭൂമിയിൽ ജീവിക്കുന്ന മനുഷ്യവർഗ്ഗത്തെ ജയിക്കുമെന്നു തെളിയിക്കത്തക്കവണ്ണം ചില ലക്ഷണങ്ങൾ ശുക്രനിൽ കാണുന്നുണ്ടെന്നും, ചൊവ്വ എന്ന ഗ്രഹം ഭൂമിയുടെ മകനാണെന്നുള്ള പക്ഷാന്തരം യഥാർത്ഥമാണോ എന്നു സംശയിക്കത്തക്കവിധം ചൊവ്വായിലും ഭൂമിയിലും ഉള്ള ശീതോഷ്ണസ്ഥിതികൾക്കു സാമ്യമുണ്ടെന്നും,

ബുധസ്യതോദ്ഭൂനവസ്യ ഗ്രഹേഷു
മതേഷു മുക്താഫലവന്മനോജ്ഞം

എന്ന അഭിപ്രായം ഏതാണ്ടു ശരിയാണെന്നും മററും ഇപ്പോൾ പല യോഗ്യന്മാരും പറഞ്ഞുതുടങ്ങിയിരിക്കുന്നു. ഇതൊക്കെ ആലോചിക്കുമ്പോഴാണ് പ്രകൃതിവൈഭവത്തെപ്പററി ഏവനും ആശ്ചര്യമുണ്ടാകുന്നത്.

<u>പ്രേതലോകം.</u>

"അപുത്രസ്യ ഗതിർന്നാസ്തി" എന്ന പ്രമാണത്തെ വിശ്വസിച്ചുപോരുന്ന ഒരു വർഗ്ഗക്കാർ ഉത്തരധ്രുവത്തിനടുത്ത അലാസ്കാരാജ്യത്തിൽ പാർത്തുവരുന്ന എസ്കിമൊ എന്ന ജാതിക്കാരാണ്. പ്രേതലോകത്തേയും പ്രേതങ്ങളേയുംപററി ഇവർക്കുള്ള ധാരണയും ഹിന്ദുക്കളുടെ ധാരണയും തമ്മിൽ വളരെ സാമ്യമുണ്ട്. എസ്കിമൊ ജാതിക്കാർ മനുഷ്യവർഗ്ഗത്തിൽപെട്ടവരെന്നല്ലാതെ പരിഷ്കൃതരാജ്യങ്ങളിൽ കണ്ടുവരുന്ന നടവടി വ്യത്യാസങ്ങളൊന്നും ഈ വർഗ്ഗക്കാരെ ബാധിച്ചിട്ടില്ല. പഴയ സമ്പ്രദായങ്ങൾ ഒന്നുംവിടാതെ മുറുകെപ്പിടിക്കുന്നതൊന്നു നിർബ്ബന്ധം ഈ സമുദായക്കാരുടെ ഇടയിൽ ഇപ്പോഴും ശക്തിയോടെ നിലനിന്നു പോരുന്നുണ്ടെന്നു മാത്രമല്ല ആ വക സമുദായ നടവടികൾ ലംഘിച്ചുനടക്കുന്നവർക്കുള്ള ശിക്ഷയും കഠിനമാണ്. വൈദ്യനും മന്ത്രവാദിയുംകൂടി ഏകീകരിച്ച ഒരു മൂർത്തിയെ മാത്രമാണ് ഇവർക്ക് അല്പം ബഹുമാനമുള്ളത്. ഈ വകക്കാർ ഇവരുടെ വർഗ്ഗത്തിൽ ഒട്ടധികം ഉണ്ടുതാനും. പ്രേതോപാസനയാണ് ഇവരുടെ കർമ്മങ്ങളിൽ പ്രധാനമായ ഒരു കർമ്മം. കൊല്ലത്തിൽ പ്രേതപ്രീതിക്കായി അനവധി ദ്രവ്യം ഇവർ ചിലവഴിക്കാറും ഉണ്ട്. രോഗികളായ വൃദ്ധന്മാരും വൃദ്ധമാരും ജീവനോടെ ഇരിക്കരുതെന്ന് ഇവരുടെ ഇടയിൽ വളരെ നിഷ്കർഷയാണത്രെ. പ്രായാധിക്യം വന്നവർക്ക് ആത്മഹത്യ ചെയ്യാനുള്ള സാമഗ്രികൾ കൊടുത്താൽ ജീവനെ ഒടുക്കിക്കൊള്ളണം. ഇല്ലെങ്കിൽ അവരെ കൊല്ലുന്നതിനുംകൂടി വിരോധമില്ലെന്നാണ് സമുദായനിയമം. ചത്താലും ശരി കൊന്നാലും ശരി, ശവസംസ്കാരം വളരെ ഘോഷമായി പല കർമ്മങ്ങളോടുംകൂടിയാണ് കഴിച്ചുപോരുന്നത്. ജീവനോടെ ഇരിക്കുമ്പോൾ എന്തൊക്കെ സാധനങ്ങൾ ആവശ്യമുണ്ടോ അതൊക്കെ മരിച്ചാലും വേണമെന്ന നിലയിൽ ശവത്തോടൊപ്പം സംസ്കരിക്കുമത്രെ. ഇന്ത്യയിലെ പൂർവ്വനിവാസികളും ഇവരുമായി പല സംഗതികളിലും സാമ്യമുണ്ടെന്നാണ് കാണുന്നത്.

<u>സൂര്യമണ്ഡലം.</u>

കാലത്രയാധാരതോ! കരുണാസാഗര! സൂര്യ!
(നമസ്തേ.
ലോകത്രയസൃഷ്ടിസ്ഥിതിലയകാരണഭൂത!
(നമസ്തേ.
താപത്രയശമന! ചരാചരബോധപ്രകട! ന
(മസ്തേ.
വേദത്രയമൂർത്തെ! ബ്രഹ്മവിധികീർത്തെ! മിഹി
(രനമസ്തേ.

ലോകത്തിലുള്ള സസ്യജാലങ്ങൾക്കും ജീവജാലങ്ങൾക്കുമൊക്കെ ജീവനാധാരമായിരിക്കുന്നതു സൂര്യഭഗവാനാണെന്ന ബോധം നമ്മുടെ ഇടയിൽ നൂതനമായിട്ടുള്ളതല്ല. പൌരസ്ത്യരാജ്യത്തിൽ സൂര്യനെ ഈശ്വരനായി സങ്കല്പിച്ച് ആരാധിച്ചുവരുന്നവർ പലരും ഉണ്ട്. ഹിന്ദുക്കളുടെ പ്രധാനമന്ത്രമായ ഗായത്രിയുടെ ദേവത സൂര്യനാണ്. സൌരോപാസകന്മാർക്ക് സൂര്യൻതന്നെ

യാണ് ഈശ്വരൻ. ഈശ്വരതേജസ്സ ഹിന്തുക്കൾ സങ്കല്പിച്ചുപോരുന്ന ശ്രീരാമചന്ദ്രനെക്കൊണ്ടുതന്നെ രാവണയുദ്ധത്തിൽ സൂൎയ്യഭഗവാനെ ആദിത്യഹൃദയമന്ത്രംകൊണ്ട് ഉപാസിപ്പിച്ചതും, ഭഗവാനായ ശ്രീകൃഷ്ണൻെറ കണ്ണിലുണ്ണികളായ പാണ്ഡവന്മാരെക്കൊണ്ടു കാട്ടിൽ കിടന്നു കഷ്ടപ്പെട്ടപ്പോൾ ആപന്നിവാരണത്തിന്നായി സൂൎയ്യഭഗവാനെ സേവിപ്പിച്ചതും ആലോചിക്കുമ്പോൾ ഹിന്തുക്കൾതന്നെ സൂൎയ്യഭഗവാനെ സൎവ്വേശ്വരനായി കല്പിച്ചിട്ടില്ലയോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ദിനംപ്രതി നാം പ്രത്യക്ഷമായി കാണുന്ന ഈ സൂൎയ്യന് എന്താണ് ഇത്രയെല്ലാം മഹത്വം കല്പിപ്പാനുള്ളത് എന്നു സ്മൃതിപുരാണാദികളിൽ അവിശ്വാസം ജനിച്ചു സംശയിക്കുന്നെങ്കിൽ ആ സംശയനിവൃത്തിക്കുതകുമെന്നു തോന്നുമാറു പാശ്ചാത്യന്മാർ ചില വിദ്യകൾ ഇതിനിടെ കണ്ടുപിടിച്ചിരിക്കുന്നു. ഭക്ഷണസാധനങ്ങൾ പാകം ചെയ്യാനുള്ള തീയ്യായും, രാത്രിയിൽ വീടുകൾ പ്രകാശിപ്പിക്കുന്ന വിളക്കായും, തീവണ്ടി കപ്പൽ മുതലായ യന്ത്രങ്ങൾ നടത്തിപ്പിക്കുന്ന ശക്തിയായും മറ്റും ഇപ്പോൾ അധികമായി ഉപയോഗിച്ചുവരുന്ന കല്ക്കരിയുടെ പ്രയോജനം സൂൎയ്യരശ്മികൊണ്ടു നടത്താമെന്നാണ് കണ്ടുപിടിച്ചിരിക്കുന്നത്. സൂൎയ്യരശ്മിയെ പകൽസമയം ഒരു യന്ത്രസഹായത്താൽ ഇഷ്ടംപോലെ സംഭരിച്ചു സൂക്ഷിപ്പാനും ഈ രശ്മികൾ ആവശ്യംവരുമ്പോൾ യഥേഷ്ടം ഉപയോഗപ്പെടുത്തുവാനും സാധിക്കുമെന്നാണ് കാണുന്നത്. ഭവനങ്ങളുടെ മേല്പുരമേൽ പകൽസമയം ഒരു യന്ത്രം വെച്ചാൽ ആ യന്ത്രം ആകൎഷിച്ചുവെക്കുന്ന രശ്മികളെക്കൊണ്ട് ആ ഭവനത്തിലെ തീകൊണ്ടുള്ള ആവശ്യങ്ങൾ ഒക്കെ നിവൃത്തിക്കാമത്രെ.

ഉപ്പുംവേണ്ടാവിറകുംവേണ്ടാ
വെപ്പാനുള്ളവരാരുംവേണ്ടാ

എന്നു പറഞ്ഞപോലെ ലോകരെ സഹായിക്കുന്ന സൂൎയ്യൻ "ലോകബന്ധു" വല്ലേ? ആ സൂൎയ്യൻതന്നെയല്ലേ ഈശ്വരൻ.

(സി. കെ.)

---

# ബാലകൃഷ്ണൻെറ പിറന്നാൾ

(പി. ആർ. നാരായണയ്യർ.)

"എൻെറ പിറന്നാൾ സദ്യക്ക് ആയാളെ വിളിച്ചില്ലെങ്കിൽ ഞാൻ നിങ്ങളോടു മിണ്ടില്ല."

ഇങ്ങിനെ ഗൗരവത്തോടെ തൻെറ കോമളമായ മുഖം കറച്ചു ചരിച്ചു ദേഷ്യഭാവത്തോടെ കാൽകൊണ്ടു നിലത്തിൽ വരഞ്ഞു നയനങ്ങളിൽനിന്ന് അശ്രുകണങ്ങൾ പൊഴിച്ചു ഗൽഗദാക്ഷരത്തിൽ പറഞ്ഞത് എൻെറ ജ്യേഷ്ഠത്തിയുടെ മകൻ ബാലകൃഷ്ണനായിരുന്നു. അവനെ മുഷിപ്പിക്കുന്നത് എൻെറ തറവാട്ടിൽ ആൎക്കുംതന്നെ രസമില്ല. അവൻ ജനിച്ച് ഒരു കൊല്ലം തികയുന്നതിന്നു മുമ്പെ എൻെറ ജ്യേഷ്ഠത്തി കാലഗതിയെ പ്രാപിച്ചി

ന്നു മരിച്ചുപോയ എന്റെ പ്രിയജ്യേഷ്ഠത്തി എന്നോട് ഇങ്ങിനെയായിരുന്നു പ്രത്യേകമായപേക്ഷിച്ചത്:—

"ശിനു! നിനക്ക് എന്നോടു സ്നേഹം ഉണ്ടല്ലോ. ബാലകൃഷ്ണന്റെ അച്ഛൻ മരിച്ചതിന്റെശേഷം എനിക്കു ജീവനോടെ ഇരിപ്പാൻ അസാദ്ധ്യമാണ്. നീ ബാലകൃഷ്ണനെ മാത്രം കാര്യമായി വളർത്തണം. കുട്ടിയെ ഒട്ടും മുഷിപ്പിക്കരുതേ. കുട്ടിയെ വേണ്ടപോലെ സംരക്ഷിച്ച് അവന്റെ അമ്മ മരിച്ചതായി അവനെ അറിയിക്കാതിരിക്കേണ്ടത് നിന്റെ ഭാരമാകുന്നു."

ഇങ്ങിനെ പറഞ്ഞുകൊണ്ടായിരുന്നു എന്റെ ജ്യേഷ്ഠത്തി കണ്ണടച്ചത്. ജ്യേഷ്ഠത്തി മരിക്കുന്നതിന്നു രണ്ടു ദിവസം മുമ്പായിരുന്നു അവളുടെ ഭർത്താവു പ്ലേഗ് രോഗത്താൽ ബാങ്കളൂരിൽനിന്നു മരിച്ചതായി ഞങ്ങൾക്കു കമ്പി കിട്ടിയത്.

അപ്പനും അമ്മയും ഇല്ലാത്ത ഒരു കുട്ടിയെ രക്ഷിക്കേണ്ടുന്ന ഭാരം മുഴുവനും എന്റെ തലയിലായിരുന്നു. ബാലകൃഷ്ണനെ കരയിക്കുന്നതിൽപരം കഠിനമായ കർമ്മം മറ്റൊന്നുമില്ലെന്നാണ് ഞാനും അമ്മയും കരുതിയിരുന്നത്. വിശേഷിച്ചു, ബാലകൃഷ്ണന്റെ അഞ്ചാമത്തെ വയസ്സു പൂർത്തിയാകുന്ന വിശേഷദിവസത്തിൽ ആയിരുന്നു ബാലകൃഷ്ണന്റെ ഈ രോദനം.

ബാല—എളേമ്മ പോയി ആയാളെ കൂട്ടിക്കൊണ്ടു വന്നില്ലെങ്കിൽ ഞാൻ പോയി കൂട്ടിക്കൊണ്ടുവരും.

ഞാൻ—ഏതാളെയാണ് കൂട്ടിക്കൊണ്ടു പോരേണ്ടത്?

ബാല—രാവിലെ ലക്ഷ്മിയും ഞാനും അമ്പലത്തിൽ പോയപ്പോൾ ഒരാൾ എന്റെ കൈ പിടിച്ചില്ലേ. ആയാൾ.

ഞാൻ—ആയാളുടെ പേരെന്താണ്?

ബാല—എനിക്കറിഞ്ഞുകൂടാ.

ഞാൻ—പിന്നെ എങ്ങിനെ നീ ആയാളെ ക്കണ്ടെത്തും.

ബാല—ഞാൻ ഉണ്ണാൻ വരണമെന്നു പറഞ്ഞിട്ടുണ്ട്. ആയാളും വരും.

ബാലകൃഷ്ണന്റെ വിവരണംകൊണ്ടൊന്നും എനിക്ക് ആളെ മനസ്സിലായില്ല. ബാലകൃഷ്ണൻ കരഞ്ഞു തുടങ്ങി. അവന്റെ പിറന്നാൾ ദിവസം അവനെ കരയിക്കുന്നതു കണ്ടിരുന്നുവെങ്കിൽ എന്റെ ജ്യേഷ്ഠത്തി എന്തുപറയും? മരണസമയത്ത് എന്നോടു പറഞ്ഞ വാക്കുകളെ ഞാൻ അനാദരിക്കാൻ പാടുണ്ടോ? എന്റെ ജ്യേഷ്ഠത്തിയുടെ പുടമുറി ദിവസം എന്റെ ഹൃദയത്തിൽ ശിലാരേഖപോലെ പതിഞ്ഞിരുന്നു. ആ ദിവസമായിരുന്നു എന്റെ ഹൃദയത്തെ കവരുന്ന സുന്ദരപുരുഷനെ ഞാൻ കണ്ടെത്തിയത്. എന്റെ ജ്യേഷ്ഠത്തിയുടെ ഭർത്താവിന്റെ സഖാവായിട്ടാണ് അദ്ദേഹം വന്നിരുന്നത്. രാജഗോപാലൻ എന്നായിരുന്നു പേർ. അടിയന്തരം കഴിഞ്ഞ് ഒരു മാസത്തോളം ജ്യേഷ്ഠത്തിയുടെ ഭർത്താവോടുകൂടി അദ്ദേഹം എന്റെ വീട്ടിൽ താമസിച്ചു. ഈ ഒരു മാസത്തിന്നുള്ളിൽ രാജഗോപാലനും ഞാനും വളരെ സ്നേഹത്തിലായി. തമ്മിൽ വിട്ടുപിരിയുന്നത് ഞങ്ങൾക്കു മരണതുല്യമായിരുന്നു. ഭാര്യാഭർത്താക്കന്മാരായി സുഖിച്ചിരിക്കേണ്ടുന്ന കാലം ജഗദീശ്വരൻ ഉടനെ വരുത്തേണമെന്നു ഞങ്ങൾ രണ്ടുപേരും പ്രാർത്ഥിച്ചുപോന്നു. എന്നാൽ ഞങ്ങളുടെ ദാമ്പത്യത്തിന്നു വലിയമ്മാമന്റെ സമ്മതം അത്യാവശ്യമായിരുന്നു. സംഗതിവശാൽ ഗവർമ്മെണ്ടുദ്യോഗം കിട്ടുന്ന ആളുകളുമായി തന്റെ തറവാട്ടിൽ മറ്റുള്ളവരും ബന്ധ

വം നടത്തില്ലെന്നു വലിയമ്മാമൻ ഒരു പ്ര
തിജ്ഞ ചെയ്തിരുന്നത് ഞാൻ അറിയും.
രാജഗോപാലൻ മദിരാശി ഗവൺമെണ്ടാപ്പീ
സിൽ 100ക. ശമ്പളം വാങ്ങുന്ന ഒരു ഉദ്യോഗ
സ്ഥനായിരുന്നു. രാജഗോപാലനും ഞാനും
വിട്ടുപിരിയുവാനുള്ള സംഗതി താഴെ കാ
ണിച്ച സംഭാഷണത്തിൽനിന്നാണ് ഉത്ഭ
വിച്ചത്.

രാജ—ശിന്നു! എപ്പോഴാണ് നിന്നെ 'ഭാ
ര്യേ' എന്നു വിളിപ്പാൻ ജഗദീശ്വരൻ
അനുഗ്രഹിക്കുന്നത്.

ഞാൻ—ഉദ്യോഗം രാജികൊടുത്ത് അമ്മാ
മനോടപേക്ഷിക്കാതെ നിങ്ങൾക്ക് അ
ങ്ങിനെ വിളിപ്പാൻ സാധിക്കും എന്നു
തോന്നുന്നില്ല.

രാജ—ഞാൻ അമ്മാമനോടപേക്ഷിക്കാം.
ഉദ്യോഗം രാജികൊടുത്താൽ പട്ടിണി
കിടന്നു പല്ലിളിക്കേണ്ടിവരും.

ഞാൻ—അങ്ങിനെയാണെങ്കിൽ നിങ്ങൾ
ക്ഷമിക്കണം—വലിയമ്മാമൻ മരിക്കുന്നതു
വരെ എന്റെ ഭർത്താവാകയില്ല. എ
ന്നെ ഇഷ്ടമുണ്ടെങ്കിൽ നിങ്ങൾ രാജി
കൊടുക്കുകയില്ല. എന്നേക്കാൾ നി
ങ്ങൾക്കു നിങ്ങളുടെ ഉദ്യോഗം വലിയ
താണെങ്കിൽ നിങ്ങളുടെ ഉദ്യോഗത്തെ
ഭാര്യയായി വെച്ചോളു.

രാജ—ശിന്നു! നീ പറയുന്നതിന്റെ സാരം
നിനക്കു മനസ്സിലായോ?

എന്നു പറഞ്ഞുകൊണ്ടു രാജഗോപാ
ലൻ എന്റെ കൈപിടിച്ചു. പക്ഷെ ഞാൻ
അദ്ദേഹം പറയുന്നതു കൂട്ടാക്കാതെ കയ്യും
കുടഞ്ഞു വീട്ടിലേക്കു വരികയും ചെയ്തു. പി
ന്നെ എന്റെ പ്രിയരാജഗോപാലനെപ്പ
റ്റി ബാലകൃഷ്ണന്റെ ജനനദിവസംവരെ
ഒന്നും കേട്ടതേയില്ല. അന്നേദിവസം എ
ന്റെ മുറിയിൽ ഒരു കടലാസ്സിന്റെ കഷ
ണം കിടക്കുന്നതു കണ്ടു. കടലാസ്സിൽ എ
ഴുതിയിരുന്നതു രാജഗോപാലന്റെ കയ്യ
ക്ഷരംപോലെ തോന്നി. അത്യാഗ്രഹ
ത്തോടെ ഞാൻ അതിനെ വായിച്ചു.

മകരം 27-ാം നു-
ബുധനാഴ്ച.

"ശ്രീ.

പ്രിയശിന്നു! ഇന്നു വൈകുന്നേരം 4
മണിമുതൽ 6 മണിവരെ നാം മുമ്പു കണ്ടു
സന്ധിച്ചിരുന്ന സ്ഥലത്തിൽ ഞാൻ നി
ന്നെ കാത്തുനില്ക്കും. നീ അവിടെ വന്നി
ട്ടില്ലെങ്കിൽ നിനക്ക് എന്നിൽ ഉള്ള അനു
രാഗം അസ്തമിച്ചുവെന്നു ഞാൻ ഊഹിക്കും.

എന്ന് നിന്റെ പ്രിയപ്പെട്ട
രാജഗോപാലൻ."

ഞാൻ ഈ എഴുത്തു വായിക്കുമ്പോൾ
നേരം 6 മണി കഴിഞ്ഞിരുന്നു. എന്റെ
രാജഗോപാലൻ എന്റെ വരവും കാത്തു
വളരെ നേരം നിന്നിരിക്കാം. പക്ഷെ അ
ത് എന്റെ കുറ്റമല്ലായിരുന്നു. അതി
ന്റെശേഷം ഞാൻ രാജഗോപാലനെ കാ
ണുകയാവട്ടെ അദ്ദേഹത്തെപ്പറ്റി വല്ല
വിവരവും അറിയുകയാവട്ടെ ഉണ്ടായിട്ടി
ല്ല. ഈ സംഭവങ്ങൾ അങ്ങിനെയിരിക്ക
ട്ടെ.

ബാലകൃഷ്ണന്റെ കരച്ചിൽ അധികരി
ച്ചുതുടങ്ങി. ലക്ഷ്മിയെ വിളിച്ചു ചോദിച്ച
പ്പോൾ ബാലകൃഷ്ണനുമായി അമ്പലത്തിൽ
നിന്നു സംസാരിച്ച ആളെ അവൾക്കു നി
ശ്ചയമുണ്ടെന്നറിഞ്ഞു. ദാസി ലക്ഷ്മിയും ബാ
ലകൃഷ്ണനുംകൂടി അദ്ദേഹത്തെ പിറ്റേന്നാൾ
സദ്യക്കു ക്ഷണിക്കാൻ പുറപ്പെട്ടു.

---

നേരം പത്തുമണിയായിരുന്നു. സ
ദ്യക്ക് ഇല വെക്കേണ്ട നേരമായി. ബാല

## മേപ്പത്തൂർ
# നാരായണൻ ഭട്ടതിരിപ്പാട്

(എൻ. പി.)

കവികലാഗ്രഗണ്യനും, മഹാവിദ്വാനും പരമഭക്തനും ആയിരുന്ന മേപ്പത്തൂർ നാരായണഭട്ടതിരിയെക്കുറിച്ചു നമുക്കുള്ള അറിവു വളരെ നിസ്സാരമാണെന്നു പറയുന്നത് ഏറ്റവും പരിതാപകരമാണെന്നു പറയാതെനിവൃത്തിയില്ല. നമ്മുടെ പൂർവ്വന്മാർ ചരിത്രസംബന്ധമായ ഗ്രന്ഥങ്ങൾ രചിക്കുന്നതിൽ ഉദാസീനന്മാരായിരുന്നു എങ്കിലും ആധുനികന്മാർക്ക് ആ വിഷയത്തിലേക്കു ശ്രമിക്കുന്നതിനു വേണ്ടതായ വഴികളെ അവർ നിർമ്മിച്ചിട്ടുണ്ടായിരുന്നു എന്നു വളരെ സന്തോഷപുരസ്സരം സമ്മതിച്ചുകൊള്ളുന്നു. എന്നാൽ ആ വിഷയത്തിൽ അവർ ചെയ്തിരുന്ന പരിശ്രമത്തിന്റെ ശതാംശം എങ്കിലും അനുകരിക്കുന്നതിനു നമുക്കു സംഗതിയായിട്ടില്ലാ എന്നുള്ളതു വാസ്തവമാണ്. ഞാൻ പറയാൻ ഭാവിക്കുന്നതു "ഗ്രന്ഥവരി"യെക്കുറിച്ചാകുന്നു. ഓരോ 'ഇടവെപ്പു'കളും, 'ഗ്രന്ഥപ്പുര'കളേയും പരിശോധിക്കുന്നതായാൽ, ചരിത്രസംബന്ധമായി കൂടിക്കിടക്കുന്ന അനേകം സാരമായ സംഗതികൾ വെളിപ്പെടുമെന്നുള്ളതു നിരാക്ഷേപമാകുന്നു. ഞാൻ ഇപ്പോൾ നാരായണഭട്ടതിരിയെപ്പറ്റി പറയാൻ പോകുന്നതു തന്നെ ഒരു ഗ്രന്ഥവരിയുടെ അംശമാണ്. ഈ ഗ്രന്ഥവരി എഴുതിയിട്ടുള്ള മഹാത്മാവിന്റെ കൃതികൾ ഓരോന്നായി വെളിപ്പെടുമ്പോൾ വായനക്കാർക്ക് അദ്ദേഹത്തെപ്പറ്റി പൂർണ്ണമായി അറിയാറാവുമെന്നുള്ളതിനാൽ ഇപ്പോൾ അതിനെപ്പറ്റി കൂടുതലായി ഒന്നും പറയുന്നില്ല. എങ്കിലും അദ്ദേഹം തന്റെ കൃതിയിൽ കേട്ടതു താഴെ വരുന്ന പ്രകാരം പറഞ്ഞിരിക്കുന്നു. "കൊല്ലം തൊള്ളായിരത്തെഴുപത്ത സ്ഥാനങ്ങളിൽ കോമളമായ ദേവമാസമേതും തിരുത്തി ഭഗവാൻ സാക്ഷ്യം കാണിച്ചതിന്റെ ആറാം ദിനം ജനനത്തിനു ഞാനും ബന്ധപാശാലയം പുക്കാൻ" ആ ഗ്രന്ഥത്തിൽ ഭട്ടതിരിയെപ്പറ്റിയും ഇപ്രകാരം പറഞ്ഞിരിക്കുന്നു. "പൊതുവാളിന്റെ ഗുരുവച്യുതപ്പിഷാരടി അതിമാനുഷനായവൻ സകലവിദ്യാത്മകൻ അൻപത്തിനു വയസ്സിരട്ടിയിരുന്നുള്ള മേപ്പത്തൂർപട്ടേരിക്കു ഗുരുവായുള്ളദേഹം തന്നുടെ പാദപത്മയുഗ്മം വിശേഷിച്ചുമെന്നുടെ മനതാരിൽ നിത്യവും നിൽക്കുന്നോന" ഈ രണ്ടു പദ്യശകലങ്ങളെക്കൊണ്ടു നൂതനമായ ഏതാനും കാര്യങ്ങൾ മനസ്സിലായി എന്നു മാത്രമല്ല പട്ടേരി തൊണ്ണൂറ്റാറു സംവത്സരം ജീവിച്ചിരുന്നുവെന്നും തെളിയുന്നുണ്ടല്ലോ. മേപ്പത്തൂർ ഭട്ടതിരിയെ സംബന്ധിച്ച് ഒരു ഗ്രന്ഥവരി കണ്ടെത്തിയതു താഴെ പകർത്തുന്നു.

### ഗ്രന്ഥവരി.

കൊല്ലം 785-ാമാണ്ടു മേപ്പത്തൂർ പട്ടേരിയുടെ ജനനം.

762-ാമാണ്ടു വൃശ്ചികമാസം 28-ാംനു ഞായറാഴ്ചയും കൃഷ്ണപക്ഷത്തിലും കൂടിയ ദിവസം ഗുരുവായൂര് ഇരുന്നു നാരായണീയം ഉ

ണ്ടാക്കി. "ആയുരാരോഗ്യസൗഖ്യ"മെന്ന് അന്നത്തെ കലി.

'കാമാസന്നാസാ' എന്ന് അന്നത്തെ വാക്യം. 'ശ്ലേഷമഭ്യായംപൃഷ്ഠ്യ' വാക്യവും 'സായകഃ' സംക്രമധ്രുവം.

786-ാമാണ്ടു മിഥുനമാസം 22-ാംനു 'മാതൃപ്പുഴ' ചെയ്തകി അന്നത്തെ കലി "നമീപശ്ചിമസഹ്യനന്ദ്യസാരംപ്രയോജനീനിയോൽകരിരാൽസായാഃ നോഽസ്പൂർത്ഥാഃ പ്രയുക്തനാഃ" എന്നു പ്രയോഗിച്ചിട്ടു.

കൊല്ലം 791-ാമാണ്ടു മകരമാസം 27-ാംനു-'സർവ്വസം' ഉണ്ടാക്കിത്തുടങ്ങി. മീനമാസം 8-ാംനു-സർവ്വസം കഴിഞ്ഞു.

ഇതു സംബന്ധമായി താഴെ ചേർക്കുന്ന ശ്ലോകവും ചില വിവരങ്ങളും തന്നതാണ്.

"ശ്രീപദ്മനാഭകേരളാര്യ്യസരിന്മഹാദ്രി
മദ്ധ്യേയെന്നവനാവാ-
ക്ഷേത്രേഗഗ്രിത്രിതാത്രപുനഃ പരിനവ
ഗ്രാമ്യധർമ്മസാധ്യ്യി
ധർമ്മീഭൂയ്ക്കട്ടത്തന്ത്രത്ര്യ്യ് ലക്ഷ്യതപോദ-
മാതൃത്തരോടിരേന്ദ്രാ (ലാം
ഞ്ജനാതോനാരായണനാമ്യ്യാന് വെവഹാരിതു
ദേവനാരായണനാമം.

മേപ്പത്തൂർ പട്ടേരി സർവ്വസം ഉണ്ടാക്കിക്കൊണ്ടിരുന്ന കാലത്ത് ഉപസംഹാരശ്ലോകമാണിത്. 'ക്രമാഗരസോത്ഭ്യ്' എന്ന് അന്നത്തെ കലി

ശ്ലോകം

കാമേ സീമതികണ്യോഃ ധിരികഹേ
കണ്ണേ ചവാണിപഥേ
ജീവാത്മാ ഉരിജീവിതജിഗീഷാ
ശാസ്ത്രസമ്മതൈശ്ചാഭൃതി
ആഗത്യ്യസംസ്മരണംകരണാവാ
കാത്യായിനീകാമുകഃ
കഷ്ടം വസ്തുതതാൽവേഗ്നുവമയാ-
ദിവാരക്തോദകം. 1

* ക്രപരിമലയുക്തം മേപ്പത്തൂരനന്തരം. തിരനാവായക്ഷേത്രത്തിൽ നിന്നു തെക്കു പടിഞ്ഞാറുള്ള ചന്ദ്രപ്പള്ളിൽ. ഇപ്പോൾ ഇതു ഒരു ദേവസ്വമാത്രമായി വിഭജിച്ചിരിക്കുന്നു.

# വിദ്യാഭ്യാസം

## അതിന്റെ ഉദ്ദേശ്യവും

## വ്യാപ്തിയും.

വിദ്യാഭ്യാസമെന്നതു മനുഷ്യനിൽ അദൃശ്യമായി സ്ഥിതിചെയ്യുന്ന മനശ്ശരീരങ്ങളുടെ പല ശക്തികളും കഴിവുകളും ഇടത്തോളം വളർന്നു പൂർണ്ണതയെ പ്രാപിക്കത്തക്കവണ്ണം അവയെ വലിച്ചു പുറത്തുകൊണ്ടുവരികയും പാകപ്പെടുത്തുകയും വികസിപ്പിക്കയും ചെയ്യുകയാകുന്നു.

പരമാർത്ഥത്തിൽ ഇപ്രകാരമുള്ള ഒരു വികാസം മനുഷ്യന്റെ ജീവദശക്ക് അവന്റെ സകല ശക്തികൾക്കും നിരന്തരമായി സംഭവിച്ചുകൊണ്ടിരിക്കുന്നു. എന്തെന്നാൽ അനുഭവിക്കപ്പെട്ട ഓരോ പരിചയവും പഠിച്ചറിയപ്പെട്ട ഓരോ പുതിയ തത്വവും അവന്റെ ജ്ഞാനത്തെ വർദ്ധിപ്പിക്കയും, അവന്റെ നിരന്തരവികസ്വരങ്ങളായ ശക്തികളെ വീണ്ടും ബലപ്പെടുത്തുകയും, ചെയ്യാൻ ഉപകരിക്കുന്നു.

എന്നാൽ ഇവിടെ നാം വിദ്യാഭ്യാസപദത്തിന്റെ ചുരുങ്ങിയ പരിമിതിയെ സ്വീകരിച്ചു, യഥാർത്ഥജീവിതത്തിൽ മനുഷ്യന്റെ കർത്തവ്യകർമ്മങ്ങളെ ശരിയായി ചെയ്യത്തക്കവണ്ണം അവനെ സന്നദ്ധനാക്കുന്നതിനു, ചെറുപ്പകാലത്തിൽ നൽകപ്പെടുന്ന ഒരു ശിക്ഷാക്രമമായി മാത്രം

പ്രതിപാദിക്കാനാണുദ്ദേശിക്കുന്നത്.

ഇപ്രകാരമുള്ള ഒരു വിദ്യാഭ്യാസത്തിന്റെ പ്രധാനാംഗങ്ങൾ ഏവയാണെന്നു കണ്ടുപിടിക്കേണമെങ്കിൽ മനുഷ്യപ്രകൃതിയുടെ പ്രധാനാംഗങ്ങൾ ഏവയാണെന്നു അവശ്യം കണ്ടുപിടിക്കേണ്ടതാണല്ലോ.

ഒന്നാമതായി മനുഷ്യന്റെ പ്രാപഞ്ചികങ്ങളായ സകല കർമ്മങ്ങളും ചെയ്യുന്നതിന് ഉപകരണമായി ഒരു സ്ഥൂലശരീരമുണ്ടെന്നു നാം കാണുന്നു. രണ്ടാമതായി അവന്നു മനസ്സ് എന്ന് ഒന്നുകൂടിയുണ്ട്. ആയതു, പ്രകാരാന്തരേണ ബുദ്ധിയായി ശരീരത്തോടുചേർന്ന് ബാഹ്യലോകത്തെക്കുറിച്ചുള്ള അറിവു സമ്പാദിക്കയും, കാര്യകാരണസംബന്ധമായി അനുമാനിച്ചു നിശ്ചയിക്കാനുള്ള വിവേകത്തെ വ്യാപരിപ്പിക്കയും ചെയ്യുന്നു. മൂന്നാമതായി, മരണത്തിനതീതനായ ആത്മാവിനെന്നു ഗണിക്കപ്പെട്ടുവരുന്ന വിചാരശക്തിക്കധിഷ്ഠാനം ശരീരത്തിൽ കൊള്ളുന്നവനും ആയ സാക്ഷാൽ പുരുഷൻ (പുരമാകുന്ന ശരീരത്തിൽ പാർക്കുന്നവൻ) സ്ഥിതിചെയ്യുന്നു.

വിദ്യാഭ്യാസത്തിന്റെ യഥാർത്ഥമായ ഉദ്ദേശ്യം മനുഷ്യപ്രകൃതിയിൽ അന്തർഭവിച്ചിരിക്കുന്ന ഈ മൂന്നു അംശങ്ങളേയും ശരിയായി വികസിപ്പിക്കയോ സാധകപ്പെടുത്തുകയോ ചെയ്യുകയാണെന്നും അവയിൽ ഏതെങ്കിലും ഉപേക്ഷിക്കപ്പെട്ടാൽ വിദ്യാഭ്യാസം ഉദ്ദിഷ്ടഫലത്തെ തരുന്നതല്ലെന്നും സ്പഷ്ടമാണല്ലോ.

ഈ മൂന്നു അംശങ്ങളിൽ ഓരോന്നിന്റെയും ക്രമമായ ശിക്ഷണത്തിന് ഉപയുക്തങ്ങളായ സംഗതികൾ ഏതെല്ലാമെന്നല്പം ഒന്നു നിന്നു ആലോചിക്കാം.

ശരീരം ആരോഗ്യത്തോടെ വളരുന്നതിനു നാം കഴിക്കുന്ന ഭക്ഷണം ആരോഗ്യകരവും പോഷകശക്തിയുള്ളതും ശുചിയുള്ളതും ശുദ്ധവും ആയിരിക്കണമെന്നുള്ളതു നിശ്ചയം തന്നെ. വർത്തമാനകാലത്തെ ശാസ്ത്രപരിശോധനകൾ, പുതിയ പഴങ്ങളും പാലും നമുക്കേറ്റവും ഗുണകരമായ ഭക്ഷണസാധനമാണെന്നും, ജന്തുക്കളുടെ ചീഞ്ഞുകൊണ്ടിരിക്കുന്ന മൃതശരീരത്തിൽ ഒരംശം അല്ലാതെ മറ്റൊന്നുമല്ലാത്ത 'മാംസം' അതിന്റെ വർജ്ജനീയമായ ദ്രവ്യങ്ങളെ മറയ്ക്കാനായി എപ്രകാരമെല്ലാം പചിക്കപ്പെട്ടാലും കൂട്ടുകലർത്തി സംസ്കരിക്കപ്പെട്ടാലും, മനുഷ്യാഹാരത്തിനു യോഗ്യമായിട്ടുള്ളതല്ലെന്നും പ്രത്യക്ഷത്തിൽ ദോഷകരമായിട്ടുള്ളതാണെന്നും. ഉള്ള പരമാർത്ഥത്തെ തർക്കംകൂടാതെ സമ്മതിച്ചുവരുന്നുണ്ട്.

അതിനൊപ്പംതന്നെ മദ്യവും പുകയിലയും നേരിട്ടു ദോഷം ചെയ്യുന്നവയാണ്. അതിനാൽ അവയും വർജ്ജനീയങ്ങളത്രെ.

ആരോഗ്യദൃഢഗാത്രത്വത്തിലേക്ക് ഇതുപോലെ മുഖ്യപ്രധാനമായിട്ടുള്ളതാകുന്നു 'വ്യായാമം'. വ്യായാമം കൂടാതെ യാതൊരു അവയവവും വളരുന്നതല്ല. യാതൊരു മാംസപേശിയും ബലപ്പെടുന്നതുമല്ല. അതിനാൽ ശരീരത്തിന്റെ ക്രമമായ വർദ്ധനത്തിനു മുറയുള്ള വ്യായാമം അപരിത്യാജ്യമാകുന്നു. ആരോഗ്യകരമായ പരിസരപ്രദേശങ്ങളും ശുദ്ധവായുവും പൂർണ്ണമായ ശുചിത്വവും ഏറ്റവും ആവശ്യകമാകുന്നു.

എന്നാൽ മനസ്സ് എങ്ങിനെയാണു വളരുന്നത്? അതും മിക്കവാറും ഇപ്രകാരം തന്നെ. ദേഹത്തിനെന്നപോലെ വ്യായാമം അതിനും അപേക്ഷിതമാകുന്നു. നിരീക്ഷണം ചെയ്തും കാര്യകാരണസംബന്ധമായി അനുമാനങ്ങൾ നടത്തിയും ആലോചന ചെയ്തും, നിങ്ങൾ മനസ്സിനു വ്യായാമം കൊടുക്കുന്നു. അഥവാ യഥാർത്ഥവിദ്യാഭ്യാസം കൊണ്ടാകുന്നു. ഉരുവിട്ടു നിറയ്ക്കുന്നതുകൊണ്ടല്ല മനശ്ശക്തികൾ വളരുന്നതു. നിങ്ങളുടെ ശരീരത്തെ ആരോഗ്യാവസ്ഥയിൽ രക്ഷിച്ചുകൊള്ളുന്നതിനു നിങ്ങൾ ശുദ്ധമായ ഭക്ഷണം കഴിക്കേണ്ടതാവശ്യമായിരിക്കുംപോലെ നിങ്ങളുടെ വിചാരങ്ങളെയും നിങ്ങൾ ശുചിയായും ശുദ്ധമായും വെച്ചുകൊള്ളണമെന്നത് അത്യന്താപേക്ഷിത

☞ കൊച്ചി മഹാരാജാവ്, കൊച്ചി സാഹിത്യസമാജത്തിന്റെ രക്ഷാധികാരസ്ഥാനം കൈക്കൊള്ളാൻ സമ്മതിച്ചിരിക്കുന്ന സംഗതി സന്തോഷത്തോടെ പൊതുജനങ്ങളെ അറിയിച്ചുകൊള്ളുന്നു.

---

# കൊച്ചി സാഹിത്യസമാജം

---

## രക്ഷാധികാരി.

---

**മഹാമഹിമശ്രീ സർ. രാമവർമ്മ ജി. സി. എസ്. ഐ.**
**കൊച്ചി മഹാരാജാവ്.**

---

## നിർവ്വാഹകസംഘസാമാജികന്മാർ.



---

**അദ്ധ്യക്ഷൻ**

1. മഹിമശ്രീ രാമവർമ്മ 10-ാംകൂറ് തമ്പുരാൻ (അപ്പൻതമ്പുരാൻ) തിരുമനസ്സുകൊണ്ട്, അയ്യന്തോൾ, തൃശ്ശിവപേരൂർ.

**പത്രാധിപർ**

2. മ-രാ-രാ- സി. അച്യുതമേനോൻ അവർകൾ ബി. എ. തൃശ്ശിവപേരൂർ.

**സിക്രട്ടരി**

3. ,, ടി. കെ. കൃഷ്ണമേനോൻ ബി. എ. എം. ആർ. എസ്. എഫ്. ആർ. എച്. എസ്. കമലാലയം, എറണാകുളം. ,,

**ഖജാൻജി**

4. ,, കെ. ഗോവിന്ദൻനമ്പ്യാര് ,, ബി. എ. ബി. എൽ. വക്കീൽ, തൃശ്ശിവപേരൂർ.

**സഹായകന്മാർ**

5. ,, വി. കെ. കണ്ണമേനോൻ ,, തൃശ്ശിവപേരൂർ
6. ,, സി. അന്തപ്പായി ബി. എ. ,,
7. ,, സി. കുഞ്ഞിരാമമേനോൻ മംഗളോദയം കമ്പനി മാനേജർ ,,

---

## സാധാരണസമാജികന്മാർ.

8. ,, എം. നാരായണമേനോൻ ബി.എ. ബി.എൽ. ,,
വക്കീൽ എറണാകുളം.

9. ,, കെ. രാമമേനോൻ, ബി. എ. ,,
തൃശ്ശിവപേരൂർ.

10. ,, ടി. നാരായണമേനോൻ ,,
'ലക്ഷ്മീബായി' പത്രാധിപർ തൃശ്ശിവപേരൂർ.

11. ,, എം. ദേവശപിഷാരോടി ,,
വക്കീൽ, തൃശ്ശിവപേരൂർ.

,, കെ. പി. പീറ്റർ ,,
'പ്രാചീനതാരക' പത്രാധിപർ എടത്തുരുത്ത്.

13. ,, എം. കുമാരമേനോൻ ,,
സ്കൂൾമാസ്റ്റർ, തൃശ്ശിവപേരൂർ.

14. ,, എ. കൃഷ്ണപിഷാരോടി ,,
മഹാരാജാസ് കോളേജ് തിരുവനന്തപുരം.

15. ,, ടി. എൻ. വൈദീശ്വര അയ്യർ ,,
'ലോകപ്രകാശം' പത്രാധിപർ, തൃശ്ശിവപേരൂർ.

16. ,, പണ്ഡിതർ പുന്നശ്ശേരി നീലകണ്ഠശർമ്മാ ,,
വിജ്ഞാനചിന്താമണി പത്രാധിപർ പട്ടാമ്പി.

17. ,, കെ. വാസുദേവൻ മൂസ്സത് ,,
സംസ്കൃതകോളേജ് അദ്ധ്യാപകൻ പട്ടാമ്പി.

18. ,, എ. ഗോപാലമേനോൻ ,,
എം. എ. എം. ആർ. എ. എസ്.
ചരിത്രപണ്ഡിതർ മഹാരാജാസ് കോളേജ്, തിരുവനന്തപുരം.

19. ,, കത്താമ്പള്ളി രാമൻനമ്പ്യാത് ,,
പാലക്കാട്.

20. ,, വരപ്പൂര് ശങ്കുമേനോൻ ,,
കിഴക്കൻ ചിറ്റൂർ.

21. ,, മൂർക്കോത്തു കുമാരൻ ,,
തലശ്ശേരി.

22. ,, ടി. എ. രാമസ്വാമി അയ്യർ ,,
ചീഫ്കോർട്ടു വക്കീൽ എറണാകുളം.

പാറക്കാട്ട ദാമോദരമേനോൻ ,,
ബി. എ. ദിവാൻസ് സിക്രട്ടറി എറണാകുളം.

24. ” പാറോട്ടൂർ കൃഷ്ണമേനോൻ ബി. എ. ”
വക്കീൽ എറണാകുളം.

25. ” കെ. രാമൻമേനോൻ ”
ക്രിമിനാൽവക്കീൽ എറണാകുളം.

26. ” കെ. ശിവരാമകൃഷ്ണയ്യർ ”
സാൾട്ട് ഇൻസ്പെക്ടർ എറണാകുളം.

27 ” കെ. ഗോവിന്ദപ്പിള്ള ”
സെഷ്യൻകോർട്ടുവക്കീൽ എറണാകുളം.

28. ” കെ. പി. പത്മനാഭമേനോൻ ബി.എ., ബി. എൽ. എം.
ആർ. എ. എസ്. ”
ഹൈക്കോർട്ടു വക്കീൽ എറണാകുളം.

29. ” വി. ലോനൻ അറക്ക ”
ബോർഡ് ഓഫ് എഞ്ചിനീർ ആപ്പീസ്സ് എറണാകുളം.

30. ” സി. ഗോവിന്ദൻ എളേടം ”
മലയാളപണ്ഡിതർ കോളേജ് എറണാകുളം.

31. ” തോട്ടേക്കാട്ടു നാരായണമേനോൻ ”
പുത്തൻമഠം എറണാകുളം.

32. ” തത്തമ്പിള്ളിയിൽ കുഞ്ഞുണ്ണിമേനോൻ ബി. എ. ”
എറണാകുളം.

33. ” എം. കെ. ഗോപാലമേനോൻ ബി. എ. ”
ടീച്ചർ എറണാകുളം.

34. ” കടെക്കഴി രാമൻമേനോൻ ”
കോളേജ് ലൈബ്രേറിയൻ എറണാകുളം.

35. ” ടി. എസ്. അപ്പു അയ്യർ ബി. എ. എൽ. ടി. ”
ടീച്ചർ സർക്കാർ ഹൈസ്കൂൾ എറണാകുളം.

36. ” കെ. വി. നാരായണമേനോൻ ബി. എ. ബി. എൽ. ”
വക്കീൽ എറണാകുളം.

” എ. വേലായുധമേനോൻ ബി. എ. ബി. എൽ. ”
എറണാകുളം.

38 ” പുത്തേഴത്തു ഗോവിന്ദമേനോൻ ബി. എ. ”
സ്റ്റാമ്പ് സൂപ്രണ്ട് എറണാകുളം.

39. ” കെ. വി. കരുണാകരപ്പിഷാരോടി ബി. എ. ”
വക്കീൽ എറണാകുളം.

” സി. എസ്. ഗോപാലപ്പണിക്കർ ബി. എ. ”
എറണാകുളം.

” കെ. പി. കുഞ്ഞൻനായർ ബി. എ. ബി. എൽ. ”
എറണാകുളം.

42. ,, കെ. ശങ്കരമേനോൻ ബി. എ. എൽ. ടി. ,,
എറണാകുളം.

43. ,, പി. കെ. നാരായണനമ്പീശൻ ,,
ആയുർവ്വേദവൈദ്യശാല തൃശ്ശിവപേരൂർ.

44. ബ്രഹ്മശ്രീ മാത്തൂർ മനയ്ക്കൽ വാസുദേവൻ നമ്പൂതിരിപ്പാട് ,,
പാഞ്ഞാൾ—ചേലക്കര.

45. ,, കരൂർ മനയ്ക്കൽ ദാമോദരൻ നമ്പൂതിരിപ്പാട് ,,
ഭാരതീഭൂഷണം തൃശ്ശിവപേരൂർ.

46. ,, കരിയന്നൂർ മനയ്ക്കൽ വാസുദേവൻ നമ്പൂതിരി ,,
വാടാനാംകുറുശ്ശി ഷൊറണ്ണൂർ.

47. ,, ചിറ്റൂർ മനയ്ക്കൽ നാരായണൻ നമ്പൂതിരിപ്പാട് ,,
ഊരകം.

48. ,, മാടമ്പുമനയ്ക്കൽ ശങ്കരൻ നമ്പൂതിരി ,,
മുണ്ടയൂര്.

49. ,, എ. കെ. ടി. കെ. എം. ചെറിയ നാരായണൻ
നമ്പൂതിരിപ്പാട് ,,
ഷൊറണ്ണൂർ.

50. മാ-രാ-രാ- വല്ലടിപ്പുറത്തു കോമപ്പൻനായർ ,,
മംഗളോദയം കമ്പനി തൃശ്ശിവപേരൂർ.

51. ,, ആർ. ഗോവിന്ദമേനോൻ ,,
ഹൈസ്കൂൾമാനേജർ നെന്മാറ.

52 ,, കെ. അച്യുതമേനോൻ ബി. എ. ബി. എൽ. ,,
എറണാകുളം.

53. ,, മാറായിൽ കൃഷ്ണമേനോൻ ബി. എ. ,,
വക്കീൽ എറണാകുളം.

54. ,, വി രാമൻമേനോൻ ബി. എ. ,,
ഹജൂർ എറണാകുളം.

55. ,, വി. ദാമോദരൻ ഉണ്ണി ബി. എ. ,,
ചീഫ് സൂപ്രണ്ട് ഹജൂർ എറണാകുളം.

56. ,, വി. ഗോപാലമേനോൻ ,,
ഹജൂർ എറണാകുളം.

57. ,, മാങ്കയിൽ ഗോവിന്ദപ്പണിക്കർ ,,
ഹജൂർ എറണാകുളം.

58. ,, ചോപ്പിള്ളിയിൽ ശങ്കുണ്ണിമേനോൻ ,,
ഹജൂർ എറണാകുളം.

59. ,, പി. എസ്സ്. അനന്തനാരായണശാസ്ത്രി.
സംസ്കൃതപണ്ഡിതർ സർക്കാർ ഹൈസ്കൂൾ തൃശ്ശിവപേരൂർ.

60. ,, കുറിപ്പുറത്തു കേശവൻനായർ
പണ്ഡിതർ സർക്കാർ ഹൈസ്കൂൾ തൃശ്ശിവപേരൂർ.

(തു'

മേടം, ഇടവം, മിഥുനം മാസങ്ങളിൽ 89- തുലാം കൂടി മാസിക വരിസംഖ്യ അടച്ചവരുടെ പേര്.

---

| | | | | |
|---|---|---|---|---|
| ബ്രഹ്മശ്രീ പുലാക്കഴി ചെറിയ കേശവൻ നമ്പൂരി | അവർകൾ | 2 | 8 | 0 |
| മ-രാ-രാ- കിഴിപ്പിള്ളിമഠത്തിൽകത്തികൃഷ്ണൻനമ്പ്യാർ | ,, | 2 | 8 | 0 |
| ,, ഇടപ്പിള്ളി ശങ്കരരാജാ | ,, | 2 | 9 | 0 |
| ബ്രഹ്മശ്രീ ചിറമ്മൽമനക്കൽ അഫൻ നാരായണൻനമ്പൂതിരിപ്പാട് | ,, | 2 | 8 | 0 |
| മ-രാ-രാ- ടി. കെ. കൃഷ്ണമേനോൻ ബി. എ., എം. ആർ. എ. എസ്സ്. | ,, | 2 | 0 | 0 |
| ബ്രഹ്മശ്രീ ചിറട്ടമണ്ണ കഞ്ഞുനാരായണൻ മൂസ്സ | ,, | 2 | 8 | 0 |
| ,, എൻ. കൃഷ്ണൻനമ്പൂരി | ,, | 2 | 8 | 0 |
| ,, കവുവട്ടവണാവുമനയ്ക്കൽ നാരായണൻ നമ്പൂരിപ്പാട് | ,, | 2 | 8 | 0 |
| മഹാമഹിമശ്രീ കേരളവർമ്മ വലിയ കോയിത്തമ്പുരാൻ | ,, | 2 | 8 | 0 |
| മ-രാ-രാ പത്മനാഭൻപോറ്റി ബി. എ. | ,, | 2 | 8 | 0 |
| ,, എം. ഉദയവർമ്മരാജാ ബി. എ. | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ തിരൂരിൽ മനയ്ക്കൽ ഇപ്പൻനമ്പൂരി (89 തുലാം വരെ) | ,, | 2 | 8 | 0 |
| മ-രാ-രാ- വി. കെ. രാമൻമേനോൻ | ,, | 2 | 8 | 0 |
| ,, പൂഞ്ഞാറ്റിൽ അശ്വതിനാൾ രാജാ വി. രാമവർമ്മരാജാ | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ പോക്കൂത്ത് പയ്യൂർമനയ്ക്കൽ നീലകണ്ഠൻ ഭട്ടതിരിപ്പാട് | ,, | 2 | 9 | 0 |
| മ-രാ-രാ- ശങ്കരൻതമ്പി | ,, | 2 | 8 | 0 |
| ,, മാപ്പിള്ള തിരുമുല്പാട് കേരളവർമ്മൻ | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ തെക്കേടത്ത് കുട്ടലാഴി മനയ്ക്കൽ കഞ്ഞുണ്ണിനമ്പൂരിപ്പാട് | ,, | 2 | 8 | 0 |
| ,, സർവ്വാധികാര്യക്കാര് | ,, | 2 | 8 | 0 |
| ,, അകവൂര മനയ്ക്കൽ വലിയ നമ്പൂരിപ്പാട് | ,, | 2 | 8 | 0 |
| മ-രാ-രാ- ഡോക്ടർ സുബ്രഹ്മണ്യയ്യർ എം. എ. | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ എ. എൻ. ഗംഗാധരൻ നമ്പൂരി | ,, | 2 | 8 | 0 |
| മ-രാ-രാ-എ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ എം. എ. | ,, | 2 | 8 | 0 |
| ,, പി. വലിയ കൊച്ചുണ്ണി അച്ചൻ | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ കനാളൂര മനയ്ക്കൽ നാരായണൻ ഭട്ടതിരിപ്പാട് | ,, | 2 | 8 | 0 |
| മ-രാ-രാ- കാരമ്പിള്ളി നാരായണപ്പണിക്കർ | ,, | 2 | 8 | 0 |
| ,, അരിയമ്പറമ്പത്ത് കിട്ടുണ്ണിമേനോൻ | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ നെടുമ്പിള്ളി തരണനെല്ലൂര് പത്മനാഭൻനമ്പൂതിരിപ്പാട് | ,, | 2 | 8 | 0 |
| ,, ടി. പുരുഷോത്തമൻനമ്പൂരി | ,, | 2 | 8 | 0 |
| ,, പുന്നോർക്കോട്ട മനയ്ക്കൽ ഇപ്പൻനമ്പൂരിപ്പാട് | ,, | 2 | 9 | 0 |
| ,, കിള്ളിമംഗലത്തു മനയ്ക്കൽ ഇപ്പൻനമ്പൂരിപ്പാട് | ,, | 2 | 8 | 0 |
| ടി 90-ലേക്കുള്ള | ,, | 2 | 8 | 0 |
| മ-രാ-രാ- പട്ടാഭിഷേകവായനശാലാ സിക്രട്ടറി | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ കോഴിപ്പുറത്തു നാരായണൻനമ്പൂരി | ,, | 2 | 8 | 0 |
| മ-രാ-രാ- കിളിമാനൂർ അച്ചൻ കോയിത്തമ്പുരാൻ ബി. എ. | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ ആറുപുറത്തു മനയ്ക്കൽ ഈശ്വരൻ ഭട്ടതിരിപ്പാട് | ,, | 2 | 8 | 0 |
| മ-രാ-രാ- മണലിക്കര തന്ത്രി കല്പമംഗലത്ത് കേശവരു വാസുദേവരു | ,, | 2 | . 8 | 0 |

| | | | | |
|---|---|---|---|---|
| ബ്രഹ്മശ്രീ ശിവള്ളി നാരായണൻ നമ്പൂരി | അവർകൾ | 2 | 8 | 0 |
| മ-രാ-രാ- വാസുദേവൻപോററി | ,, | 2 | 8 | 0 |
| ,, എസ്സ്. എം. സിക്രട്ടരി | ,, | 2 | 8 | 0 |
| ,, ആർ. ഗോവിന്ദപ്പിള്ള | ,, | 2 | 8 | 0 |
| ,, എൻ. സുബ്രഹ്മണ്യനായി | ,, | 2 | 11 | 0 |
| ,, പ്രിൻസിപ്പാൾ, രാജകീയകോളേജ്, തിരുവനന്ത: | | 2 | 8 | 0 |
| ,, എൻ. നാരായണപിള്ള | ,, | 2 | 8 | 0 |
| ,, കെ. പി. പത്മനാഭമേനോൻ ബി. എ., ബി. എൽ | ,, | 2 | 8 | 0 |
| ,, ആർ. കൃഷ്ണയ്യർ | ,, | 2 | 8 | 0 |
| ,, എ. ശങ്കരമേനോൻ | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ സി. നാരായണൻഭട്ടതിരി | ,, | 2 | 8 | 0 |
| മ-രാ-രാ- കെ. രാജരാജവർമ്മ കോയിത്തമ്പുരാൻ | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ ആറൂപുറത്ത് മനയ്ക്കൽ നാരായണൻനമ്പൂര് | ,, | 2 | 8 | 0 |
| ,, വി. വാമനൻനമ്പൂരി | ,, | 2 | 8 | 0 |
| മ-രാ-രാ- എ. കേരളവർമ്മരാജാ | ,, | 2 | 8 | 0 |
| ,, കെ. കുഞ്ഞിക്കുട്ടൻരാജാ | ,, | 2 | 8 | 0 |
| ,, പി. കെ. നാരായണക്കുറുപ്പ് | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ ചെമ്മംഗലത്തുമനയ്ക്കൽ വാസുദേവൻ ശങ്കരൻപ്പാട | ,, | 2 | 8 | 0 |
| മ-രാ-രാ- കെ. വർഗ്ഗീസ്സ് | ,, | 2 | 11 | 8 |
| ,, പാലിയത്ത് കുഞ്ഞു അച്ചൻ | ,, | 2 | 8 | 0 |
| ,, ചിറ്റപ്പുറത്ത് കുഞ്ഞൻ തിരുപ്പാട് | ,, | 2 | 8 | 0 |
| ,, വി. വാസുദേവശർമ്മ | ,, | 2 | 8 | 0 |
| ,, വി. എസ്സ്. കൃഷ്ണപിള്ള | ,, | 2 | 8 | 0 |
| ,, കെ. ശങ്കരപിള്ള | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ വിഷ്ണു ഭട്ടതിരി | ,, | 2 | 8 | 0 |
| ,, സി. എൻ. നാരായണൻനമ്പൂരി | ,, | 2 | 8 | 0 |
| ,, കാലടി മനയ്ക്കൽ സുബ്രഹ്മണ്യൻഭട്ടതിരിപ്പാട് | ,, | 2 | 8 | 0 |
| ശ്രീമതി കാർത്തികതിരുനാൾ തമ്പുരാട്ടി | ,, | 2 | 8 | 0 |
| മ-രാ-രാ- പി. എ. സ്റ്റീഫൻ ബി. എ. | ,, | 2 | 8 | 0 |
| ,, കോറോണേഷൻ വായനശാലാ സിക്രട്ടരി | ,, | 2 | 8 | 0 |
| ,, കവുക്കള്ളൂർ വൈദ്യൻ കൃഷ്ണവാരിയർ | ,, | 2 | 8 | 0 |
| ,, കെ. ആർ. പരമുപിള്ള | ,, | 2 | 8 | 0 |
| ,, പത്മനാഭമേനോൻ, ചാലൂക്കൽവീട് | ,, | 2 | 8 | 0 |
| ,, ടി. ആർ. അനന്തക്കുറുപ്പ് | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ കൊക്കരമനയ്ക്കൽ തുപ്പൻനമ്പൂരി | ,, | 2 | 11 | 0 |
| മ-രാ-രാ- കെ. മാധവൻപിള്ള | ,, | 2 | 8 | 0 |
| ,, ആർ. അനന്തകൃഷ്ണയ്യർ | ,, | 1 | 0 | 8 |
| ,, പി. ജി. നാരായണൻനായർ | ,, | 0 | 2 | 0 |
| ,, ജി. നാരായണപിള്ള | ,, | 2 | 8 | 0 |
| ,, എസ്സ്. പത്മനാഭയ്യർ | ,, | 2 | 8 | 0 |
| ,, എ. രാമൻപിള്ള | ,, | 0 | 10 | 0 |
| ,, പി. കെ. ശങ്കരപിള്ള | ,, | 0 | 10 | 0 |

| | | | | |
|---|---|---|---|---|
| മ. രാ. രാ. ആർ. എഫ്. എൻ. ആസ്കൃത്ത് എം. എ. | അവർകൾ | 2 | 8 | 0 |
| ബ്രഹ്മശ്രീ എം. എസ്സ്. കേശവൻ നമ്പൂരി | ,, | 2 | 0 | 0 |
| മ. രാ. രാ. ഹെഡ് മാസ്റ്റർ, ഫോർട്ട് ഹൈസ്കൂൾ, തിരുവനന്തപുരം | | 2 | 0 | 0 |
| ,, വി. രാമയ്യർ | ,, | 2 | 8 | 0 |
| ,, ഇ. എൻ. ജോർജ്ജ് | ,, | 2 | 5 | 0 |
| ,, ആന്തിക്കാട്ട് വി. ക്രൂയിസ്സ് | ,, | 0 | 12 | 0 |
| ,, എൻ. രാമകൃഷ്ണപിള്ള | ,, | 0 | 8 | 0 |
| ,, എൻ. എ. കോനാൻ | ,, | 1 | 6 | 0 |
| ,, രാമൻകണ്ടത്ത് കുഞ്ഞിപ്പുമുവാം | ,, | 2 | 8 | 0 |
| ,, കണ്ടിക്കാമത്ത് കൊച്ചുഗോവിന്ദമാരാർ | ,, | 2 | 8 | 0 |
| ,, കെ. ആർ. കുട്ടൻപിള്ള | ,, | 1 | 0 | 0 |
| ,, പി. ഉക്കണ്ടനുണ്ണിനായർ എം. എ. എൽ. ടി. | ,, | 2 | 8 | 0 |
| ,, കെ. കേശവപിള്ള | ,, | 2 | 8 | 0 |
| ,, സി. എസ്സ്. അച്യുതമേനോൻ | ,, | 2 | 8 | 0 |
| ,, യം. കുഞ്ഞുണ്ണിമേനോൻ | ,, | 2 | 8 | 0 |
| ,, ജെ. എസ്സ്. നാരായണയ്യർ ബി. എ. | ,, | 2 | 8 | 0 |
| ശ്രീമതി എൻ. ഗൌരി അമ്മ | ,, | 2 | 8 | 0 |
| മ. രാ. രാ. പി. കെ. ഗോദവർമ്മത്തിരുമുല്പാട് | ,, | 2 | 8 | 0 |
| ,, കെ. പാരിശപാൽ നമ്പ്യാതി | ,, | 1 | 6 | 0 |
| ,, സി. അച്യുതമേനോൻ | ,, | 2 | 8 | 0 |
| ശ്രീമതി എടക്കുന്നി വാരിയത്ത് താഴിക്കുട്ടി വാരസ്യാർ | ,, | 2 | 8 | 0 |
| മ. രാ. രാ. സി. പി. ശ്രീകണ്ഠശർമ്മാ | ,, | 2 | 8 | 0 |
| ,, സി. ചക്രപാണിവാരിയർ | ,, | 3 | 10 | 0 |
| ,, കെ. ഗോവിന്ദപിള്ള | ,, | 0 | 14 | 0 |
| ,, പാലൂർ കാളു ഈശ്വരൻ | ,, | 2 | 8 | 0 |
| ,, കെ. ആർ. കാന്തൻപണിക്കർ | ,, | 2 | 8 | 0 |
| ,, പി. വി. ഹരിശ്ശുന്നായി | ,, | 2 | 8 | 0 |
| ,, പി. കെ. കേശവപിള്ളശാസ്ത്രി | ,, | 2 | 8 | 0 |
| ,, ആർ. സുബ്രഹ്മണ്യശാസ്ത്രി | ,, | 1 | 6 | 0 |
| ,, എസ്സ്. വെങ്കിടേശയ്യർ | ,, | 2 | 0 | 0 |
| ശ്രീമതി ടി. ജാനകി അമ്മ | ,, | 2 | 8 | 0 |
| മ. രാ. രാ. ആർ. പത്മനാഭപിള്ള | ,, | 2 | 8 | 0 |
| ,, കെ. വേലായുധൻപിള്ള | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ പി. എസ്സ്. വിഷ്ണു നമ്പൂരി | ,, | 2 | 8 | 0 |
| മ. രാ. രാ. കെ. എം. വർക്കി | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ പാതാമ്പൂര മനയ്ക്കൽ ഇപ്പൻനമ്പൂതിരിപ്പാട് | ,, | 4 | 15 | 0 |
| ,, പഴിപ്പാട്ട് എന്ന മുല്ലമംഗലത്തു മനയ്ക്കൽ ഇപ്പൻഭട്ടതിരിപ്പാട് | ,, | 1 | 1 | 0 |
| മ. രാ. രാ. ടി. എസ്സ്. ജഗന്നാഥയ്യർ | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ കിടങ്ങോട്ടുതല മനയ്ക്കൽ പശുപതിനമ്പൂതിരി | ,, | 1 | 4 | 0 |
| ,, നാരാണമംഗലത്ത് വാസുദേവൻനമ്പൂതിരി | ,, | 2 | 8 | 0 |
| മ. രാ. രാ. എ. കെ. രാമവർമ്മരാജാ | ,, | 2 | 8 | 0 |

| | | | | |
|---|---|---|---|---|
| ബ്രഹ്മശ്രീ എഴിക്കോട്ടുമനക്കൽ നാരായണൻനമ്പൂരി | അവർകൾ | 2 | 8 | 0 |
| മ-രാ-രാ- എം. കെ. വെങ്കിടേശ്വരയ്യർ ബി. എ., ബി എൽ. | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ കരുമാറപ്പാറ മനക്കൽ വാസുദേവൻ നമ്പൂതിരിപ്പാട്, | ,, | 1 | 0 | 0 |
| ,, മനാട്ടുമനക്കൽ വാസുദേവൻ നമ്പൂതിരിപ്പാട് | ,, | 2 | 8 | 0 |
| ,, കെ. പരമേശ്വരൻ നമ്പൂതിരിപ്പാട് | ,, | 2 | 8 | 0 |
| മ-രാ-രാ ഇ. നാരായണൻ നായർ ബി. എ. ബി. എൽ. | ,, | 2 | 8 | 0 |
| ,, പി. ജി. രാമയ്യർ, ബി. എ. ബി. എൽ. | ,, | 2 | 8 | 0 |
| ,, എം. സി. കൃഷ്ണവർമ്മരാജാ | ,, | 2 | 8 | 0 |
| ,, ടി. എ. ശേഷയ്യർ ബി. എ. ബി. എൽ. | ,, | 2 | 8 | 0 |
| ,, ചോണത്തു ഗോവിന്ദനുണ്ണി മന്നാടിയാർ | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ ഇ. പി. വാസുദേവൻ നമ്പൂതിരിപ്പാട് | ,, | 2 | 8 | 0 |
| മ-രാ-രാ-ബ്രഹ്മനാരപ്പെട്ട രാജാ വാസുദേവരാജാ | ,, | 7 | 8 | 0 |
| ബ്രഹ്മശ്രീ മൂത്തമല പുരുഷോത്തമൻ നമ്പൂരി | ,, | 2 | 8 | 0 |
| മ-രാ-രാ- കെ. ഉണ്ണിക്കണ്ണൻ നായർ | ,, | 2 | 8 | 0 |
| ,, ടി. ആർ പരമേശ്വരയ്യർ | ,, | 2 | 8 | 0 |
| ,, കോണിക്കലേടത്തു ചാത്തുക്കുട്ടി അച്ഛൻ | ,, | 2 | 8 | 0 |
| ,, ചെറുകര നാരായണനുണ്ണി പിഷാരൊടി | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ തേനാഴി മനക്കൽ പരമേശ്വരൻ നമ്പൂതിരിപ്പാട് | ,, | 2 | 8 | 0 |
| ,, ഏറനൂർ മനക്കൽ നാരായണൻ നമ്പൂരി | ,, | 2 | 8 | 0 |
| ,, കോയത്തടി മനക്കൽ പരമേശ്വരൻ സോമയാജിപ്പാട് | ,, | 1 | 13 | 0 |
| മ-രാ-രാ-കെ. പി മാധവമേനോൻ | ,, | 2 | 8 | 0 |
| ,, ടി. ആർ. രാമചന്ദ്രയ്യർ | ,, | 4 | 1 | 0 |
| ,, നെല്ലിക്കലേടത്തിൽ കോമ്പി അച്ഛൻ | ,, | 2 | 8 | 0 |
| ,, ഒന്ത്രമാളി രാമുണ്ണി വൈദ്യർ | ,, | 2 | 9 | 0 |
| ,, ജസ്റ്റിസ്, ശങ്കരൻനായർ | ,, | 2 | 8 | 0 |
| ബ്രഹ്മശ്രീ മേലേടത്തു മനക്കൽ ഹിരണ്യഗർഭൻ നമ്പൂരി | ,, | 2 | 9 | 0 |
| ,, കിഴക്കേ ചെറുമുക്ക മനക്കൽ നമ്പോത നമ്പൂരി | ,, | 2 | 8 | 0 |
| മ-രാ-രാ-എ. വി. പിള്ള | ,, | 2 | 1 | 0 |
| ബ്രഹ്മശ്രീ തിരിമിമാടമ്പ നാരായണഭട്ടതിരി | ,, | 2 | 8 | 0 |
| മ-രാ-രാ-ജോസേഫ്, പുല്ലോക്കാരൻ | ,, | 2 | 8 | 0 |
| ,, എം. ആർ. അനന്തകൃഷ്ണയ്യൻ | ,, | 1 | 4 | 0 |
| ,, കൂത്താളി അച്ചുനടത്തിൽ നായർ | ,, | 2 | 0 | 0 |
| ,, യം. കണ്ടിരാമൻ | ,, | 0 | 14 | 0 |
| ,, എലിയങ്ങാട്ട രാമരാജാ | ,, | 2 | 8 | 0 |
| ,, എൻ. നാരായണൻ | ,, | 1 | 2 | 0 |
| ,, മലയാളി ക്ലബ്ബ് | ,, | 1 | 4 | 0 |
| ,, ബ്ലാവായിൽ കണ്ണുണ്ണി നായർ | ,, | 2 | 8 | 0 |
| ,, പി. വി. സുബ്രഹ്മണ്യയ്യർ | ,, | 2 | 8 | 0 |
| ,, വി. കുഞ്ഞി അബ്ദുള്ള വലിയ പുരയിൽ | ,, | 2 | 8 | 0 |
| ,, പുന്നത്തൂർ 3-ാം കൂർ രാജാ | ,, | 2 | 8 | 0 |
| ,, കെ. എം. ഗോവിന്ദ പിള്ള | ,, | 1 | 6 | 0 |
| ,, എൻ. കേശവപിള്ള | ,, | 2 | 8 | 0 |

# പുതിയ പുസ്തകങ്ങൾ

## പ്രവേശിക.

(വില ക. 0—8—0)

പ്രകൃതിശാസ്ത്രപാഠത്തിന്റെ താക്കോലായി ഉപയോഗിക്കപ്പെടാവുന്ന ഈ പുസ്തകം എല്ലാവരും വായിക്കേണ്ടതാണ്.

---

## ദമയന്തിനാടകം.

(വടക്കാഞ്ചേരി ഗ്രാമം രാമകൃഷ്ണഭാഗവതർ ഉണ്ടാക്കിയത് വില 12ണ.)

കംസനാടകം, മീനാക്ഷിനാടകം മുതലായ നാടകങ്ങളുടെ കൂട്ടത്തിൽ സുപ്രസിദ്ധി നേടിയ ഈ നാടകത്തെ ജയിപ്പാൻ തക്കവണ്ണം നളചരിതംകഥ ഇതുവരെ ആരും നാടകമാക്കീട്ടില്ല. സംഗീതനൈഷധം മുതലായ നാടകങ്ങൾ ഈ പുസ്തകത്തിന്റെ അളവിൽ സാരമില്ല. സംഗീതപ്രിയന്മാരും നാടകപ്രിയന്മാരും ഈ പുസ്തകം ഒന്നു വരുത്തി വായിക്കേണ്ടതാണ്.

---

## വേദാന്തസാരം.

(വില നാലണമാത്രം.)

കിളിപ്പാട്ടുരീതിയിൽ ഏതോ ഒരു മഹായോഗ്യൻ എത്രയോ കൊല്ലങ്ങൾ മുമ്പ് എഴുതിവെച്ച ഈ പുസ്തകം ഇപ്പോൾ മാത്രമാണ് അച്ചടിച്ചു പുറത്തായിട്ടുള്ളത്.

---

# ബി. വി. ബുക്ക ഡിപ്പോവക

പ്രസിദ്ധീകരണങ്ങൾ.

| | ക. | ണ. | പ. | | ക. | ണ. | പ |
|---|---|---|---|---|---|---|---|
| അഭിജ്ഞാനശാകുന്തളം | 1 | 4 | 0 | കേരളവർമ്മ | 1 | 0 | 0 |
| മലയാളശാകുന്തളം | 0 | 10 | 0 | അക്ബർ | 0 | 14 | 0 |
| മയൂരസന്ദേശം | 0 | 8 | 0 | വിജ്ഞാനമഞ്ജരി | 0 | 4 | 0 |
| അന്യാപദേശശതകം | 0 | 8 | 0 | ഭാതിപ്രചാരിതം | 0 | 3 | 6 |
| ഭാസ്കരമേനോൻ | 0 | 8 | 0 | ഭാഷാഭൂഷണം | 1 | 4 | 0 |
| ഗദ്യമാലിക 1-ാം ഭാഗം | 1 | 0 | 0 | വൃത്തമഞ്ജരി | 0 | 6 | 0 |
| ടി 2-ാം ഭാഗം | 1 | 0 | 0 | ശബ്ദശോധിനി | 0 | 9 | 0 |
| ടി 3-ാം ഭാഗം | 1 | 0 | 0 | സാഹിത്യസാഹ്യം | 1 | 0 | 0 |
| മാർത്താണ്ഡവർമ്മ | 1 | 0 | 0 | രാമചന്ദ്രവിലാസം | 1 | 0 | 0 |
| കഥാരത്നമാല 1-ാം ഭാഗം | 0 | 8 | 0 | | | | |
| ടി 2-ാം ഭാഗം | 0 | 8 | 0 | | | | |
| നേതാളിപാലർ | 0 | 10 | 0 | | | | |
| നീതികഥകൾ | 0 | 4 | 0 | | | | |

മറ്റും അനേകം ഉത്തമഗ്രന്ഥങ്ങൾ എപ്പോഴും തയ്യാർ.

മംഗളോദയം കമ്പനി ക്ലിപ്തം,
തൃശ്ശിവപേരൂർ.

# മംഗളോദയം

വരിസംഖ്യ തപാൽ കൂലി അടക്കം

ഒരു കൊല്ലത്തേയ്ക്കു മുൻകൂർ 2—8—0      ആറുമാസത്തേയ്ക്കു മുൻകൂർ 1—6—0

ഒറ്റപ്രതിക്ക് മുൻകൂർ 0—4—0      വി. പി. കമ്മിഷൻ പുറമെ.

☞ വരിസംഖ്യ ബാക്കിവെച്ചിട്ടുള്ളവർ, അവരവർ അടയ്ക്കേണ്ടുംസംഖ്യ ഉടനെ തീൎത്തു രശീതി വാങ്ങേണ്ടതാണ്

---

സ്ഥിരപരസ്യങ്ങൾ

പരസ്യക്കൂലി എപ്പോഴും മുൻകൂറ്

വരി ഒന്നിന്ന് മാസത്തിൽ 8-ണ പ്രകാരം എല്ലാ പരസ്യവും സ്വീകരിക്കുന്നതാണ്.

---

# മംഗളോദയം കമ്പനി

ക്ലിപ്തം, തൃശ്ശിവപേരൂർ.

ഡയറക്ടന്മാർ.

1. മഹാമഹിമശ്രീ കൊച്ചി 10-ാംകൂർ രാമവൎമ്മ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ട്
2. ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. ചെറിയനാരായണൻനമ്പൂതിരിപ്പാട് അവർകൾ
3. ,, വടക്കിനിയേടത്തു കിരാങ്ങാട്ടുമനയ്ക്കൽ ശ്രീധരൻനാരായണൻനമ്പൂതിരിപ്പാട് ,,
4. ,, സി. ടി. അവണത്തികാട്ട നീലകണ്ഠൻ ഭട്ടതിരിപ്പാട് ,,
5. ,, എടവലത്തു പുടയൂരമനയ്ക്കൽ വാസുദേവൻ നമ്പൂതിരിപ്പാട് ,,
6. ,, പുന്നശ്ശേരിനമ്പി നീലകണ്ഠശൎമ്മാ ,,
7. മ-രാ-രാ- ചങ്ങരംകോത കൃഷ്ണൻകൎത്താവ് ,,
8. ,, ടി. സി. കൃഷ്ണമേനോൻ (സബ്ബ്അസിസ്റ്റാണ്ട് സൎജ്ജൻ) ,,
9. ,, വി. കെ. കണ്ണൻമേനോൻ. ,,

ആഡിറ്റർമാർ.

1. ബ്രഹ്മശ്രീ എ.കെ. ടി. കെ. എം. വലിയനാരായണൻനമ്പൂതിരിപ്പാട് അവർകൾ
2. ,, കരൂർ ദാമോദരൻ നമ്പൂതിരിപ്പാട് ,,

മലയാളഭാഷാഭിവൃദ്ധിയേയും പൊതുജനയോഗക്ഷേമത്തേയും മുൻനിറുത്തി, ഷെയർ 1-ക്ക് 10ക. വീതം 3000 ഷെയറിൽ കൂടി 30,000ക. മൂലധനമായി ഏൎപ്പെടുത്തിയിരിക്കുന്നതാണ് ഈ കമ്പനി. ഈ കമ്പനിയിലേക്ക, വളരെ കാലമായി ഉത്തമരീതിയിൽ നടത്തപ്പെട്ടിരുന്ന കല്പദ്രുമം അച്ചുക്കൂടം തീറുവാങ്ങിയിരിക്കുന്നു. ഇവിടെ ഇംഗ്ലീഷ്, ദേവനാഗരം, തമിഴ്, മലയാളം എന്നീ അക്ഷരങ്ങളിൽ എല്ലാതരത്തിലുമുള്ള അച്ചടിവേലകളും ആദായനിരക്കിൽവൃത്തിയായുംകൃത്യമായുംനടത്തിക്കൊടുക്കുന്നതാണ്.

ഇതിന്നുംപുറമെ ദേശമംഗലത്തുനിന്ന ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. ചെറിയനാരായണൻ നമ്പൂതിരിപ്പാടവർകളുടെ ഉടമസ്ഥതയിൽ പ്രസിദ്ധം ചെയ്തിരുന്ന മംഗളോദയം മാസികയും കമ്പനിയിൽ നിന്നു ഏറ്റെടുത്തിരിക്കുന്നു. ഗ്രാഹ്യങ്ങളായ പല വിഷയങ്ങളേയും പ്രതിപാദിക്കുന്ന ഈ മാസിക മേലിൽ പൂൎവ്വാധികം പരിഷ്കൃതരീതിയിൽ നടത്തുവാൻ ശ്രമം ചെയ്യുന്നുണ്ട്.

കമ്പനിയിൽ ഷെയർ ചേരുവാൻ ആഗ്രഹിക്കുന്നവർ ടി. കമ്പനിമാനേജൎക്ക് അറിയിച്ചാൽ ഹരജിഫാറം അയച്ചുകൊടുക്കുന്നതാണ്. അല്പം ഷെയറുകൾ മാത്രമെ ബാക്കിയുള്ളു.

മാനേജർ

ബാധിക്കുന്നതുകൊണ്ട് ഉപജീവനത്തിന്ന വഴിയില്ലാതിരിക്കുന്ന സ്ഥിതി.

പരിഹാരം:—

ഒന്നാം സംഗതിയിൽ കാണിച്ചപ്രകാരം ഉയൎന്നതരം വിദ്യാഭ്യാസം സിദ്ധിച്ചവൎക്ക് എന്തെങ്കിലും ക്രമമനുസരിച്ച ഗവൎമ്മെണ്ടുദ്യോഗങ്ങളിൽ പ്രവേശം അനുവദിക്കണം. ഇപ്പോഴുള്ള സ്കൂൾ ഫൈനൽ മുതലായ പരീക്ഷകളെപ്പോലെതന്നെ മേൽകാണിച്ച ഭാഷാവിദ്യാഭ്യാസപരീക്ഷയേയും ഗണിക്കണം. ഈ ഭാഷാവിദ്യാഭ്യാസത്തിലും ഇംഗ്ലീഷ് ഉപഭാഷയായി ആദ്യം മുതൽക്കതന്നെ പഠിപ്പിക്കുന്നതാകയാൽ കാൎയ്യനിൎവ്വഹണത്തിന്ന മതിയാകാതെ വരുന്നതല്ല.

(൩) ന്യൂനത:—

ഇംഗ്ലീഷ് സ്കൂളുകളിൽ മലയാളം പഠിപ്പിക്കുന്നുണ്ടെങ്കിലും ആ വിഷയത്തിൽ വേണ്ട നിഷ്കൎഷവരുന്നതിന്ന യാതൊരേൎപ്പാടുമില്ല. പൊതുവായുള്ള പരിശോധകന്മാർ, വിദ്യാഭ്യാസാദ്ധ്യക്ഷന്മാർ മുതലായവരെ ഭാഷയിൽ തീരെ അഭിനിവേശവും ജ്ഞാനവുമില്ലാത്തവരായിട്ടാണ് പ്രായേണ കണ്ടുവരുന്നത്.

പരിഹാരം:—

ആ വക സ്കൂളുകളിൽ മലയാളം പഠിപ്പിക്കുന്നതിന്നും പരിശോധിക്കുന്നതിന്നും പ്രത്യേകിച്ചവേണ്ട പരിഷ്കാരങ്ങൾ ചെയ്യുന്നതിന്നും തക്കതായ ഏൎപ്പാടുണ്ടാകണം.

(൪) ന്യൂനത:—

ഗവൎമ്മെണ്ടു വക എഴുത്തുകുത്തുകളും റിക്കാൎട്ടുകളും മിക്കതും ഇംഗ്ലീഷിലാക്കിയതുനിമിത്തം ഇംഗ്ലീഷ് വിദ്യാഭ്യാസം സിദ്ധിച്ചകളായ ഉദ്യോഗസ്ഥന്മാൎക്ക മലയാളം തീരെയാൽ ആവശ്യമില്ലാതാക്കിത്തീൎന്നിട്ടുള്ള സ്ഥിതി.

തെളിവുകൾ:—

ഒന്ന അചലാവശ്യമായിട്ടുള്ള റിക്കാൎട്ടുകളോ അനധാൎപ്പും മലയാളത്തിലാക്കണമെ കളായ രണ്ടു ശാഖകളായിരിക്കണം. കോടതികളിലെ വിധി, വിധിന്യായങ്ങൾ, കീഴ്‌ദ്യോഗസ്ഥന്മാൎക്കും മറ്റും അയക്കുന്ന കല്പനകൾ മുതലായതു മലയാളത്തിലാകണമെന്ന വരുമ്പോൾ ആ വക ഉദ്യോഗസ്ഥന്മാർ അവശ്യം ഭാഷയിൽ പരിചയിക്കുകയും അതു നിമിത്തം ഭാഷക്കു പല ഗുണങ്ങളും ഉണ്ടാകയും ചെയ്യും. ആവശ്യമായിവരുന്ന റിക്കാൎട്ടുകൾ ഇംഗ്ലീഷിലേക്ക തൎജ്ജമ ചെയ്യാൻ ഏൎപ്പാടുണ്ടായാൽ മതിയാകുന്നതാണ്.

(൫) ന്യൂനത:—

ഓരോരോ വിഷയങ്ങളിലും കാലത്തെ അനുസരിച്ചുണ്ടാകേണ്ട പുസ്തകങ്ങൾ മലയാളഭാഷയിൽ ഉണ്ടാകുന്നില്ല. പ്രകൃതിശാസ്ത്രം, രസതന്ത്രം മുതലായ ശാസ്ത്രങ്ങളിൽ ഇംഗ്ലീഷിലുള്ള പരിഭാഷികപദങ്ങൾക്ക തക്കതായ മലയാളപദങ്ങൾ കാണിക്കുന്ന ഒരു നിഘണ്ടു ഒന്നാമതായുണ്ടാകേണ്ടതാണ്. അതും ഉണ്ടായിട്ടില്ല.

പരിഹാരം:—

ആ വക പുസ്തകങ്ങൾ ഉണ്ടാക്കിച്ചു പ്രസിദ്ധം ചെയ്യുന്നതിന്നായി കൊല്ലംതോറും ഒരു സംഖ്യ ഗവൎമ്മെണ്ടിൽനിന്നനുവദിക്കുകയും ഏതെതെല്ലാം വിഷയങ്ങളിൽ ഏതെതു തരം പുസ്തകങ്ങൾ ഉണ്ടാകേണ്ടതുണ്ടെന്നും മറ്റും ആലോചിക്കുന്നതിന്നും ആ വക കാൎയ്യങ്ങൾ നടത്തുന്നതിന്നുമായി ഒരു കമ്മിററി ഏൎപ്പെടുത്തുകയും വേണം. അങ്ങിനെ ഉണ്ടാകുന്ന പുസ്തകങ്ങളും ഭാഷയെപ്പററി നല്ല അറിവുണ്ടാകുന്ന പുസ്തകങ്ങളും പാഠപുസ്തകങ്ങളാക്കി മേൽപ്പറഞ്ഞ കമ്മിററിക്കാരുടെ അധീനത്തിലോ മറേറാ ഒരു പരീക്ഷനിശ്ചയിക്കുകയും ഏററവും ഉയൎന്ന ഉദ്യോഗം കഴികെ മററു ഗവൎമ്മെണ്ടുദ്യോഗങ്ങൾക്കെല്ലാം ആ പരീക്ഷയിൽ ജയിച്ചവരെ മാത്രം അൎഹതയുള്ളവരായി ഗണിക്കയും വേണം.



എടച്ചേന കങ്കന്റെ

# പരാക്രമങ്ങൾ

## V.

### കുറ്റ്യാടിസ്സങ്കേതം

---



പഴശ്ശിയിൽ നിന്ന വയനാട്ടിലെയ്ക്കു കടപ്പാൻ കാലം വൈകിട്ടുണ്ടെന്നും ഒരു നാഴിക കഴിയുന്തോറും തമ്പുരാന്റെയും ആശ്രിതന്മാരായ ഞങ്ങളുടെയും സ്ഥിതി വളരെ അപകടത്തിലായി വരികയായിരുന്നുവെന്നും പറഞ്ഞുവല്ലോ. വയനാട്ടിൽ അധികപക്ഷക്കാരും തമ്പുരാന്റെ ആഗമനം പ്രതീക്ഷിച്ചിരിക്കുന്നവരെങ്കിലും കപ്പത്തോട്ടുനായരുടെ നയം എന്താണെന്ന നല്ലവണ്ണം മനസ്സിലാവാത്തതാൽ ചില അപകടങ്ങൾ പിണയുവാനിടയുണ്ടെന്ന ഞാൻ മുമ്പു തിരുമനസ്സുണർത്തിച്ചിട്ടുണ്ടായിരുന്നു. വയനാട്ടിലെയ്ക്കു എഴുന്നെള്ളുന്നതിന്ന മുമ്പായി ഇവക ഗൌരവങ്ങളായ കാര്യാലോചനകൾ ചെയ്യാനാണ് തിരുമനസ്സുകൊണ്ട് കല്യാട്ടും, നാരങ്ങോളിയും നമ്പ്യാന്മാരെയും എന്നെയും പള്ളിയറയിലെയ്ക്കു കല്പിച്ചുവിളിച്ചത്.

തിരുമേനി—പ്രധാനമായി മൂന്ന കാര്യമാണ് ഇപ്പോൾ ആലോചിപ്പാനുള്ളത്. ഒന്നാമതു കപ്പത്തോട്ടുനായരെ ചെന്നുകണ്ട് അയാളുടെ സഹായം നമുക്ക് എത്രത്തോളം ഉണ്ടാവുമെന്ന് അറിയണം. രണ്ടാമതു കുറുമ്പ്രനാട്ടു പോയി എന്റെ ആളുകളെ ആരും അറിയാതെ കൂട്ടിക്കൊണ്ടു പോരണം. മൂന്നാമത് കമ്പനിസ്സൈന്യം നമ്മെ വന്നു വളയുന്നതിന്ന മുമ്പായി പഴശ്ശിയിൽ നിന്ന നാമെല്ലാവരും നാളെ രാത്രി പുറപ്പെട്ടു കൊട്ടിയൂര് ജനബാധയില്ലാത്ത കാട്ടിൽ ഒരിടത്തു തമ്പടിച്ചു കൂടണം. അതോടുകൂടി രണ്ടു മാസത്തെയ്ക്കു നമുക്ക് ആവശ്യമായ ഭക്ഷണസാധനങ്ങൾ ശേഖരിച്ചു നമ്മുടെ കൂടെ കൊണ്ടുപോകയും വേണം. ഇതിൽ ഓരോകാര്യം നിങ്ങൾ ഓരോരുത്തർ ഏല്ക്കേണ്ടതുണ്ട്. കാര്യം വളരെ അടിയന്തരമാണ്. ആലോചിച്ചു വേണ്ടവിധം വേഗം തീർച്ചയാക്കിക്കൊള്ളുവിൻ.

തിരുമേനി ഇതു കല്പിച്ചു കഴിയുമ്പോഴെയ്ക്കും ഞങ്ങൾ മൂന്നുപേരും അന്യോന്യം നോക്കിക്കൊണ്ടു നില്പായിരിക്കുന്നു. ഈ മൂന്നു കാര്യങ്ങളും സാധിക്കുന്നതു വളരെ എളുപ്പമല്ല. വയനാട്ടിലെയ്ക്കു കടപ്പാനുള്ള പ്രധാന മാർഗ്ഗങ്ങളിലൊക്കെ കമ്പനിക്കാരുടെ വെള്ളപ്പട്ടാളം പാറാവുണ്ട്. വയനാട്ടിൽ കടക്കാതെ കപ്പത്തോട്ടുനായരെ കാണ്മാനും തരമില്ല. തിരുമേനിയുടെ കട്ടിലമ്മ ശത്രുപക്ഷത്തിൽ പ്രധാനിയായ കുറുമ്പ്രനാട്ടു തമ്പുരാന്റെ അധീനത്തിലാണ് ഇപ്പോഴുള്ളത്. അവിടെ ചെന്ന് ഉപായത്തിൽ കട്ടിലമ്മയെ കൊണ്ടുവരുന്ന കാര്യവും എളുപ്പമല്ല. രണ്ടു മാസത്തെ ഭക്ഷണസാധനം ഒക്കെ കൂട്ടേണമെങ്കിൽ കോട്ടയത്തങ്ങാടിയിൽ കടന്നല്ലാതെ യാതൊരു നിവൃത്തി

യുമില്ല. അവിടെയാണെങ്കിൽ, കമ്പനി പട്ടാളക്കാർ കാവലും ഉണ്ട്. പഴശ്ശിത്തമ്പുരാന്റെ ആൾക്കാർക്ക് സാമാനം വില്ക്കുന്ന കച്ചവടക്കാരെ വെടിവെച്ചു കൊല്ലുവാനാണ് കമ്പനിക്കാരുടെ കല്പന. ഞങ്ങളെ ഭക്ഷണം കിട്ടാതെ പട്ടിണിയിട്ടു കൊല്ലുന്നമെന്നാണ് അവരുടെ നിശ്ചയം. വയനാട്ടിൽ കടന്നാൽ ഉപ്പും വെളിച്ചെണ്ണയും കഴികെ മറ്റു സകല സാധനവും നാലു അഞ്ചോ കൊല്ലത്തേക്കു സുലഭമായി ശേഖരിപ്പാൻ യാതൊരു പ്രയാസവുമില്ലെന്ന് എനിക്കു നല്ല ധൈര്യവുമുണ്ടായിരുന്നു. അതുകൊണ്ടാണല്ലോ കോട്ടയത്ത് കാട്ടിൽ താമസിപ്പാൻ നിശ്ചയിച്ചു ഒരു മാസക്കാലത്തേക്കു വേണ്ടുന്നതു സംഭരിക്കുന്നത് അതു എളുപ്പവുമല്ല. ഇതിൽ ഏതാണ് ആവശ്യമാണ് എന്നുള്ളത് എന്ന ആലോചനയോടെയാണ് ഞങ്ങൾ മുഖത്തോടു മുഖം നോക്കി നിന്നത്. എന്താണ് പറയേണ്ടത് എന്ന് ആർക്കും നിശ്ചയമില്ലാതെ കുറെ നേരത്തേക്കു പകച്ചിരുന്നു. കുറെ കഴിഞ്ഞപ്പോൾ കല്യാട്ടു നമ്പ്യാര് ഇപ്രകാരം പറഞ്ഞു.

"വയനാട്ടിലേക്കു ഒരാളെ കല്പിച്ച് അയക്കുന്നുണ്ടെങ്കിൽ അതു കങ്കർനായരെ തന്നെയാണ് വേണ്ടത്. ശത്രുപക്ഷത്തിൽ കടന്നുകൂടി കാര്യം നേടി തനിക്കൊന്നും പറ്റാതെ രക്ഷ പ്രാപിച്ചു മടങ്ങി വരുവാൻ കങ്കർനായർക്ക് പ്രത്യേകം വാസനയുണ്ട്. കുറുമ്പ്രനാട്ടുചെന്നു കുട്ടിലമ്മയെ കൂട്ടിക്കൊണ്ടുവരുന്ന കാര്യം നാരങ്ങോളി നമ്പ്യാരു നിവൃത്തിക്കണം. അടിയൻ കോട്ടയത്തേക്കു യാത്രക്കുള്ള ഒരുക്കങ്ങൾ കൂട്ടിക്കൊള്ളാം."

കല്യാട്ടുനമ്പ്യാരുടെ ഈ അഭിപ്രായം തിരുമനസ്സിലേക്കു വളരെ തൃപ്തികരമായിട്ടുണ്ടെന്ന് അവിടത്തെ മുഖംതന്നെ വെളിവാക്കിയിരുന്നു. "കല്പത്തോടു മയപ്പെന്ന് ഞാൻ ഒരു എഴുത്തെഴുതിക്കളയാം" എന്നും കല്പിച്ചു തിരുമനസ്സുകൊണ്ടുതന്നെ ഓലയും എഴുത്താണിയും എടുത്ത് എഴുതിത്തുടങ്ങി.

"താമരശ്ശേരി ചുരമോ അല്ല കുറ്റ്യാടി ചുരമോ ഏതാണ് കങ്കർനായരുടെ മാർഗ്ഗം." എന്നു നാരങ്ങോളിനമ്പ്യാര് ഇതിനിടക്ക് എന്നോടു സ്വകാര്യമായി ചോദിച്ചു. ഈ ചോദ്യത്തിന്റെ ഉത്തരം എന്താണെന്ന് എനിക്കുതന്നെ നിശ്ചയമില്ലാത്തതുകൊണ്ട് "ആലോചിക്കാം" എന്നു ഞാൻ മറുപടി പറഞ്ഞു. അപ്പോഴേക്കും തമ്പുരാൻ ഓലയും എഴുത്താണിയും ചാരുപടിമേൽവെച്ചു.

"കങ്കർ വയനാട്ടിലേക്കും, നാരായണൻ കുറുമ്പ്രനാട്ടേക്കും പോകാമെന്നല്ലേ നിശ്ചയിച്ചത്? കുറുമ്പ്രനാട്ടു പോകുന്നവൻ അവിടത്തെ എളമയെ കണ്ടാൽ മതി. എഴുത്തൊന്നും വേണ്ട. കങ്കർ പതിനാറടി കഴിഞ്ഞ് എന്നെ വന്നു കണ്ടതിനുശേഷം പുറപ്പെട്ടാൽ മതി. നിങ്ങൾ ഇപ്പോൾ പോയി അവരവരുടെ യാത്രക്കുള്ള ഒരുക്കങ്ങൾ കൂട്ടുകതന്നെ".

എന്നു കല്പിച്ചു. ഞങ്ങൾ പള്ളിയറയിൽനിന്നു പിരിഞ്ഞു.

നാരങ്ങോളി നമ്പ്യാര്:— ഏതു ചുരംവഴിയാണ് കങ്കർനായര് വയനാട്ടിലേക്കു കടക്കുന്നതെന്നു ഞാൻ ചോദിച്ചതിനു ഉത്തരമില്ലെന്നില്ല. താമരശ്ശേരിയിലാണെങ്കിൽ ഒപ്പം കുറെ ദൂരത്തേക്കു ഞാനും കൂടെ വരാമെന്നുവെച്ചാണ്.

ഞാൻ:— നമ്പ്യാർക്ക് കാര്യം സാധിച്ചില്ലല്ലോ എന്നു ഇച്ഛാഭംഗത്തിനല്ലാതെ, ജീവൻ കളയേണ്ടിവരുമെന്നു ഭയത്തി

ന്ന് അവകാശമില്ലല്ലോ. എന്റെ സ്ഥിതിയെന്താണ്. എനിക്കു പല കാൎയ്യവും ആലോചിച്ചു തീൎച്ചപ്പെടുത്തുവാനുണ്ട്. എന്റെ കൂടെ വേറെ ആൾക്കൂടി ഉണ്ടാകുന്നതു തന്നെ പ്രതിബന്ധമാണ്. നാം ഒരുമിച്ചു വഴിയാത്ര ചെയ്യുന്ന കാൎയ്യം അത്ര യുക്തവുമല്ല.

എന്നു പറഞ്ഞു ഞാൻ എന്റെ സ്ഥാനത്തേക്കുപോയി. എന്തൊരു വേഷത്തിലാണ് വയനാട്ടേക്കു പുറപ്പെടേണ്ടത്, എന്തൊക്കെ ആയുധങ്ങളാണ് കയ്യിൽ എടുക്കേണ്ടത്, ആയുധപാണിയായി കാണുന്നവരെ തടങ്ങൽ ചെയ്തു നിറുത്തുന്നതിനു ന്യായം അധികം ഉണ്ടാവില്ലേ, അന്യന്മാർ കണ്ടാൽ എന്നെ മനസ്സിലാവാതെ കഴിച്ചുകൂട്ടുവാൻ എന്താണ് വിദ്യ, ഈവക ആലോചനയോടുകൂടിയാണ് നേരം പതിരാടിയാകുന്നതുവരെ ഞാൻ കഴിച്ചുകൂട്ടിയത്.

എന്തെങ്കിലും കല്പനപോലെ സമയത്തിന് ഞാൻ തിരുമുമ്പാകെ ചെന്നു. കപ്പത്തോടു നായൎക്കുള്ള തിരുവെഴുത്ത് എഴുതിവെച്ചിട്ടുണ്ടായിരുന്നു.

തിരുമേനി:— ഈ എഴുത്തു കപ്പത്തോടു മയ്യപ്പന്റെ കയ്യിൽ ഏതുവിധമെങ്കിലും എത്താതെ തരമില്ലെന്നു കുങ്കനോടു പറയേണ്ടതില്ലല്ലോ. തരമുണ്ടെങ്കിൽ മടക്കത്തിൽ അവിടത്തോട്ട് എളുമലയെക്കണ്ട് ഈ എഴുത്ത് അവിടെയും കൊടുക്കണം. നാരായണൻ കുറുമ്പ്രനാട്ടേക്കു പോകുന്നുണ്ടെങ്കിലും അവനു വല്ല സഹായവും വേണ്ടിവരാതെ ഇരിക്കില്ല.

ഞാൻ:— അഭിപ്രായമൊന്നും വിടകൊള്ളുകതന്നെ കല്പിച്ചിട്ടുണ്ടെങ്കിലും അടിയന്ന് ഒന്നു തിരുമനസ്സുണൎത്താനുണ്ട്. കുട്ടിയമ്മയെ ഇപ്പോൾ കൂടെക്കൂട്ടുന്നതായാൽ പല പ്രതിബന്ധങ്ങളും ഉണ്ടായിത്തീരുമെന്നാണ് അടിയന്റെ വിശ്വാസം. "സ്ത്രീണാഞ്ചരിതം" എന്നുണ്ടല്ലോ.

ഇത്രത്തോളംതന്നെ അപ്പോൾ തിരുമനസ്സറിയിപ്പാൻ ഞാൻ ധൈൎയ്യപ്പെട്ടു? എങ്ങിനെയാണെന്നു പിന്നീടു പലപ്പോഴും ഞാൻ ആലോചിക്കാറുണ്ട്. അല്പനേരത്തേക്ക് എന്റെ മുഖത്തു നോക്കി തിരുമേനിയൊന്നും മിണ്ടാതെ നിന്നു. പിന്നെ:—

"സ്ത്രീണാഞ്ചരിതവും പുരുഷസ്യഭാഗ്യവും" ഒന്നു പരീക്ഷിക്കേണ്ടുന്ന അവസരമല്ല ഇപ്പോൾ ഉണ്ടായിട്ടുള്ളത്. അതിരിക്കട്ടെ. കുങ്കനെ ഏല്പിച്ച കാൎയ്യത്തെപ്പറ്റി മാത്രം ആലോചിച്ചാൽ മതി. എന്റെ വിവരമൊന്നും കാൎയ്യവിചാരകരായി വയനാട്ടിൽനിന്ന് ഇല്ല."

ഞാൻ:— "തിരുമനസ്സിലെ അനുഗ്രഹമുണ്ടെങ്കിൽ ഒട്ടുക്കും എല്ലാ വിവരവും ശേഖരിച്ചു അടിയൻ മടങ്ങിയെത്തിക്കൊള്ളാം."

എന്നു പറഞ്ഞു തിരുവെഴുത്തുകളും വാങ്ങി പുറത്തേക്കുപോന്നു. കുറ്റ്യാടി ചൊരംവഴിക്കു ചെന്ന് അവിടെ കമ്പനി പട്ടാളക്കാരുടെ സ്ഥിതി അറിഞ്ഞതിനുശേഷം മറ്റുകാൎയ്യങ്ങൾ ആലോചിക്കാമെന്ന നിലയിൽ സന്ധ്യക്കുമുമ്പായിത്തന്നെ ഞാൻ പുറപ്പെട്ടു.

കാട്ടുപ്രദേശങ്ങളിൽ എത്തുന്നതുവരെ പകൽ അധികം സഞ്ചരിക്കാതെ വഴിയാത്ര രാത്രിയിൽ കഴിച്ചതുകൊണ്ടു പഴശ്ശിയിൽനിന്നു പുറപ്പെട്ട പിറേറദിവസം രാത്രി ഏകദേശം പത്തുനാഴിക രാച്ചെല്ലു

മ്പോഠം കാൎയ്യാടിയും വടകരയും മദ്ധ്യ കതിരികിൽ ഞാൻ എത്തിച്ചേൎന്നു. വല്ല തിണ്ണിൎചോരവും കണ്ടാൽ ഒല്ലാ വിശ്രമിപ്പാമെന്ന നിലയിൽ ഊടുവഴിയിൽകൂടി ജാഗ്രതയായി നടക്കുന്ന എന്റെ കാലിന്മേൽ വഴിയിൽ രണ്ടു മരങ്ങളിലായി കെട്ടിയിരുന്ന ഒരു കയർ തടയുകയും ഞാൻ കമിഴ്ന്നുവീണു നാലഞ്ചുരുളുകയും ചെയ്തു. തല നിലത്തുവെച്ചടിച്ചതിനാൽ അല്പനേരത്തേയ്ക്കു എനിയ്ക്കു ബോധംതന്നെയുണ്ടായിരുന്നില്ല. എനിയ്ക്കു ബോധം വന്നപ്പോഴയ്ക്കും നാലഞ്ചുപേർ എന്നെ വളഞ്ഞു് എന്റെ കാലുംകയ്യും കെട്ടിക്കഴിഞ്ഞിരിയ്ക്കുന്നു. ഇതിനിടയ്ക്കു ഞാൻ കിടന്ന ദിക്കിൽനിന്നു എന്റെ കൈപിടിച്ചു കെട്ടുവാൻ ശ്രമിച്ചവന്റെ ചെകിട്ടത്തു് ഒരു പ്രഹരംകൊടുത്തുവെങ്കിലും വീഴ്ചയുടെ ക്ഷീണംകൊണ്ടു ഈ നാലഞ്ചുപേരോടു് എതിൎപ്പാൻ ഞാൻ അപ്പോഠം അശക്തനായിരുന്നു.

“ഈ പന്നീനെ കിട്ടാൻ എത്ര നിലാവായപ്പാ തടി ഹലാക്കാക്കുന്നു്. ഒന്ന പിടിന്നെടോ! മൂപ്പന്റെ അടുക്കൊണ്ടുപോ” എന്നു് ഒരു വിദ്വാൻ കൂട്ടത്തിൽനിന്നു പറഞ്ഞു. ഈ പറഞ്ഞവൻ ഒരു മാപ്പിളയായിരുന്നു എന്നു ഞാൻ എളുപ്പത്തിൽ മനസ്സിലാക്കി. ഒന്നും മിണ്ടാതെ കൂടുകയാണു് നല്ലതെന്ന നിലയിൽ ഞാൻ അനങ്ങാതെ കൂടി. എന്റെ കൈ നല്ലവണ്ണം കെട്ടിയതിന്നുശേഷം കാലിന്റെ കെട്ടു് അഴിച്ചു രണ്ടുപേർ എന്റെ ഇരുവശവുംനിന്നു “നട” എന്നു് ആജ്ഞാപിച്ചു. കാട്ടിൽകൂടിയും കുന്നിൽകൂടിയും ഏകദേശം രണ്ടുനാഴിക നടന്നപ്പോഠം ഒരു വലിയ കുന്നിൻചെരുവിൽ ഒരു ഗുഹാദ്വാരികെ ഞങ്ങഠം എത്തി. അവിടെ പത്തുപതിനഞ്ചുപേർ വെളിച്ചം ഉണ്ണം മറുമായി കൂടിയിരിക്കയാണു്.

“പടച്ചോന്റെ മെഹെർബാനായി ഈ പന്നീനെ പുടികിട്ടിയതു് തമ്മെടെ ബല്യ ബാക്യം തന്നെ. ഒന്നക്ക! ഈ പന്നീന്റെ മോനെ നല്ലോണം മാട്ടിവിട്.”

എന്നു് ഇവരുടെ പ്രധാനിയുടെ കല്പനയും ആയി. ഇവർ ഉണ്ണിമൂത്ത മൂപ്പന്റെ നായകത്വത്തിൻകീഴിൽ മുമ്പ് ഏൎപ്പെട്ടതിയ കൊള്ളക്കാരാണെന്നാണു് ആദ്യം ഞാൻ ശങ്കിച്ചതു്. പക്ഷെ അവിടെയും ഇവിടെയും ചാക്കിൽ കെട്ടിക്കൂട്ടിയ് തന്ന കരുമുളകും കാപ്പിക്കുരുവും കണ്ടപ്പോഠം കമ്പനി ഉദ്യോഗസ്ഥന്മാരെ കബളിച്ച് ആ പ്രദേശങ്ങളിലെ വിളവുകഠം കയ്ക്കലാക്കാൻ വന്നവരാണെന്ന ക്ഷണത്തിൽ എനിയ്ക്കു മനസ്സിലായി. കമ്പിനിക്കാരെ കബളിച്ചു കടൽവഴിയായി വരുന്ന കള്ള് റാക്ക്, ശൎക്കര, വെളിച്ചെണ്ണ, ഉപ്പ് മുതലായവ ഗൂഢമായി നാട്ടുപുറത്ത് എത്തിച്ചുകൊടുത്തു പ്രതിഫലമായി കുരുമുളക്, കപ്പി, മുതലായുള്ള വാണിജ്യക്കാൎക്കും മറ്റും കൊണ്ടുകൊടുത്തു വരുന്ന ഒരു തരം തീട്ടരം സപ്പിളമാതം ധാരാളം വൎദ്ധിച്ചിട്ടുണ്ടെന്നും ഇവരെ അമൎച്ച ചെയ്യാൻ കുറെ കോൽക്കാരന്മാരെയും അവരുടെ മേലധികാരിയായി കണാരമേനോൻ എന്ന ഒരു കോഴിക്കോട്ടുകാരൻ ഉദ്യോഗസ്ഥനെയും നിയമിച്ചിട്ടുണ്ടെന്നും ഞാൻ മുമ്പു തന്നെ കേട്ടിരുന്നു. ഈ കൊള്ളക്കാർ എന്നെ ആ ഉദ്യോഗസ്ഥന്മാരിൽ ഒരുവനാണെന്ന ശങ്കിച്ചിട്ടുണ്ടെന്നും എനിയ്ക്കു മനസ്സിലായി.

“നീ എടുന്നു് വരുന്ന്. നിന്റെ പേരെന്തു്” എന്ന ഒന്നാമൻ എന്ന സംബോധന കിട്ടിയ വിദ്വാൻ എന്നോടു ചോദിച്ചു.

"എന്റെ പേര് കുങ്കൻനായര എന്നാണ്. ഞാൻ കോട്ടയത്തുന്നിന്നാണ് വരുന്നത്".

ഒരുവൻ—"പപ്പുകുട്ടി. നിന്റെ പേര് കണാരമേനോൻ എന്നാണ്. നീ ഇന്ന കുറ്റ്യാടി പുരത്തിലേയ്ക്കു രാത്രി കടന്നുപോകുമെന്ന ഞങ്ങൾക്ക് ശരിയായ വിവരം കിട്ടീട്ടുണ്ട്—നേര് പറ"

ഞാൻ ഇതിന്ന് ഉത്തരം പറയുന്നതിന്നുമുമ്പായി അല്പം ദൂരത്തുനിന്ന ഒരു ലഹള കേട്ട് എല്ലാവരും ഒരുമിച്ച തിരിഞ്ഞുനോക്കി. നാലഞ്ചു പേർ എന്നെപ്പോലെ വേറെ ഒരു വിദ്വാനെ കെട്ടിയെടുത്തുകൊണ്ടു വരുന്ന ലഹളയാണ് ആ കേട്ടത്. ഒരു നിമിഷം കഴിയുമ്പോഴേയ്ക്കും അവർ അടുത്തെത്തിക്കഴിഞ്ഞിരിയ്ക്കുന്നു.

"കണാരമേനോൻ ഇതാ. ഈ കള്ളന്റെ കൂടെയുണ്ടായിരുന്നവർ ഓടിക്കളഞ്ഞു" എന്നു വന്നവരിൽ ഒരുവൻ പറഞ്ഞപ്പോൾ എല്ലാവരുംകൂടി എന്റെ മുഖത്തുനോക്കി.

കണാരമേനോൻ— ഈസ്റ്റിന്ത്യാ കമ്പനിക്കാരുടെ വിളംബരത്തിലെ നാലാം വകുപ്പിൽ പ്രസ്താവിച്ചപ്രകാരം നിങ്ങളെയൊക്കെ കള്ളന്മാരെന്ന നിലയിൽ പിടിപ്പാനുള്ള വാറണ്ട് എന്റെ കയ്യിലുണ്ട്. എല്ലാവരും ആയുധം താഴെ വെച്ച് വഴിപ്പെട്ടുകൊള്ളുവിൻ!

"ആയുധം നിന്റെ നെഞ്ഞത്താട വെയ്ക്കുന്നത്" എന്നും പറഞ്ഞു ഗദ കൊണ്ട് ഒരുവൻ കണാരമേനവന്റെ നെഞ്ഞത്തു ഒരു കുത്തു കൊടുത്തപ്പോൾ ആ സാധു മലൎന്നു നിലത്തു വീണു. യഥാൎത്ഥത്തിൽ ഈ കള്ളന്മാർ കമ്പനിക്കാരുടെ വിരോധികളായതുകൊണ്ട് എനിയ്ക്കു യാതൊരു ഉപദ്രവവും ഉണ്ടാകയില്ലെന്ന് ഒരു സമാധാനം എനിയ്ക്കുണ്ടായി. എന്നാലുണ്ടായി ഇതിലിടയ്ക്ക്.

മൂപ്പൻ—'നീ എടത്തെ കുങ്കൻനായരാ. രാജ്യം ഏതെടയാ?

ഞാൻ—വയനാട്ടിൽ എടച്ചേനത്തറവാട്ടിലെയാണ്. പഴശ്ശിത്തമ്പുരാന്റെ ആശ്രിതനാണ്. കുപ്പത്തോട്ട നായരുടെ അടുക്കെ ഒരു തിരുവെഴുത്തുംകൊണ്ടു പോകയാണ്.

'എന്ത്! ആ ആൺകുട്ടിയോ. വിശ്വാസമായില്ല' എന്നു പറഞ്ഞു മൂപ്പനും കുറെ പേരും ആശ്ചൎയ്യത്തോടെ വിളക്കുംകൊണ്ടുവന്നു എന്റെ മുഖത്തു നോക്കി. കണാരമേനവൻ കിടന്ന ദിക്കിൽനിന്നു ഒരു നോക്ക് എന്നെ കണ്ടപ്പോൾ പെട്ടെന്ന് 'എഴുന്നീറ്റ്' ഇരുന്നു. 'കുങ്കൻനായരെ പിടിച്ചു ഏല്പിക്കുന്നവന്നു 10000 ക. സമ്മാനംകിട്ടും ഇവൻ ഒരു രാജദ്രോഹിയാണ്. ഇവനെ സഹായിച്ചാൽ നിങ്ങളെയൊക്കെ കമ്പനിക്കാർ വെടിവെച്ചു കൊല്ലും. ഇവനെ കമ്പനിക്കാൎക്ക് ഇപ്പോൾ ഏല്പിച്ചുകൊടുത്താൽ നിങ്ങളുടെ കുറ്റങ്ങളും അവർ ക്ഷമിച്ചു നിങ്ങൾക്കു നല്ല സമ്മാനം തരും.'

മൂപ്പൻ—മതി പാപി. ചെലക്കാതെ ആട കെടന്നോ. ഇവൻ നല്ല ഒരു ആൺകുട്ടിയാണ്. നാട്ടുകാരെ ദ്രോഹിച്ച കമ്പനിക്കാൎക്ക് കൊന്നും ഉണ്ടാക്കിക്കൊടുക്കുന്ന നിനക്കുള്ള പിച്ച ഞാൻ കരുതിവെച്ചിട്ടുണ്ട്. കുങ്കൻനായര് ഏതാനാണെന്ന കേട്ടിറ്റു വിട്. പഴശ്ശിത്തമ്പുരാൻ ഞങ്ങളെന്റെ തമ്പുരാനാണ്. ഈ കമ്പനിക്കാരെ ഈട്ന്ന് അടിച്ചോടിച്ചാൽ തമ്പുരാൻ നമുക്ക് തോനെ കൊണ്ടും ഒക്കെ തരും.

എന്നു പറഞ്ഞപ്പോഴേയ്ക്കു ഞാൻ സാമാന്യം സ്വാതന്ത്ര്യത്തിലായി കഴിഞ്ഞിരിയ്ക്കു

ന്നു. പിന്നെ അവർ അവരുടെ കൂട്ടത്തിൽ ഒരുവനോടെന്നപോലെ എന്നെ സ്നേഹിച്ചുവെന്നു പറയേണ്ടതില്ലല്ലോ. കൊള്ളക്കാർ കണാരമേനോനെ അടുത്തുള്ള ഒരു വൃക്ഷത്തോടു കെട്ടിയിട്ടു. പ്രഥമാദി കഷായം കുറെ കുടിപ്പിച്ച്, ആ നിലയിൽത്തന്നെ നിർത്തി അവർ മരണത്തിനുള്ള ഒരുക്കമായി. കാര്യാടിച്ചതിനാലും വയനാട്ടിലുള്ളതായി നാലായിരത്തിലധികം പട്ടാളക്കാരും പുതുതായി ഏർപ്പെടുത്തിയ വളരെ കോപ്പുകാരാരും ഉണ്ടെന്നും അതിലെ കൂടി വയനാട്ടിൽ കടക്കുന്ന കാര്യം വളരെ അപകടമാണെന്നും വയനാട്ടിൽ നികുതി പിരിവു കമ്പനിക്കാർ മുമ്പുതുടങ്ങിയിരിക്കുന്നുവെന്നും ചുങ്കം കരം മുതലായ കമ്പനിക്കാരുടെ പുതിയ നിയമങ്ങൾ സാധുക്കൾക്കു വളരെ ബുദ്ധിമുട്ടുണ്ടാക്കി തീർത്തിരിക്കുന്നുവെന്നും കിഴക്കൻ വയനാട്ടുകാർ മുഴുവനും കമ്പനിക്കാർക്കു കാൽചെമ്പുപോലും കരം കൊടുക്കാതെ വിരോധമായ പ്രവൃത്തികൾ ചെയ്ത് എതിരായി നില്ക്കയാണെന്നും, കപ്പത്തോട്ടു നായരുടെ സഹായത്താൽ മാത്രം പടിഞ്ഞാറൻ വയനാട്ടിൽ കമ്പനിക്കാർക്ക് ഇരിപ്പുപൊറുതി കിട്ടിയതാണെന്നും ഈ കള്ളന്മാരുടെ കൂട്ടത്തിൽ ചിലർ താമരശ്ശേരിച്ചുരംകൂടെ ഒരു ഗൂഢമായ വഴിയിൽക്കൂടി രണ്ടു ദിവസത്തിനകം വയനാട്ടേക്കു പോകുന്നുണ്ടെന്നും വേണമെങ്കിൽ എന്നെ ബുദ്ധിമുട്ട് അധികം കൂടാതെ വയനാട്ടിൽ ഉപായവഴികളിൽക്കൂടി കടത്തിവിടാമെന്നും തമ്പുരാന്റെ ആൾക്കാരനെ തടങ്ങൽ ചെയ്തതിൽ തങ്ങൾ വ്യസനിക്കുന്നുവെന്നും മറ്റും മൂപ്പൻ വളരെ ഭയത്തോടെ എന്നോടു പറഞ്ഞു. അവസരം കിട്ടിയാൽ എന്നോടു കാണിച്ച ഈ ഔദാര്യത്തിന്നു പ്രതിഫലം എന്റെ തമ്പുരാൻ ചെയ്യാതിരിക്കയില്ലെന്നും എന്നെ തടങ്ങൽ ചെയ്തതു നന്നാവുകയാണ് ചെയ്തതെന്നും അല്ലെങ്കിൽ കണാരമേനോനും ആൾക്കാരും വഴിയിൽവെച്ചു പക്ഷെ എന്നെ കണ്ടുപിടിച്ച ബുദ്ധിമുട്ടിൽ അകപ്പെട്ടിരുന്നുവെന്നും മറ്റും ഞാനും മറുപടി പറഞ്ഞു.

ഞാൻ--'ഈ കണാരമേനോനെ നിങ്ങൾ കൊല്ലരുത്. ഈ വിദ്വാൻ കമ്പനിക്കാരുടെ ഒരു കാര്യക്കാരനാണെന്നു ഞാനറിയും. ഇയാൾ എന്നെ കണ്ടപ്പോൾ ആളെ മനസ്സിലാക്കി. ഇയാളുടെ കയ്യിലുള്ള എഴുത്തുകൾ മുതലായതു പരിശോധിച്ചെടുത്തു നോക്കിയാൽ തരക്കേടില്ല. ഒരു മാസക്കാലത്തേക്കു പുറത്തു വിടാതെ ഇയാളെ ഇവിടെ തടങ്ങൽ ചെയ്തു നിർത്തിയാൽ തമ്പുരാന്ന് ആയത് ഒരു സഹായവുമായിത്തീരും.

ഇതു പറഞ്ഞു തീരുംമുമ്പെ രണ്ടുമൂന്നു പേർ കണാരമേനോന്റെ കുപ്പായക്കീശയും അരയിൽ കെട്ടിയ ഭാണ്ഡവും പരിശോധിച്ചു കഴിഞ്ഞിരിക്കുന്നു. കുറെ എഴുത്തുകളും ഒരു വല്ല്യ കയ്ത്തോക്കും, കുറെ വെടിസ്സാമാനങ്ങളും, ഒരു കട്ടാരവും കണാരമേനവന്റെ കയ്യിൽനിന്നു കിട്ടി. ഇവയൊക്കെ ഞാനും മൂപ്പനും ഇരിക്കുന്നിടത്തിൽ കൊണ്ടുവെച്ചു. എഴുത്തുകളുടെ കൂട്ടത്തിൽ 'വളരെ അടിയന്തരം' എന്നു വെച്ച ഒരു എഴുത്തു കണ്ടു. ഈ എഴുത്തു വളരെ ഭദ്രമായി ഒരു ചരടുകൊണ്ടു കെട്ടി സൂക്ഷിച്ചിട്ടും ഉണ്ടായിരുന്നു. ചരടു പൊട്ടിച്ച് അതു വായിക്കാമെന്നുവെച്ചു നോക്കിയെങ്കിലും സാരം ഒന്നും എനിക്കു മനസ്സിലായില്ല. എഴുത്തിലെ വാചകം ഇതായിരുന്നു.

"അനന്തമിത്രൻ ഉന്മാദശീസുഖത്തെ ഴെനലവൃപ്പ ക്ലശപ്പക് ഒന്നതോ

# പ്രകൃതിതന്ത്രസാരം

(തുടൎച്ച)

(പറപ്പൂർമഠത്തിൽ സ്വാമിയാർ)

6. ന്യൂനാധികവേഗലക്ഷണം.

സരളമായ ഒരു രേഖയിങ്കൽ ചലിച്ചുകൊണ്ടിരിക്കുന്ന വസ്തുക്കളിൽ ചിലത് എതെങ്കിലും ഒരു ദിക്കിലേക്കും മറ്റു ചിലതു വിപരീതമായ ദിക്കിലേക്കും നിയുക്തങ്ങളായിരിക്കുമ്പോൾ ആ വസ്തുക്കളുടെ വേഗങ്ങളെ പ്രത്യേകസംജ്ഞകൾകൊണ്ടു ശാസ്ത്രജ്ഞന്മാർ പരാമർശിക്കുന്നു. അങ്ങനെ ചെയ്യുന്നതു ഗണിതശാസ്ത്രാനുസൃതവും സൌകര്യസമ്പാദകവുമാണെന്നു വേഗത്തിൽ പ്രത്യക്ഷമാകും. മേൽപ്രസ്താവിച്ച വസ്തുക്കളിൽ എതെങ്കിലും ഒന്നു പൂർവദിക്കിനെ ലക്ഷ്യമാക്കി സമവേഗത്തോടുകൂടി ചലിക്കുന്നു എന്നിരിക്കട്ടെ. ഈ ചലനം പ്രവൃത്തമായിരിക്കുന്നിടത്തോളം ആ വസ്തുവിനു പൂർവദിക്കോടുള്ള സാമീപ്യം ക്രമേണ അധികമാകയും; അതേപ്രകാരം തന്നെ, അപരദിക്കുമായുള്ള സാമീപ്യം ക്ഷയിച്ചുപോകയും ചെയ്യുന്നു. അതായത് ഓരോ ഘടികയിലും 10 ക്രോശം ആ വസ്തുവിന്റെ വേഗമാണെങ്കിൽ ഓരോ ഘടികയിലും 10 ക്രോശം വീതം ആ വസ്തു പൂർവദിക്കിലേക്ക് അടുത്തുചെല്ലുകയും, അത്രയും ദൂരം തന്നെ അപരദിക്കിൽനിന്ന് അകലുകയും ചെയ്യുന്നു. ആകയാൽ പൂർവദിക്കിനെ ലക്ഷ്യമാക്കിയിട്ടുള്ള ചലനത്തിൽ ആ വസ്തുവിനുള്ള വേഗത്തെ അധികവേഗമെന്നും, അപരദിക്കിലേക്കുള്ള വേഗത്തെ ന്യൂനവേഗമെന്നും നിർദ്ദേശിക്കുന്നതു സയുക്തികമായിരിക്കും. ഈ വേഗങ്ങളെത്തന്നെ സൌകര്യത്തിലേക്കായി ധനവേഗം (Positive Velocity) ക്ഷയവേഗം (Negative Velocity) എന്നിങ്ങനെ പ്രകാരാന്തരേണ സംജ്ഞചെയ്യാം. ധനക്ഷയവേഗങ്ങളെ + എന്ന സങ്കലനചിഹ്നംകൊണ്ടും, — എന്ന വ്യവകലനചിഹ്നംകൊണ്ടും ദ്യോതിപ്പിക്കുന്നു.

ഈ ഘട്ടത്തിൽ, വേഗം എന്നതിനുള്ള ശരിയായ ബോധം ആവശ്യമായിരിക്കുന്നു. വേഗമെന്നതു ദൂരകാലങ്ങൾ ഘടകങ്ങളായി വരുന്ന ഹരണക്രിയയിലെ ലബ്ധി (quotient) ആകുന്നു; അതായത്, ദൂരത്തെ കാലംകൊണ്ട് അംശിക്കുമ്പോൾ കിട്ടുന്ന ഫലമാകുന്നു. ഈ സംഗതി, അവയുടെ പരസ്പരസംബന്ധത്തെ നിരൂപിച്ചിട്ടുള്ള പ്രകരണത്തിൽനിന്നു സ്പഷ്ടമാകും. ആ പ്രകരണത്തിൽ ദൂരം എന്ന ശബ്ദം എവിടെയൊക്കെ പ്രയോഗിച്ചിട്ടുണ്ടോ അവിടെയൊക്കെയും ദിഗ്വ്യവസ്ഥ ചെയ്തിട്ടുള്ള ദൂരം വിവക്ഷിതമാണെന്നറിയണം. എന്തുകൊണ്ടെന്നാൽ ദൂരത്തെ ദിഗ്വ്യവസ്ഥ ചെയ്തും അല്ലാതെയും ഇങ്ങനെ രണ്ടുപ്രകാരത്തിൽ നിർദ്ദേശിക്കാൻ കഴിയും. എ, ബി, എന്ന നിയതസ്ഥാനങ്ങൾ തമ്മിലുള്ള ദൂരത്തെ എ സ്ഥാനത്തുനിന്നു ബി സ്ഥാനത്തെ ലക്ഷ്യമാക്കിയോ, തദ്വിപരീതമായോ രണ്ടു വിധത്തിൽ അളക്കാവുന്നതാണ്. ഈ രണ്ടു വിധം അളവുകളിലും ദൂരത്തിന്റെ പരിമാണം നിശ്ചിതമായി നില്ക്കുന്നെങ്കിലും, ദിക്കിനു പ്രത്യക്ഷമായ വ്യത്യാസം സംഭവിക്കുന്നുവെന്നു സ്പഷ്ടമാണല്ലോ. ആകയാൽ ദി

മനിവേദനത്തിങ്കൽ ദിക്ക് അവ്യവസ്ഥിതമായിരിക്കുമ്പോൾ ദൂരത്തെപ്പററിയുള്ള ജ്ഞാനം പൂൎണ്ണമാകുന്നില്ല. ദിഗ്വ്യവസ്ഥിതമായ ദൂരത്തിൽ കാലത്തോടുള്ള സംബന്ധത്തെ കാണിക്കുന്നതുകൊണ്ടു വേഗദ്രവ്യത്തിൽ (1) ദിക്ക് (2) മാനം എന്ന വ്യക്തങ്ങളായ രണ്ടു രാശികൾ (Known quantities) ഉൾപ്പെടുന്നുവെന്നു സ്പഷ്ടം. ദിങ്നിൎദ്ദേശത്തിന്റെ അഭാവത്തിങ്കൽ ദൂരകാലങ്ങൾക്കുള്ള പരസ്പരസംബന്ധത്തെ ജവം (Speed) എന്ന വാക്കുകൊണ്ടു വിവക്ഷിക്കാം. വേഗവിഷയമായി പ്രയോഗിച്ചിട്ടുള്ള സമവിഷമാദി വിശേഷണങ്ങൾ ജവവിഷയത്തിലും തുല്യങ്ങളാകുന്നു.

### 7. ആപേക്ഷിക ചലനം.

ഏതെങ്കിലും വിധത്തിൽ ചലിച്ചുകൊണ്ടിരിക്കുന്ന രണ്ടു വസ്തുക്കളുടെ ചലനസ്വരൂപത്തെ പരസ്പരാപേക്ഷയാ നിരൂപണം ചെയ്യുമ്പോൾ ഒരോന്നിന്റെയും ചലനത്തെ ആപേക്ഷികചലനം (Relative motion) എന്നും, നിരപേക്ഷയാ നിരൂപിക്കുമ്പോൾ നൈരപേക്ഷികചലനം Absolute motion) എന്നും പറയുന്നു. നൈരപേക്ഷികചലനങ്ങളാകട്ടെ, വസ്തുക്കൾക്കുള്ള സാക്ഷാൽ ചലനമാകുന്നു. ഒരു വസ്തുവിനു കാണപ്പെടുന്ന ചലനം അതിന്റെ സാക്ഷാൽ ചലനമായിരിക്കണമെന്നു നിൎബ്ബന്ധമില്ല. ഈ സംഗതി, താഴെപ്പറയുന്ന ഉദാഹരണത്തിൽ നിന്നു വ്യക്തമാകും.

ഓടിപ്പോകുന്ന ഒരു കപ്പലിന്റെ പൃഷ്ഠഭാഗത്ത് ഒരാൾ സഞ്ചരിക്കുന്നു എന്നിരിക്കട്ടെ. ആ ആളുടെ പാദം സ്പൎശിക്കുന്ന സ്ഥലം മുറയ്ക്കു മുറയ്ക്കു മാറുന്നതുകൊണ്ട് അയാൾ ചലിക്കയാകുന്നു. കപ്പലിൽ ഇരിക്കുന്നവർ അയാളെ നോക്കുന്നതായാൽ, അയാൾ ചലിച്ചുകൊണ്ടിരിക്കുന്നതായിക്കാണും. എന്നാൽ ഇപ്രകാരം കാണപ്പെടുന്ന ചലനമാകട്ടെ അയാളുടെ സാക്ഷാൽ ചലനമല്ല. പിന്നെയോ, കപ്പലിൽ സ്ഥിതിചെയ്യുന്നവരുടെ ദൃഷ്ടിക്ക് ഈ ചലനം ഏതു പ്രകാരം ഗോചരമാകുന്നുവോ അതാകുന്നു. എന്നാൽ കപ്പലിൽ ഇരിക്കുന്നവരാകട്ടെ, നിശ്ചലാവസ്ഥയിലിരിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ കപ്പലിന്റെ ചലനം അവരിലും സംക്രമിക്കുന്നുണ്ട്. ആകയാൽ അതിന്റെ പൃഷ്ഠഭാഗത്തു സഞ്ചരിക്കുന്ന ആളിനുള്ള ചലനമാകട്ടെ, ഈ ചലനത്തെ അപേക്ഷിച്ചിരിക്കുന്നുവെന്നു സ്പഷ്ടം.

ആപേക്ഷികചലനത്തിൽ കാലവിഷയമില്ല. ഈ വിഷയം കൂടിച്ചേൎക്കുമ്പോൾ ആപേക്ഷിക വേഗം (Relative velocity) കിട്ടും. ആപേക്ഷികവേഗത്തെ താഴെക്കാണുന്നപ്രകാരം നിൎവചിക്കാം. ഏതെങ്കിലും മാൎഗ്ഗങ്ങളിൽക്കൂടി ഒരേ സമയം ചലിച്ചുകൊണ്ടിരിക്കുന്ന രണ്ടു വസ്തുക്കളിൽ ഒരോന്നിന്റെയും വേഗം മററതിനുള്ള വേഗത്തെ അധികരിച്ചു നിരൂപിക്കപ്പെടുമ്പോൾ, ആ വേഗം, അതിന്റെ ആപേക്ഷികവേഗം എന്നു പറയപ്പെടുന്നു. എ. എന്ന ഒരു വസ്തുവിനു ബി. എന്ന മറെറാരു വസ്തുവുമായുള്ള ആപേക്ഷികവേഗമാകട്ടെ, പരിമാണത്തിൽ ബിയുടെ വേഗത്തിനു തുല്യമായി വിപരീതദിക്കിലേക്കു നീതമായിരിക്കുന്ന ഒരു വേഗത്തെ എ. യുടെ വേഗത്തോടു സങ്കലനം ചെയ്തു കിട്ടുന്ന ഫലമാകുന്നു. ഇതിനെ ഉദാഹരിച്ചു കൊള്ളുന്നു.

ബാഷ്പപ്രവഹങ്ങളായ രണ്ടു വണ്ടികൾ ഒരേ പാതയിൽ കൂടി ഒരേ ദിക്കിലേക്കു ഗമിക്കുന്നു എന്നിരിക്കട്ടെ. ഇവയിൽ ഒന്നാമ

ത്തെ വണ്ടിയ്ക്കു ഒരു നാഴികയിൽ 40-ം, രണ്ടാമത്തതിന് 30-ം ക്രോശം വീതം വേഗമാണെങ്കിൽ ഒന്നാമത്തെ വണ്ടിയ്ക്കു രണ്ടാമത്തേതിനെ അപേക്ഷിച്ചുള്ള വേഗമാകട്ടെ, (40-30) അതായത് ഓരോ നാഴികയിലും 10 ക്രോശമാകുന്നു.

എന്നാൽ ഇവയിൽ ഒന്നു കിഴക്കുദിക്കിലേയ്ക്കും മറ്റേതു വടക്കുദിക്കിലേയ്ക്കും ഓടുകയാണെങ്കിൽ ഓരോന്നിനുള്ള ആപേക്ഷികവേഗം, ബീജഗണിതാനുസാരം ചെയ്യപ്പെടുന്ന സങ്കലനക്രിയ കൊണ്ടു കിട്ടുന്നതല്ല. എന്തുകൊണ്ടെന്നാൽ അങ്ങനെ ചെയ്യുന്നതായാൽ അവയുടെ വേഗങ്ങളെ സംബന്ധിച്ചുള്ള ദിഗ്ഭേദഗണനം ശരിയാകുന്നതല്ല. ആകയാൽ ഈ വിഷയത്തിൽ താഴെ കാണിയ്ക്കുന്ന സമ്പ്രദായം സ്വീകാര്യമാകുന്നു. ഒന്നാമത്തെ വണ്ടിയുടെ വേഗമായ 40 ക്രോശങ്ങളെ എ. ബി. എന്ന രേഖകൊണ്ടും, രണ്ടാമത്തെ വണ്ടിയുടെ വേഗമായ 30 ക്രോശങ്ങളെ എ. സി. എന്ന രേഖകൊണ്ടും നിർദ്ദേശിയ്ക്കണം. മേൽ കൊടുത്തിട്ടുള്ള നിർവചനമനുസരിച്ച് ഒന്നാമത്തെ വണ്ടിയുടെ ആപേക്ഷികവേഗമാകട്ടെ, അതിന്റെ സാക്ഷാൽ വേഗത്തോടു രണ്ടാമത്തെ വണ്ടിയുടെ വേഗത്തിനു സമാനമായും എതിരായും ഉള്ള ഒരു വേഗത്തെ കൂട്ടുമ്പോൾ കിട്ടുന്ന ഫലമാകുന്നു. ആകയാൽ രണ്ടാമത്തെ വണ്ടിയുടെ വേഗത്തോടു തുല്യമായി വിപരീതദിക്കിലേയ്ക്കു നയിച്ചിരിക്കുന്ന വേഗത്തെ എ. ഡി. രേഖകൊണ്ടു പ്രദർശിപ്പിയ്ക്കണം. അപ്പോൾ ഒന്നാമത്തെ വണ്ടിയുടെ ആപേക്ഷികവേഗമാകട്ടെ എ. ബി, എ. ഡി. എന്ന രണ്ടു രേഖകളാൽ സൂചിപ്പിയ്ക്കപ്പെടുന്ന വേഗങ്ങളുടെ ഫലരൂപവേഗമാകുന്നു. സമാന്തരചതുർഭുജപ്രമേയമനുസരിച്ച് ഈ വേഗത്തെ എ. ഇ. രേഖ നിർദ്ദേശിയ്ക്കുന്നുവെന്നു സ്പഷ്ടം.




(തുടരും)

പി. കൃഷ്ണപിള്ള ബി. എ.



# താമരേത്തെ ചെകിത്താൻ

I

പാലപ്പുറത്തു മാധവമേനോൻ വലിയ പരിഷ്കാരിയാണ്. ചെറുപ്പത്തിൽതന്നെ വീട്ടുകാരുമായി കലഹിച്ചു നാടുവിട്ടുപോയി, ഒടുവിൽ അലഞ്ഞു ബോമ്പായിൽ ചെന്നു, ജേസുബോയ് നാഞ്ചുബോയ് എന്ന കോടീശ്വരവർത്തകൻെറ കണക്കെഴുത്തുകാരനായി കുറെ നാൾ കഴിച്ചു. കാലക്രമേണ കൃത്യനിഷ്ഠകൊണ്ടും, പരിശ്രമംകൊണ്ടും ആ കമ്പനിയിലെ മാനേജരും ആയിത്തീൎന്നു. ആ ഉദ്യോഗത്തിൽ ഏകദേശം ഇരുപതു സംവത്സരത്തോളം ഇരുന്നതിനിടയ്ക്കു് അദ്ദേഹം കണക്കില്ലാത്ത ദ്രവ്യം സമ്പാദിച്ചു. വയസ്സു അമ്പത്തിഎട്ടോളമായി. ഇനി നാട്ടിൽപോയി ശേഷമുള്ള കാലം കഴിച്ചുകൂട്ടാമെന്നു തീൎച്ചയാക്കിയെങ്കിലും പരിഷ്കൃതബുദ്ധിയായ അദ്ദേഹത്തിനു തറവാട്ടുഭവനത്തിൽ താമസിക്കുന്നതിനു മനസ്സുണ്ടായിരുന്നില്ല. അതുകൊണ്ടു പ്രത്യേകം ഒരു വീടും പറമ്പും വാങ്ങാമെന്നുറച്ചു. തൻെറ അവസ്ഥയ്ക്കും ആവശ്യങ്ങൾക്കും യോജിക്കുന്നതായി താമരേത്തു വീടെന്ന ഒരു വീടേ ഉണ്ടായിരുന്നുള്ളൂ. താമരേത്തുവീടിൻെറ ഖ്യാതി അക്കാലത്തു കേരളം ഒട്ടുക്കും വ്യാപിച്ചിരുന്നു. ആദ്യമായി ഈ വസ്തു സമ്പാദിച്ചതു് ഒരു നാട്ടുകോട്ടച്ചെട്ടിയാണ്. അയാളിൽനിന്നു കൈമറിഞ്ഞു കുറച്ചുകാലം കോഴിക്കോട്ടു സാമൂതിരിപ്പാട്ടിലും, സാമൂതിരിപ്പാട്ടിലെ കയ്യിൽനിന്നു മംഗലാപുരത്തുകാരനായ ഒരു ഗൃഹസ്ഥന്നു ഈ വസ്തു അനുഭവിക്കുമാറുണ്ടായി. അനന്തരം ഈ ഗൃഹസ്ഥൻ മൈസൂരിൽ ഒരു 'പ്രഭു'വിനു വിററു. അതനുസരിച്ചു വീടുപറമ്പും ആ പ്രഭുവിൻെറ കൈവശം ഇരിക്കുകയാണ്. അനവധി വലിയ മുറികൾ, എട്ടനാഴികൾ, മൂന്നോ നാലോ നാലുകെട്ടുകൾ, ഊടുവഴികൾ, കല്ലറകൾ മുതലായവയുംകൂടിയ അത്യുന്നതമായ താമരേത്തെ മാളികയും, അതിനെ ചുററി ഏകദേശം നൂറ് ഏക്രോളം വിസ്തീൎണ്ണമുള്ളതും വിവിധങ്ങളായ ഫലവൃക്ഷങ്ങളും പൂച്ചെടികളും സമൃദ്ധിയായി നട്ടുവളൎത്തിയിരുന്നതും ആയ ഒരു തോട്ടവും ഉള്ള താമരേത്തുവീട് ഏതു പ്രഭുവിനും ഏതു 'ഗവൎണ്ണർ സാഹിബിനും' വസതിയ്ക്കു അനുരൂപമായിട്ടുള്ളതായിരുന്നു. പക്ഷേ ചന്ദ്രനു മുയലെന്നപോലെ താമരേത്തുവീടിനും ഒരു കളങ്കമുണ്ടായിരുന്നത് അവിടെ ഒരു ചെകിത്താൻെറ ഉപദ്രവം ഉണ്ടെന്നുള്ളതു മാത്രമാണ്. പച്ചപ്പരമാൎത്ഥിയായ താമരേത്തുവീടിൻെറ ഉടമസ്ഥൻ ശാലീനപ്രഭു ഈ വസ്തുത അതു വില്ക്കുന്നതിനുമുമ്പു മാധവമേനോനെ ധരിപ്പിക്കുകയും ചെയ്തു.

പ്രഭു:—ഒരു ദിവസം എൻെറ അമ്മമ്മ ഉണ്ണാനിരിക്കുമ്പോൾ അസ്ഥിമാത്രമായ രണ്ടു കൈകൾ അവരുടെ കണ്ണിൻെറ മുമ്പിൽ വന്നുനിന്നു. ആ കൈകളിൽനിന്നും ഊതനിറത്തിലുള്ള രക്തം ഇററിററു വീഴുന്നുണ്ടായിരുന്നു. അതു കണ്ടതോടുകൂടി അവൎക്കു അപസ്മാരത്തിൻെറ ബാധയും പിടിപെട്ടു. അവരുടെ അവസാനവും അതുകൊണ്ടുതന്നെയാ

ഷിതനു. അന്നുമുതല്ക്കു ഞങ്ങളിവിടെ താമസിച്ചാറെ ഇല്ല. ഇവിടത്തെ ചെകിത്സാനെ കണ്ണുകൊണ്ടു കണ്ടവയാണ്. സകലക്കും വലിയ പേടിയുമാണ്. ഇവിടെ താമസിക്കുന്നതിനു വാല്യക്കാരെ കിട്ടാൻകൂടി പ്രയാസമാണ്. ഇവിടെ താമസിക്കുന്നവർ രാത്രി ഉറക്കമെന്നു വിചാരിച്ചു പോകുന്നു. എന്തിനു ഉറങ്ങുന്നു? വിളക്കത്തിയാൽ ചില ഭയങ്കര ശബ്ദങ്ങൾ എവിടന്നെന്നില്ലാതെകണ്ടു കേൾക്കുകയായി. ഇതൊക്കെ നല്ലവണ്ണം ആലോചിച്ചിട്ടു മതി വസ്തു വാങ്ങാൻ.

മാ. മേ.—നല്ലതു, വസ്തുവിനപ്പുറമെ, നിങ്ങളുടെ ചെകിത്സാൻ ഇവിടത്തെ ഒരു സ്ഥിരതാമസക്കാരനാകയാൽ, അതിനെയും വിലവെച്ചു എടുത്തുകൊള്ളാം എന്റെ സ്നേഹിതാ, ഞാൻ വരുന്നതു വാണിജ്യശേഖരി ഇത്രമാത്രം ഒരു പരിഷ്കൃതരാജ്യത്തുന്നിന്നാണ്. അവിടെ പണംകൊടുത്താൽ എന്തും കിട്ടും. പക്ഷേ ഒരു ചെകിത്സാനെമാത്രം കിട്ടാൻ സാധിച്ചിട്ടില്ല. ഇവിടെവെച്ച് ഒന്നു കിട്ടുകയാണെങ്കിൽ ഞാനതു പ്രസിദ്ധപ്പെട്ട ബാർനം മ്യൂസിയത്തിലേക്കു കൊടുത്തു നല്ലതായ ഒരു ലാഭം എടുക്കുകയോ, അല്ലെങ്കിൽ ഇങ്ങോട്ടു ഒരു "ഗോവുണ്ടുള്ളർ" സമ്മാനമെങ്കിലും വാങ്ങുകയോ ചെയ്യും.

പ്രഭു—മാധവമേനോനേ നിങ്ങൾ പുച്ഛിക്കുന്നോ. ചെകിത്സാനും മറ്റും ഇല്ലെന്നാണോ വിചാരം? ഒരു മുന്നൂറുകൊല്ലമായിട്ട് ഈ വീട്ടിൽ വല്ലപ്പോഴും മരണമുണ്ടായിട്ടുണ്ടെങ്കിൽ അതിനു കാരണം ആ ചെകിത്സാനാണ്.

മാ. മേ.—അപ്പോൾ നിങ്ങൾ പറയുന്നതിന്റെ അർത്ഥം നിങ്ങളുടെ ചെകിത്സാനും നമ്മുടെ നാട്ടിലെ ഡോക്ടർമാരും ഒരുപോലെയെന്നേയുള്ളു. എന്റെ വിശ്വാസം ഞാൻ ഇങ്ങനെ പറഞ്ഞേക്കാം. ചെകിത്സാനെന്നു ഒന്നില്ല, തീർച്ച തന്നെ. പ്രകൃതിനിയമങ്ങൾ കേരളത്തിലേക്കു മാത്രം പ്രത്യേകം നിർമ്മിച്ചിട്ടുണ്ടോ? (പ്രഭുവിന് ഒടുവിൽ പറഞ്ഞതിന്റെ സാരം നല്ലതുപോലെ മനസ്സിലായില്ല).

പ്രഭു—ഇതൊക്കെ നിങ്ങളുടെ ബോമ്പയിൽ പറയാം. ചെകിത്സാനെക്കുറിച്ചു നിങ്ങൾക്കു വിശ്വാസമില്ലെങ്കിൽ വേണ്ട. ഞാൻ കാലേക്കൂട്ടി പറഞ്ഞില്ലെന്നു വരരുതല്ലോ എന്നുവെച്ചാണ് ഇത്രയും പറഞ്ഞത്.

മാധവമേനോൻ താമരത്തു ഭവനം വാങ്ങുകയും അധികം താമസിയാതെ കുടുംബസന്താനസമേതം അവിടെ താമസം തുടങ്ങുകയും ചെയ്തു. അദ്ദേഹത്തിന്റെ ഭാര്യ ശാന്താംബയ്ക്കു വയസ്സു നാല്പതിഎട്ടിൽ കുറവല്ലെങ്കിലും അവരുടെ ശരീരാരോഗ്യത്തിനോ, സൌന്ദര്യസൌഭാഗ്യത്തിനോ ഇതുവരെ പറയത്തക്ക ഹാനി വന്നിട്ടില്ല. പട്ടണക്കാരുടെ ഭാര്യമാർക്ക് സാധാരണമായിട്ടുള്ളതോ, ഉണ്ടാകേണ്ടതോ, അല്ലെങ്കിൽ ഉണ്ടെന്നു അവർ നടിക്കേണ്ടതോ, നടിപ്പാനുള്ളതോ, ആയ ആലസ്യങ്ങളും' 'ഫലദോഷങ്ങളും' ശാന്താംബയ്ക്കില്ല. ആ ഭാഗ്യവതിയുടെ യൌവനപ്രസരിപ്പ് ഇനിയും ശമിച്ചിട്ടില്ല. വിദേശങ്ങളിൽ വളരെക്കാലം എടവിടാതെ താമസിച്ചിരുന്നുവെങ്കിലും അവരിപ്പോഴും ഒരു നല്ല നായർ സ്ത്രീതന്നെയാണ്. ഈ ദമ്പതിമാരുടെ സന്താന

ങ്ങളിൽ മൂത്തത് ഒരു ആൺകുട്ടിയാണ്. തന്റെ യജമാനനായ 'നാത്തു' ബോയ് വത്സകനോടുള്ള ഭക്തി പ്രകാശിപ്പിച്ച മാധവമേനോൻ അവന് അദ്ദേഹത്തിന്റെ പേരായ 'നാഥൻ' എന്നു പേരിട്ടു. ഇങ്ങിനെ നാമകരണം ചെയ്യുന്നത് ഇപ്പോൾ എത്രയും സാധാരണയാണല്ലോ. പക്ഷെ അങ്ങിനെ പേരിട്ടതല്ലാ എന്നുവെച്ച് മാധവമേനു പിന്നീട് മനസ്താപം ഉണ്ടായില്ലെന്നുമാത്രം ഈ സംഗതിയിൽ വ്യത്യസ്തമായിട്ടുണ്ട്. നാഥൻ ഒരു സുമുഖനാണ്. അമ്മയുടെ സ്ഥിരോത്സാഹവും, വിനോദശീലവും, പ്രസരിപ്പും അച്ഛന്റെ ശരീരസൌഷ്ഠവവും, പരിഷ്കാരഭ്രമവും, സ്വാതന്ത്ര്യബുദ്ധിയും നാഥനു വേണ്ടുവോളം കിട്ടീട്ടുണ്ട്. ബി. എ.യും. ബി. എല്ലും മാത്രം പാസ്സാകാത്തതുകൊണ്ടോ എന്തോ, നാഥൻ ബുദ്ധിവികാസവും പക്വതയും വന്നിട്ടുള്ള ഒരു യുവാവാണ്. സംഗീതത്തിൽ വൈദുഷ്യം നടിച്ചില്ലെന്നു തന്നെയല്ലാ അല്പം ജ്ഞാനവും വാസനയും ഉണ്ടായിരുന്നു എന്നുള്ളതു മാത്രം വേണമെങ്കിൽ നാഥനെ കുറ്റമായിട്ടു പറയാം. രണ്ടാമത്തേത് ഒരു പെൺകുട്ടിയാണ്. പേര് രമണിയെന്നാണ്. വിളിക്കാനുള്ള പേരും അതുതന്നെയാണ്. രമണിയുടെ ദീർഘമായ നയനങ്ങൾകൊണ്ടുള്ള ഒരൊറ്റ നോട്ടം കണ്ടിട്ടുള്ളവർ അവളെയൊരു മനോഹരിയും, പോരാ, ധൈര്യശാലിയും സ്വാതന്ത്ര്യബുദ്ധിയും ആണെന്നും നിസ്സംശയം പറയും. രമണിക്കു സുകരമായിരുന്ന സൈക്കിളോട്ടം, കുതിരസ്സവാരി മുതലായതു ബോമ്പയിൽവെച്ച് അത്ര അസാധാരണമായി ജനങ്ങൾ കരുതിട്ടില്ലെങ്കിലും, കേരളത്തിൽ വന്നതിൽ പിന്നെ അതുകളെപ്പറ്റി ചില 'ഒളിനോട്ടങ്ങളും' ചില വ്യാഖ്യാനങ്ങളും പുറപ്പെടാൻ തുടങ്ങിയെന്നു പറയാതെ നിവൃത്തിയില്ലാ. എങ്കിലും, കേരളീയരിലും വാക്കിൽ മാത്രമല്ലാ, പ്രവൃത്തിയിൽക്കൂടി സ്വാതന്ത്ര്യം കാണിക്കാൻ മടിക്കാത്തവർ ചിലരുണ്ടെന്നുള്ളതിന് രമണിയുടെ കുതിരസ്സവാരിയിലുള്ള സാമർത്ഥ്യം കണ്ടു മോഹിച്ച പിന്നീട് അവളുമായി വിവാഹത്തിനാവശ്യപ്പെട്ട ഏഴെട്ടുള്ള സുകുമാരന്മാർ [illegible]തന്നെ ഒരു നല്ല ദൃഷ്ടാന്തമായിരുന്നു. രമണിയുടെ അനുജന്മാരായി ഇരട്ടപെറ്റ രണ്ടു കുട്ടികളും ഉണ്ടായിരുന്നു. പന്ത്രണ്ടു വയസ്സു പ്രായമുള്ള ഈ വികൃതികളുടെ അഭിപ്രായപ്രകാരം ഇന്ദ്രനും ചന്ദ്രനും അച്ഛനും അമ്മയും എല്ലാവരും തങ്ങളുടെ സേവകന്മാരാണെന്നായിരുന്നു. ഇവർ മുഖ്യമായി ഇട്ടിരുന്ന ഓമനപ്പേർ 'അടിക്കൊച്ചന്മാർ' എന്നാണ്. ഈ പേർ അവർക്കു നന്നാ പിടിക്കുകയും ചെയ്തു.

മാധവമേനവനും കുടുംബവും താമരത്തു വീട്ടിൽ എത്തിയത് ഒരു ദിവസം പ്രഭാതത്തിലാണ്. അടുത്ത റെയിൽവെസ്റ്റേഷനിൽ വണ്ടിയിറങ്ങി മൂടുകവണ്ടികളിൽ കയറി താമരത്ത് എത്തിയപ്പോൾ അവരെ എതിരേല്ക്കുന്നതിനു മലിനമുള്ള ആവശ്യമില്ലാത്ത പഴയ സാമാനങ്ങളുടെ കൂട്ടത്തിൽ ഇട്ടേച്ചുപോയിരുന്ന ഒരു വൃദ്ധ മാത്രമേ ഉണ്ടായിരുന്നുള്ളൂ. എഴുപതിലപ്പുറം വയസ്സോ, ദേഹസൌഖ്യമോ, സന്താനഭാഗ്യമോ, ഇല്ലാതിരുന്ന നമ്മുടെ ഉണ്ണിയമ്മ ഗൃഹനായികയെപ്പോലെ തന്റെ പുതിയ യജമാനന്മാരെ സല്ക്കരിച്ച് അകത്തുകൊണ്ടുപോയി വേഗത്തിൽ കുറെ ചായയുണ്ടാക്കിക്കൊടുത്തു. ചായയും കുടിച്ച് അങ്ങിനെയിരിക്കുമ്പോൾ [illegible] നിലത്ത് ഒരു ഭാഗത്തു രക്തംപോലെ എന്തോ പുരണ്ടിരിക്കുന്നതു കണ്ടിട്ട്, ഇതിന്റെ

വാസ്തവം ഒന്നും മനസ്സിലാകാതെ, 'ഇവിടെ എന്തോ തട്ടിമറിഞ്ഞുപോയിരിക്കുന്നു' എന്നു പറഞ്ഞു. അപ്പോൾ ഉണ്ണിനിയമ്മ, 'തട്ടിമറിഞ്ഞതും മറ്റുമല്ലാ. ചോര. കട്ടച്ചോരയാണത്. അതെ, അവിടത്തന്നെയാണ് കട്ടനിന്നും ചൊരിഞ്ഞതേ'. എന്നു തന്റെ അപൂർവ്വജ്ഞാനത്തെ പ്രതിപാദിച്ചപ്പോൾ, ശാന്താംബ, 'എയ്, എന്റെ മുറികളിൽ ഒന്നിലും രക്തം പുരട്ടിവെക്കുന്നത് എനിക്കു ഇഷ്ടമല്ലാ. ഇപ്പോൾ തന്നെ അതെല്ലാം തുടച്ചുകളയണം' എന്ന് അവരുടെ വാസനാവൈശിഷ്ട്യത്തെയും അധികാരബലത്തെയും ഒന്നു പ്രകടിപ്പിച്ചു.

ഈ സംഭാഷണം ഇങ്ങിനെ അവസാനിച്ച ഉടനെ ആകാശം പെട്ടെന്നു മേഘപടലങ്ങൾകൊണ്ടു നിറഞ്ഞു. അത്യുഗ്രമായ ചുഴലിക്കാറ്റു വീശിത്തുടങ്ങി. കണ്ണടച്ചു തുറക്കുംവണ്ണം ഒരു മിന്നലും അതോടുകൂടി 'ട! ഠാ!' എന്ന് അത്യുച്ചത്തിൽ തലയ്ക്കു മീതെ നിന്ന് ഒരു ഇടിവെട്ടലും ഉണ്ടായി. അതിനെ തുടർന്നുകൊണ്ടു പുറപ്പുറത്ത് ഊക്കോടെ ചരൽ എറിയുകയോ എന്നു തോന്നുമാറു ഒരു മഴയും ചാറി. മൂന്നു മിനിട്ടിനിടയ്ക്കു ഈ പ്രകൃതിവൈചിത്ര്യങ്ങൾ ഉണ്ടായി അവസാനിച്ചു. ഉണ്ണിനിയമ്മ സംഭാഷണം തുടർന്നു.

ഉണ്ണിനിയമ്മ — കേട്ടോ, രക്തത്തെപ്പറ്റി പറഞ്ഞപ്പോ ഉണ്ടായതു കേട്ടോ. തനോത്തുങ്ക പ്രഭു നമ്മുടെ ശാലിനസ്വാമിയുടെ അച്ഛന്റെ മുത്തച്ഛന്റെ അച്ഛൻ, അന്ത്യത്തിന്റെ പാർശ്വ ശൈവാലിനിപായിടെ ചോരയാണ് ആ കിടക്കുന്നത്. ശൈവാലിനി അമ്മയെ തന്നെ, അവിടെവെച്ചു തനോത്തുങ്ക വല്യസാമി കട്ടാരി എടുത്തൊരു കുത്ത്. അവരവിടെ വീണു. പിന്നെ എന്നറിഞ്ഞിട്ടില്ലാ. ടിപ്പുവിന്റെ പടയോട്ടത്തിനും മറ്റും ഇശ്ശി മുമ്പാണത്. കാരണം എന്തോ, ഈ കൊച്ചിതങ്ങളിരിക്കുമ്പോ പറയാൻ കൊള്ളില്ലാ, അതാണ് കാരണം. അതു കഴിഞ്ഞിട്ട് എത്രയോ പത്തോ കൊല്ലംകൂടി തനോത്തുങ്കസ്വാമി ചാവാണ്ട് ചത്ത് പിരാന്തനെപ്പോലെ നടന്നപ്പോളും. പിന്നെ ഒരു ദിവസം പെട്ടെന്നു കാണാണ്ടായി. അതു ശൈവാലിനി അമ്മയുടെ ചേട്ടന്മാർ മയിത്തിൽനിന്ന് ഇവിടെ സാകസിച്ചുവഴാ കാണാണ്ടായത് എന്തോ, അന്ത്യത്തിന്റെ തേഹമാണ്. പ്രേതത്തിന് അടക്കം വന്നിട്ടില്ലാ. അതിനെ ഇവിടെ എപ്പോം കാണാം. പിന്നെ ഇവിടത്തെ ഈ രക്തം അതു തേച്ചാലും മാച്ചാലും പോവേംയില്ലാ.

നാഥന് ആ വയസ്സി പറഞ്ഞതൊന്നും വിശ്വാസമായില്ലാ. 'എന്തെല്ലാം വിഡ്ഢിത്തം പുലമ്പുന്നു! തേച്ചാലും മാച്ചാലും പോവില്ലേ? 'പിങ്കർട്ടൺസ്' സ്റ്റെയിൻ റിമൂവർ ആൻഡ് പാരാഗൺ ഡിറ്റർജർ കൊണ്ട് (ഇതു സ്ഥിരമായി അഴുക്കുകൾ പാറിയാൽ തേച്ചുകളയുന്നതിന്ന പിങ്കർട്ടൺ എന്നാൾ ഉണ്ടാക്കീട്ടുള്ള ഒരു പദാർത്ഥമാണ്) ഞാനൊന്നു പരീക്ഷിച്ചുനോക്കട്ടെ' എന്നു നാഥൻ പറഞ്ഞതും ഒരു തോൽപ്പെട്ടി തുറന്നു കറുത്ത പെൻസിൽ പോലെയുള്ള ഒരു സാധനം എടുത്തു നിലത്തു മുട്ടുകുത്തി രക്തബിന്ദുക്കൾ തേച്ചു മായ്ക്കുവാൻ തുടങ്ങിയതും ഒരേ നിമിഷത്തിൽ കഴിഞ്ഞു. ഈ പിതൃദ്രോഹകൃത്യം കണ്ടു ഭയപ്പെട്ട് ഉണ്ണിനിയമ്മ അതിനെ തടസ്സം ചെയ്യുന്നതിന്നുമുമ്പായി നിലത്തു

കണ്ടപോട്ട് മിക്കതും ഉരുകിയിരിക്കുന്നു. അല്പനേരംകൊണ്ട് അശേഷം ഇല്ലാതാവുകയും ചെയ്തു.

നാഥൻ എഴുന്നേറ്റു 'മായില്ലേ?' എന്ന ഭയസൂചകമായി നാലുപാടും നോക്കി ചോദിച്ചുകൊണ്ട് ബാക്കിയുള്ള പിങ്കറിനെ തോൽസഞ്ചിയിൽ ഇടാൻ ഭാവിക്കുമ്പോൾ അവരിരുന്നിരുന്ന മുറിക്കകത്തു തന്നെ പെട്ടെന്ന് അതിഭയങ്കരമായ ഒരു മിന്നലും അതോടുകൂടി ഒരു ഇടിനാദവും ഉണ്ടായി. ഉമ്മിണിയമ്മ മോഹാലസ്യപ്പെട്ടു താഴത്തു പതിച്ചു. മുറിയിലെ സാമാനങ്ങൾ കിടുകിടനനെ വിറച്ചു. അടികൊച്ചന്മാർ രണ്ടും രസംകൊണ്ടു പൊട്ടിച്ചിരിച്ചു. ഈ സംഭവംകൊണ്ടു അശേഷം സംഭ്രമം കൂടാതെ മാധവമേനോൻ പതുക്കെ എഴുന്നേറ്റു പെട്ടി തുറന്ന് ഒരു ചുരുട്ടെടുത്ത് 'എന്തൊരു വൈകൃതമാണ് ഈ കേരളത്തിൽ. ഇടിയും മഴയും മറ്റും ഇന്ന കാലത്തെന്നും ഇന്ന ദിക്കിലെന്നും ഇല്ലല്ലോ. ശരി, ശരി, കേരളത്തിലും ആളുകളധികമായിക്കഴിഞ്ഞു. ചുമലോടു ചുമൽ തൊടാതെ പാർക്കണമെങ്കിൽ ഇനിമേൽ ഇവിടെ സാധിക്കില്ല. സുഖമോ മേൽഗതിയോ വേണമെങ്കിൽ പുറത്തു പോവുക തന്നെ വേണം' എന്ന ഗംഭീരമായ തത്വം തൻെറ ശ്രോതാക്കളെ ധരിപ്പിച്ചുകൊണ്ട് ആ ചുരുട്ട് രസത്തോടെ വലിച്ചു തുടങ്ങി.

ശതാംബ—മിണ്ടുമ്പോൾ മോഹാലസ്യപ്പെടുന്ന ഇവരെയും വെച്ചു കഴിച്ചുകൂട്ടുന്നതെങ്ങിനെ?

മാ.മേ—അല്പം ഇലക്ട്രിസിറ്റി പിടിച്ചുകയറിയാൽ മതി ഇതു പറഞ്ഞപ്പോഴേക്കു ഉമ്മിണിയമ്മക്കു സുബോധം ഉണ്ടായി എഴുന്നേറ്റു.

ഉമ്മിണിയമ്മ—എന്തൊക്കെ വരാൻ പോണോ ആവോ. ഒന്നു തിരിച്ചുപോകിക്കോളിൻ. വലിയൊരാപത്ത് ഉണ്ടാവാൻ പോണ്ണ്ട്. എൻെറ ഏമാന്മാരെ, ഉമ്മിണിടെ ഈ നരച്ച എഴുപതിനിടക്കു ശേഷപ്പോലുള്ളോർ കേട്ടാ വിറച്ചുപോണോടുന്ന ചിലതൊക്കെ ഉമ്മിണിടെ ഈ കണ്ണുകൾകൊണ്ട് ഈ താമരത്ത വീട്ടിൽ കണ്ടിട്ടുണ്ട്.

ശതാംബയും മറ്റും ചെകിത്താനെക്കുറിച്ച് അശേഷം ഭയമില്ലെന്ന് അവർ ആ സ്ത്രീയോടു പറഞ്ഞു. 'എന്തോ, നിങ്ങൾക്കു നല്ലതു വരട്ടെ' എന്നു പറഞ്ഞുകൊണ്ട് ഉമ്മിണിയമ്മ അടുക്കളയിലേക്കു പോവുകയും ചെയ്തു.

—x—

## II

അന്നു രാത്രി ഇടിയും മഴയും അതിഭയങ്കരമാംവണ്ണം തകൃതി കലശലായിരുന്നു. അതുകൂടാതെ വിശേഷവിധിയായി ഒന്നുമുണ്ടായില്ല. പിറ്റേന്നാൾ രാവിലെ ആ മുറിയിൽ ചെന്നപ്പോൾ പിന്നെയും അതേ സ്ഥലത്തു രക്തം വീണ പാടുകൾ കണ്ടു. 'ഇതു പിങ്കറിൻെറ കറയല്ല. പിങ്കർ ഒരിക്കലും ഫലിക്കാതിരുന്നിട്ടില്ല. ചെകിത്താൻ തന്നെയായിരിക്കണം ഇത്' എന്നു പറഞ്ഞുകൊണ്ടു നാഥൻ ഒരിക്കൽകൂടി അ പാരഗൺഡിറ്റർജൻറുകൊണ്ടു മാച്ചുകളഞ്ഞു. എന്തിന്? അന്നു രാത്രി അവർ ആ മുറിയുടെ വാതിലും ജനലും എല്ലാം നിശ്ചയമായി ബന്ധിച്ചുവെങ്കിലും നേരം വെളുത്തപ്പോൾ പാടുകൾ ആ സ്ഥലത്തു തന്നെ പിന്നെയും കണ്ടു. അന്നു മുതൽ ഈ രക്തലാഞ്ഛനകളെക്കുറിച്ച് എല്ലാവർക്കും അസാധാരണമായ രസം തോന്നിത്തുടങ്ങി. മിസ്റ്റർ മേനോന് താൻ ചെകിത്താന്മാരെക്കുറിച്ചു പറഞ്ഞത് അല്പം കടന്നുപോയില്ല

യൊ എന്നു തോന്നി. ശ്രീമാംബാൾ ആത്മവിദ്യാസംഘത്തിൽ ഒരു അംഗമാകാനാശിച്ചു. നാഥൻ കലക്കറാത്തിനോടു സംബന്ധപ്പെട്ട രക്തബിന്ദുക്കളുടെ സ്ഥിരതയെക്കുറിച്ചു 'കുടിലവിലാപം' മാസികയിലേയ്ക്കു ഒരു ലേഖനവും എഴുതി അയച്ചു.

അന്നത്തെ ഉഷ്ണം അതികഠിനമായിട്ടുണ്ടായിരുന്നു. അതുകൊണ്ടു മാധവമേനോൻ ഭാര്യയും കുട്ടികളും ഒരുമിച്ചു കാറ്റുകൊള്ളാൻ പോയി. മടങ്ങി വീട്ടിലെത്തിയപ്പോൾ ഒൻപതു മണി എത്തായി. ഉടനെ എല്ലാവരും കൂടിയിരുന്നു അത്താഴവും കഴിച്ചു. വൈകുന്നേരം പുറത്തുപോയപ്പോഴൊ ഊണു കഴിക്കുമ്പോഴൊ ചെകിത്താനെക്കുറിച്ചു അവരൊന്നും സംസാരിച്ചില്ല. ഭാരതമഹാജനസഭ, ഭക്ഷണസാധനങ്ങളുടെ വില കയറ്റം, ചീനാരാജ്യത്തെ ലഹള, ഹവാനാചുരുട്ടിന്റെ ഗുണദോഷം മുതലായ ഗൌരവമുള്ള വിഷയങ്ങളെക്കുറിച്ചേ അവരൊക്കെ സംസാരിച്ചുള്ളൂ. ഇതിന്റെ സൂക്ഷ്മം ഞാൻ തന്നെ പിന്നീടൊരുദിവസം ശ്രീമാംബയോടു ചോദിച്ചു മനസ്സിലാക്കിയതാണ്. എന്തുകൊണ്ടെന്നാൽ, അന്നു രാത്രിയുണ്ടായ ചില സംഭവങ്ങൾ കേട്ടപ്പോൾ അവർ ചെകിത്താനെപ്പറ്റി അന്നു മുഴുവനും ചിന്തിച്ചതുകൊണ്ട് അങ്ങിനെയൊക്കെ ഉണ്ടായി എന്ന് ഉറക്കത്തിൽ തോന്നിപ്പോയതൊ, സ്വപ്നം കണ്ടതൊ ആയിരിക്കാമെന്ന് എനിക്കു സംശയമുണ്ടായി. എന്റെ ശുദ്ധതയെന്നേ വിചാരിക്കുന്നുള്ളൂ. അത്ര നിസ്സാരമായ ഒരു വിഷയം അവരുടെ ശ്രദ്ധയെ ആകർഷിച്ചു എന്നു ഞാൻ വിചാരിച്ചുപോയത് അവർക്ക് അശേഷം രസിച്ചില്ല. അന്നു രാത്രി പതിനൊന്നു മണിക്കു എല്ലാവരും ഉറങ്ങാൻ അവരവരുടെ മുറികളിൽ പോയി. പതിനൊന്നരമണിയോടു കൂടി വിളക്കുകളും എല്ലാം കെടുത്തി. കുറച്ചു കഴിഞ്ഞപ്പോൾ മാധവമേനോന്റെ മുറിയിലേയ്ക്കു പോകുന്ന കട്ടസ്സായ ഇടനാഴിയിൽ നിന്ന് അദ്ദേഹം ഒരു ശബ്ദം കേട്ടുണർന്നു. എന്തെന്നില്ലാ, നിമിഷംതോറും ആ ശബ്ദം അടുത്തടുത്തു വരുന്നതായും തോന്നി. ചങ്ങല കിലുങ്ങുമ്പോൾ ഉണ്ടാകുന്നതുപോലെ ഒരു ശബ്ദമായിരുന്നു. മിസ്റ്റർ മേനോൻ ഉടനെ തപ്പിപ്പിടിച്ച് എണീറ്റ് തീപ്പെട്ടി കൊളുത്തി വാച്ചെടുത്തു സമയംനോക്കി. മണി ശരിക്കു ഒന്നായിരിക്കുന്നു. ഉടനെ അദ്ദേഹത്തിന്റെ നാഡി പിടിച്ചുനോക്കി. മാത്രയും മറ്റും ശരിയായിരിക്കുന്നു. ഇങ്ങിനെ തനിക്കു പനിയൊ പരിഭ്രമമൊ ഒന്നുമില്ലെന്ന് അദ്ദേഹം തീരുമാനിച്ചു. ഉടനെ പോക്കറ്റുബുക്കെടുത്തു ഈ സംഗതികൾ കുറിച്ചുവെച്ചു. ശബ്ദം പിന്നെയും അടുത്തടുത്തു വരുന്നുണ്ട്. അതോടുകൂടി കാൽവെയ്ക്കുന്ന ശബ്ദവും കേൾക്കുന്നുണ്ട്. വേഗം മേനോൻ ഒരു പെട്ടി തുറന്നു ഒരു കുപ്പിയും എടുത്തു വാതൽ തുറന്നു പുറത്തേയ്ക്കു നോക്കി. നിലാവു കുറേശ്ശെയുണ്ട്. അവിടെ ഭയങ്കരസ്വരൂപിയായ ഒരാൾ നില്ക്കുന്നു. അയാളുടെ കണ്ണുകൾ കനൽക്കട്ടപോലെ ജ്വലിക്കുന്നുണ്ട്. വെളുത്ത ദീർഘമായ ചിടപിടിച്ച രോമക്കെട്ടുകൾ ശിരസ്സും സ്കന്ധവും മൂടി താണുകിടക്കുന്നു. പഴയ കീറിപ്പറിഞ്ഞ വസ്ത്രങ്ങളാണുടുത്തിട്ടുള്ളത്. കാലിലും കയ്യിലും കൂടി ഒരു കനത്ത ചങ്ങല കൊണ്ടു ബന്ധിച്ചിട്ടുണ്ട്. ഈ കാഴ്ച കണ്ടപ്പോൾ മിസ്റ്റർ മേനോൻ ഇങ്ങിനെ പറഞ്ഞു:—

'അല്ലയൊ സ്നേഹിതാ, ഞാൻ മുറിയിൽ വെച്ച് ആ ചങ്ങലയുടെ ശബ്ദം കേട്ടപ്പോൾ തന്നെ അതു വളരെ തുരുമ്പു പിടിച്ചതാണെന്നു തീർച്ചയാക്കി. ശബ്ദം ഉറക്ക

ത്തിനു കുറെ ഉപദ്രവം തന്നെയാണ്. അതു കൊണ്ട് ഈ 'ടാമനിറൈസിങ് സൺലൂബ്രിക്കേറ്റർ' അതിൽ അല്പം ഇടാനായി ഞാൻ അപേക്ഷിക്കുന്നു. അല്ലാ, നിർബ്ബന്ധിക്കുക തന്നെയാണ് ചെയ്യുന്നത്. ഒരിക്കൽ ഉപയോഗിച്ചാൽ മതി. അത്ര നല്ലതാണത്. അനേകം എം. സി. കളുടേയും എൽ. ആർ. സി. പി. കളുടേയും ഒന്നാന്തരം സർട്ടിഫിക്കേറ്റുകൾ പൊതിഞ്ഞിട്ടുള്ള കടലാസ്സുകളിൽ കാണാം. ഈ വിളക്കിന്റെ അരികത്തു വെച്ചേക്കാം' എന്നും പറഞ്ഞ് സമീപത്തുണ്ടായിരുന്ന ഒരു മാർബിൾമേശയിന്മേൽ ഒരു മെഴുതിരി വിളക്കും ലൂബ്രിക്കേറ്റർ കുപ്പിയും വെച്ച് അകത്തുപോയി വാതിലടച്ച് ഉറങ്ങാൻ കിടക്കുകയും ചെയ്തു.

താമരത്തെ ചെകിത്താൻ കോപം കൊണ്ടു വിറച്ചു. ഇങ്ങിനത്തെ ധിക്കാരമോ? കാട്ടിച്ചെന്നു കുപ്പിയെടുത്ത് നിലത്തൊരേറ്. അതു സഹസ്രകഷണങ്ങളായി നിലത്ത് ചിതറി വീണു. എന്നിട്ട് ഉള്ളത്തിൽ നിന്നുണ്ടായ തോന്നമാറ് ഒരു ആന്തരശബ്ദവും, നാലുവശവും പച്ചവെളിച്ചവും പുറപ്പെടുവിച്ചുകൊണ്ട് എടനാഴിയിൽക്കൂടെ പാഞ്ഞു. കോണിപ്പടിയുടെ സമീപമായപ്പോൾ ഒരേ തരത്തിലുള്ള രണ്ടു കൊച്ചു മനുഷ്യസത്വപികൾ ഒരു മുറിയുടെ വാതിൽ പെട്ടെന്നു തുറന്നു പുറത്തു വന്ന് ഒരു വലിയ തലയിണകൊണ്ടു ചെകിത്താന്റെ തലയ്ക്കെറിഞ്ഞു. കോപാന്ധനായ ചെകിത്താൻ തല്ക്കാലം തരമല്ലെന്നു കണ്ട് ഒരു മരനിരയിലേയ്ക്കു ലയിക്കുകയും പെട്ടെന്നു ഭവനം മുഴുവനും പ്രശാന്തതയെ പ്രാപിക്കുകയും ചെയ്തു.

രഹസ്യമായ ഒരു മുറിയിലെത്തിയപ്പോൾ ചെകിത്താൻ ഒരു ചന്ദ്രരശ്മിയിന്മേൽ ചാരിനിന്നു നേരെ ശ്വാസം വിട്ടു വിശ്രമിച്ചുകൊണ്ടു തന്റെ തല്ക്കാലത്തെ സ്ഥിതിയെ മനസ്സുകൊണ്ട് ഒന്നു സർവ്വേ ചെയ്തു. ഈ കഴിഞ്ഞ മുന്നൂറുകൊല്ലത്തെ വിജയസംയുതമായ ജീവിതത്തിനിടയ്ക്ക് അയാളെ ('അയാൾ' എന്നല്ലാതെ വേറെ സംജ്ഞാനാമം എനിക്കറിഞ്ഞുകൂട.) ഇതുപോലെ ആരും ധിക്കരിക്കയോ അപമാനിക്കയോ ചെയ്തിട്ടില്ല. ശാലീനന്റെ അമ്മൂമ്മയ്ക്ക് അയാൾ അപസ്മാരബാധയുണ്ടാക്കി വിട്ടു. അതുകൊണ്ട് അവരുടെ കഥയും കഴിഞ്ഞു. പിന്നെയൊരിക്കൽ നാലു വാല്യക്കാരത്തികളെ ഒരൊററ അട്ടഹാസംകൊണ്ടു കൊന്നു. ഒരിക്കൽ താമരത്തു വന്നു താമസിച്ചിരുന്ന അതിഥിയുടെ അകത്തു വെച്ചിരുന്ന വിളക്ക ഊതിക്കെടുത്തിയതേയുള്ളൂ. അയാളുടെ ഞരമ്പുകൾക്ക വിചാരിച്ചതിലധികം ക്ഷതി സംഭവിച്ചു. കൊച്ചുകാലം മുമ്പ് അയാൾ അസ്ഥിപഞ്ജരമായി ഒരു കസേരയിൽ ഇരിക്കുന്നതു കണ്ടിട്ടാണ് അവിടത്തെ ഒരു സ്ത്രീക്ക മാറാസ്സന്നി ഉണ്ടായിപ്പോയത്. ഇങ്ങിനെ തലയോട്ടു കണ്ടു പേടിച്ചു തന്നത്താൻ വെടിവെച്ചു മരിച്ച വാല്യക്കാരൻ തൊട്ട് മൂട്ടുകൊണ്ടു വെള്ളത്തിൽ വീണു മരിച്ച ശാലീനന്റെ അമ്മാവൻവരെ അയാളുടെ കൃത്യങ്ങൾക്ക് അധീനന്മാരായ എണ്ണത്തിൽ ചിലപാനം പേരെ അയാൾ ഓരോന്നോരോന്നായി ഓർത്തു. ഓരോന്നിന്റെയും ഫലപ്രാപ്തി വിചാരിച്ച് അയാൾ പുഞ്ചിരി കൊണ്ടു. ഒടുവിൽ അന്നു സംഭവിച്ച അപമാനകരമായ സംഭവം ഓർത്തപ്പോൾ പല്ലൊന്നു കടിച്ചുമറിച്ചിട്ട്, ലൂബ്രിക്കേറ്റർ എനിക്കു കാണിക്കുകയോ! തലയിണ വലിച്ച്

ഈ ഹിന്ദുസ്ഥാനത്തിൽ എറിയുകയോ! ചരിത്രങ്ങളിൽ എവിടെയെങ്കിലും ചെകിത്താനാതെ ഈ വിധം അപമാനിച്ചുകേട്ടിട്ടുണ്ടോ! ഉണ്ടും. പകരം ചോദിയ്ക്കാതെ അടങ്ങുന്നവനല്ലാ ഈ ധനോത്തുംഗൻ എന്ന ഈ മനുഷ്യകീടങ്ങൾ കാണ്ടുകൊള്ളട്ടെ' എന്നിങ്ങിനെ നിശ്ചയിച്ച് ആ രാത്രി മുഴുവനും ചിന്താമഗ്നനായി ആ നിലയിൽ തന്നെ നിന്നു കഴിച്ചുകൂട്ടി. (തുടരും)

കെ. ആർ. കെ. (ബി. എ. ബി. എൽ.)

---

# കൈത്തൊഴിൽ പ്രദർശനം

*പ്രദർശനത്തിന്റെ ഉദ്ദേശം*

(1) അതാതു കാലത്തിൽ രാജ്യത്തുള്ള കൈത്തൊഴിൽ സാമാനങ്ങളിൽ വെച്ച് ഏററവും നല്ലതു ശേഖരിയ്ക്കുവാനും (2) സ്വരാജ്യത്തിൽ എന്നു മാത്രമല്ല ഇതരരാജ്യങ്ങളിൽകൂടി ഇപ്പോഴുള്ളതിലധികം ആവശ്യം ജനിപ്പിയ്ക്കുന്നതിന്നു തക്കതായ ഭേദഗതിയോ അഭിവൃദ്ധിയോ ചെയ്തു വരുത്തുവാൻ പാടില്ലേ എന്നു നോക്കുവാനും (3) സാധനങ്ങളുടെ ആകൃതിയിലും ഭാവത്തിലും അലങ്കാരത്തിലും കാലാവസ്ഥയ്ക്കനുസരിച്ച് ഓരോ കൃത്രിമമായ അഭിവൃദ്ധികൾ വരുത്താനും ആകുന്നു പ്രദർശനങ്ങൾ നടത്തുന്നത്.

*ഇതു സാധിക്കുന്നതിനുള്ള മാർഗ്ഗം*

ഇതിന് ഒന്നാമതായി ചെയ്യേണ്ടതു സാമാനങ്ങൾ ഭംഗിയായി ക്രമപ്പെടുത്തി നിരത്തിവെയ്ക്കുകയാകുന്നു. അതിനെ ചെയ്യുന്നതിനാൽ വരുന്നു കാണുന്ന ആളുകൾക്ക കൈവേലയുടെ ഓരോ പതനങ്ങളെപ്പററിയും ഒരു സാധനത്തിന്റെയോ പണിയുടെയോ പല ജാതികളെപ്പററിയും ഉള്ള ഒരു സാമാന്യജ്ഞാനമുണ്ടാവാൻ വളരെ എളുപ്പമുണ്ട്. ഓരോ പദാർത്ഥങ്ങൾ തന്നെ പലപ്രകാരത്തിലും ഉണ്ടാക്കാം. സാധനങ്ങളുടെ ജാതിഭേദം അവ ഉണ്ടാക്കുന്ന ആളുകളുടെ കരകൗശലത്തിന്റെയും ഉണ്ടാക്കപ്പെടുന്ന പദാർത്ഥത്തിന്റെയും ഭേദഗതിയെ അനുസരിച്ചിരിയ്ക്കും. ഉദാഹരണമായി ഒരു മേശ ഉണ്ടാക്കുക എന്നു വിചാരിയ്ക്കുക. ഇതു മരംകൊണ്ടും, കല്ലുകൊണ്ടും, ലോഹംകൊണ്ടും, മററു അനേക സാധനങ്ങൾകൊണ്ടുമുണ്ടാക്കാം. ഇതു തന്നെ പല മാതിരിയിലുമുണ്ടാക്കാം. മടക്കാവുന്നതായും, മടക്കാൻ വയ്യാത്തതായും, കാലുള്ളതായും, ഇല്ലാത്തതായും, കൊത്തുപണിയോടുകൂടിയതായും, കൂടാത്തതായും, മററു പലപ്രകാരത്തിലും ആശാരിയുടെ കല്പനാശക്തിപോലെ വിചിത്രമായുണ്ടാക്കാം. എന്നാൽ ഈ വക സാധനങ്ങൾ എല്ലാം അവയുടെ കൈത്തൊഴിൽ സംബന്ധമായും കച്ചവടസംബന്ധമായുമുള്ള ആവശ്യമോ വിലയോ കാണിയ്ക്കുന്നതിലേയ്ക്കു മാത്രമായി ക്രമപ്പെടുത്തിവെച്ചാൽ പോരാ. അവകൾ എല്ലാം സ്വരാജ്യത്തിലുണ്ടാവുന്നതും ഇതരരാജ്യങ്ങളിലുണ്ടാവുന്നതുമായി എളുപ്പത്തിൽ താരതമ്യപ്പെടുത്തുവാൻ കഴിയത്തക്കവണ്ണം ക്രമപ്പെടുത്തിവെയ്ക്കണം. ഇതിന്റെ ഉദ്ദേശം കാണികൾക്കു കണ്ടതായ സാധനങ്ങളിൽ ഓരോ പ്രത്യേകമായ കൈത്തൊഴിലിലും ഒരു പൂർത്തിയായ അറിവു

ഗ്രഹിക്കുന്നതിലേയ്ക്കാകുന്നു. ഇങ്ങിനെ ക്രമപ്പെടുത്തി ചെയ്യുന്നതുകൊണ്ട് അതാതു് തൊഴില്ക്കാൎക്കു കാണികളെക്കാൾ അധികം ഉപകാരം സിദ്ധിക്കുന്നതുമാകുന്നു. രണ്ടാമതായി ചെയ്യേണ്ടതു് സാമാനങ്ങൾ കൊണ്ടുവരുന്ന ആളുകൾക്കു പോക്കുവരത്തിനുള്ള ചിലവുകൾ എന്താനും കൊടുക്കുകയും പ്രദൎശനസ്ഥലത്തുവന്നാൽ താമസിപ്പാൻ വേണ്ട സൌകൎയ്യങ്ങൾ ഉണ്ടാക്കിക്കൊടുക്കയുമാകുന്നു. ഇങ്ങിനെ ചെയ്യുന്നതു പല ദിക്കുകളിൽനിന്നും ജനങ്ങളെ വരുത്തുവാനുള്ള ഒരു ആകൎഷണമാൎഗ്ഗമാകുന്നു. ഇപ്രകാരമുള്ള പ്രദൎശനങ്ങളും അവയുടെ ഉപയോഗങ്ങളും തൊഴിൽക്കാൎക്കു പ്രയോജനകരമാക്കിയില്ലെങ്കിൽ അതുകൊണ്ടു കാൎയ്യമായ ഫലം സിദ്ധിക്കുന്നില്ല. കഴിഞ്ഞ കൊല്ലം നമ്മുടെ രാജ്യത്തിൽവെച്ചു നടത്തിയ പ്രദൎശനത്തിൽ ഈ വക ഏൎപ്പാടുകൾ യാതൊന്നും ചെയ്തതായി അറിയുന്നില്ല. ഇന്ത്യയിൽ മദിരാശി, കൽക്കത്താ മുതലായ പട്ടണങ്ങളിലും മറ്റും അമേരിക്ക ഇംഗ്ലാണ്ട് മുതലായ അന്യരാജ്യങ്ങളിലും ഈ കാൎയ്യത്തിൽ വളരെ ശ്രദ്ധവെയ്ക്കുന്നതായി കാണുന്നുണ്ട്. മൂന്നാമതായി ജനങ്ങൾക്കു പ്രദൎശനം കഴിഞ്ഞാൽ മനസ്സിൽ ഇങ്ങിനെ ഒരു കാൎയ്യം ഉണ്ടായി എന്നല്ലാതെ വേറെ യാതൊരു വിചാരവും ഉണ്ടാവുന്നില്ലാത്തതിനാൽ അതു കേൾക്കുവാൻ ശ്രമിക്കണം. ഇതിനുള്ള മാൎഗ്ഗം പ്രദൎശനത്തെപ്പറ്റി വളരെ പൂൎത്തിയായും വിസ്താരമായുമുള്ള ഒരു ചരിത്രം എഴുതിവെയ്ക്കുകയാകുന്നു. ആ ചരിത്രത്തിൽ പ്രദൎശനത്തിനു ശേഖരിച്ച സാമാനങ്ങൾ ഇന്നതെന്നും കാണിച്ച സാധനങ്ങൾ ഇന്നവിധത്തിലാണ് ഉപയോഗിച്ചതു് എന്നും ശേഖരിച്ചതും കാണിച്ചതുമായ സാധനങ്ങൾ മേലാൽ കച്ചവടപുഷ്ടിയും കരകൌശലനൈപുണ്യവും വരുത്തത്തക്ക യോഗ്യതയോടുകൂടിയതോ അല്ലയോ എന്നും മറ്റുമുള്ള വേണ്ട വിവരങ്ങൾ അടങ്ങിയിരിക്കണം. ചരിത്രത്തിൽ പ്രദൎശനം കാണാത്ത ആൾ അറിവാൻ ആഗ്രഹിക്കുന്നതായ സകല വിവരങ്ങളും അതിൽ ഉണ്ടായിരിക്കണം. ഇതുകൊണ്ടു തൊഴിലുകാൎക്കു അവാച്യമായ ഉപകാരമുണ്ട്.

ഇതുകൊണ്ടുള്ള ഗുണങ്ങൾ

(1) പ്രദൎശനം ഓരോരോ സാമാനങ്ങൾ വിററഴിഞ്ഞുപോവാൻ വേണ്ടി ചെയ്യുന്ന ഒരു തരം പരസ്യം തന്നെയാകുന്നു. (2) ഇതു മൂലം തൊഴിൽക്കാരും പൊതുജനങ്ങളായ കാണികളും കൂടി ഒരേ സ്ഥലത്തുവെച്ചു കണ്ടെത്തുവാൻ സംഗതിവരികയും അതു മൂലം തൊഴിൽക്കാൎക്കു ഏതുതരം സാധനങ്ങൾ ചിലവാകുന്നവയാണെന്നും, അവ എവിടെവിടെ ചിലവാവുമെന്നും, കാണികൾക്കു് അതാതു് സാധനങ്ങൾ നല്ലതെന്നും അവ ഏതേതു സ്ഥലങ്ങളിൽ കിട്ടുമെന്നും ഉള്ള അറിവുണ്ടാവുന്നതാകുന്നു. (3) ഇതിനും പുറമെ പൊതുജനങ്ങൾക്കു അവനവന്റെ ആവശ്യങ്ങൾ അവനവന്റെ രാജ്യത്തുണ്ടായ സാധനങ്ങൾകൊണ്ട് എത്രമാത്രം തീരുമെന്നും അന്യരാജ്യങ്ങളിലെ സാധനങ്ങൾ കഴിയുന്നതും കൂടാതെ കഴിച്ചു സ്വരാജ്യസാധനങ്ങളെ ഉപയോഗിച്ചു കഴിപ്പാൻ കഴിയുമോ എന്നും മനസ്സിലാകും. (4) ഏതു സാധനങ്ങളാണ് അധികം ആവശ്യമെന്നും, ഏതേതു മാതൃകകളാണ് ജനങ്ങൾക്കു അധികം രുചിക്കുന്നവ എന്നും, തൊഴിൽക്കാർ മനസ്സിലാക്കിയാൽ അവർ പിന്നെ ആ വക തൊഴിലുകളിൽ ശ്രദ്ധവെയ്ക്കുകയും, തന്മൂലം നല്ല സാധനങ്ങൾ സുലഭമാകയും,

കച്ചവടത്തിന്നു പ്രചാരമുണ്ടാകയും, രാജ്യം ധനസമൃദ്ധിയുള്ളതായിത്തീരുകയും ചെയ്യും. (5) ഉപയോഗപ്രദവും നല്ലതുമായ സാധനങ്ങൾക്കു ധാരാളം ചിലവുണ്ടാകും. (6) തൊഴിൽക്കാർ സാധനങ്ങൾ പരിശോധിച്ച് അവ തമ്മിൽ കാഴ്ചയിലും ഉപയോഗത്തിലും ഉള്ള വ്യത്യാസങ്ങൾ കണ്ടുപിടിക്കയും, പല തൊഴിൽക്കാരും ഉപയോഗിക്കുന്ന യന്ത്രങ്ങളും കൌശലപ്പണികളും തമ്മിൽ താരതമ്യപ്പെടുത്തുകയും ചെയ്യുന്നതാകയാൽ പ്രദർശനം അറിവുവരുത്തുന്നതിലേക്കു ഒരു മാർഗ്ഗമായിത്തീരുകയും ചെയ്യുന്നതാണ്. (7) ഇങ്ങിനെയുള്ള പ്രദർശനത്താൽ തൊഴിൽക്കാർക്കു ഉത്സാഹം വർദ്ധിക്കുകയും മേലെക്കിടയാവാനുള്ള മോഹം ജനിക്കയും തമ്മിൽ തമ്മിൽ മത്സരം കൂടിക്കൂടി വരികയും ചെയ്യുന്നതാകുന്നു. ഇതിന്നും പുറമെ നമുക്ക് ഇതരരാജ്യങ്ങളിലെ സാധനങ്ങൾ കഴിയുന്നതും കൂടാതെകഴിപ്പാൻ തരമാകുന്നതും തന്മൂലം നമ്മുടെ പണം നമ്മുടെ രാജ്യത്തിൽ തന്നെ കിടക്കുന്നതും നമ്മുടെ രാജ്യം ധനപുഷ്ടിയുള്ളതായിത്തീരുന്നതുമാകുന്നു.

നമ്മുടെനാട്ടിൽ ഇപ്പോൾ നടക്കുന്ന പൂരം മുതലായ ഓരോ കാഴ്ചവേലകൾക്കായി ചിലവഴിക്കുന്ന പൊതുജനദ്രവ്യം മറുവല്ലവിഷയങ്ങൾക്കായി ചിലവ് ചെയ്യുന്നതായിരിക്കും അധികം ഉപകാരപ്രദമെന്നും ഇങ്ങിനെചെയ്യുന്നത് ആവക ഏർപ്പാടുകൾ വെച്ച നമ്മുടെ പൂർവ്വീകന്മാരുടെ ആലോചനക്കുറവിനാലാണെന്നും മററും ചില ആധുനിക ദ്രവ്യവ്യയശാസ്ത്ര മർമ്മജ്ഞന്മാർ പറഞ്ഞു കേട്ടിട്ടുണ്ട്. അവരുടെ ആ അഭിപ്രായത്തെപ്പററി ഇപ്പോൾ ഒന്നും പറയേണ്ടതില്ല. പൂർവ്വീകന്മാർ മൂഢന്മാരൊ അല്ലയൊ എന്നഭാഗത്തെപ്പററി ആലോചിപ്പാൻ മതി എന്നാൽ മാററു വ്യക്തമാകുമല്ലൊ. അവർ മൂഢന്മാരൊ അല്ലയൊ എന്നതു പൂരം മുതലായ കാഴ്ചകൾ കൊണ്ടു ജനസാമാന്യത്തിന്നു എന്തു ഫലം സിദ്ധിക്കുന്നു എന്നു നോക്കിയാൽ തീർച്ചയാവുന്നതുമാണല്ലൊ. പകൽമുഴുവൻ ഓരോ ദേഹാധ്വാനങ്ങളാലൊ മനോവ്യാപാരങ്ങളാലൊ മററൊ ക്ഷീണിച്ച തലകാരരൊൾക്കു ഒരു ദിവസത്തിൽ അല്പനേരമെങ്കിലും വിശ്രമസമയം വേണ്ടതാണെന്നു ആരും സമ്മതിക്കാതിരിക്കയില്ല. ആ വിശ്രമസമയം മനസ്സിന്നു ആഹ്ലാദകരമാകത്തക്കവിധത്തിൽ നയിക്കേണ്ടതാണെന്ന് ആരും സമ്മതിക്കും. എന്തുകൊണ്ടെന്നാൽ അങ്ങിനെയുള്ള ആഹ്ലാദം ഒരുത്തന്റെ ശരീരസുഖത്തിന്ന് അത്യന്താപേക്ഷിതമാകുന്നു. ഒരുത്തന്റെ ശരീരസുഖത്തെയൊ ക്ഷേമത്തെയൊ പോലെ തന്നെ ഒരു കുഡുംബത്തിന്റെയും ക്ഷേമത്തെ നോക്കണം. അതിനാൽ ഒരുത്തന്നു ഒരു വിനോദവേള ഏതുപ്രകാരം ആവശ്യമൊ അപ്രകാരം തന്നെ പൊതുവിൽ ഒരു കുഡുംബത്തിന്നും ആവശ്യമാകുന്നു. എത്ര ദരിദ്ര കുഡുംബമായാലും പൊതുവിൽ വിനോദജനകമായ ഒരു ആഘോഷദിവസമെങ്കിലും ഉണ്ടാകാതിരിക്കയില്ല. ആഘോഷങ്ങൾ അവരവരുടെ അവസ്ഥക്കനുസരിച്ചിരിക്കുമെന്നേയുള്ളൂ. അമ്പൂപ്പൻ വിളക്ക്, ഏഴാമുത്തി, പൊറാട്ടുനാടകം മുതലായ ഓരോ അടിയന്തരങ്ങളും കളികളും ഓരോരുത്തരുടെ അവസ്ഥക്കും ജാതിക്കും മതത്തിന്നും അനുസരിച്ച ദരിദ്ര കുഡുംബങ്ങളിലും നിന്നു വരുന്നതായി നാം ഇപ്പോഴും കണ്ടുവരുന്നുണ്ട്. അല്പം മേന്മയായ കുഡുംബങ്ങളിലും പ്രഭുക്കളുടെ ഗൃഹങ്ങളിലും കോവിലകങ്ങളിലുംമററും തുള്ളൽ, കഥകളി, നാടകം മുതലായവയാകുന്നു വിനോദവിഷ

# पिकसन्देशः ॥

---:o:---

तत्रालोक्यो विपुलकटको नातिदूरे महाद्रि-
यस्मिन् सीतासरसलतिकावेष्टितो रामशाखी ।
नानादेशानुचरणवशात्तिष्ठमानो वनान्ते
तत्रायातान् विगतशरणांस्तापसांस्त्रायते स्म ॥ ३७ ॥

ग्रीष्मे प्राप्ते सुखवसतये राजकीया महान्तो
दारोपेता घनतरतनुत्राणसंवीतदेहाः ।
चित्राकारे निबिडितशिलानिर्मिते मन्दिरौघे
स्थित्वा नित्यं सुखितसुखिताः कालमत्र क्षिपन्ति ॥ ३८ ॥

पश्चादीषत्क्षिहितचरणो द्रक्ष्यसि स्वर्गतुल्यं
संपद्धारातुलितधनदैरूरुजातैः समग्रम् ।
नानादेशप्रभवबहुसंमूल्यवासोविराजत्-
पण्यं पुण्यं कुमिळनगरं नित्यपुष्टं विशालम् ॥ ३९ ॥

संवीक्षेथाः कुमिळनगरीमुत्तरेणाऽत्र सौम्य
श्रीमद्रामानुजपदमहासंप्रदायाभिरामान् ।
वेदोद्घोषैः क्षितिसुरकृतैः शास्त्रवृन्दैश्च रम्यान्
ग्रामानैन्द्रैरुपलशकलैर्निर्मिता वेदिकाश्च ॥ ४० ॥

सायं तस्मिन धरणिविबुधैर्मण्डिते वीतशङ्क-
स्तत्रत्ये द्राक् विविधतरुसंसेवितारामकुञ्जे ।
श्रान्तः स्तोकं सुरभिकुसुमैर्भासुरं सद्रसालं
भद्र स्वैरं पथिकसुखदं विश्रमायाश्रयेथाः ॥ ४१ ॥

आनन्दिष्यत्यधिकमधिकं तेऽन्तरात्मा चिरं यत्
संजल्पेयुः कुतुकभरितास्त्वत्सपक्षा विहंगाः ।

सर्वः प्रायो भवति निजपक्ष्यावलोके सहर्षो
न्याय्यं ह्येतत्स्वजनविषये मोदनं प्राणभाजाम् ॥ ४२ ॥

अस्तं याते भगवति रवौ कुत्रचिन्मा विलम्बं
कार्षीः क्षिप्रं भुवनमहितं शंकरक्षेत्रमीयाः ।
रात्रौ यात्राकरणमशिवं संगिरन्ते प्रवृद्धाः
शिष्टोक्तिं को न परिगणयेत् कार्यकाले मनस्वी ॥ ४३ ॥

तस्मिन् पश्येस्तरलचरणास्तप्तजाम्बूनदाभा-
स्तन्वाकारास्तलिनवसनास्तान्तकान्तोदरश्रीः ।
तारानाथप्रतिमवदनास्ताम्रबिम्बाधरोष्ठी-
स्ताम्बूलाक्तास्तरुणहरिणीलोचनास्तत्र तन्वीः ॥ ४४ ॥

इन्द्रश्यामोपलचलमिलद्रोचिवीचिच्छटाभृत्-
पक्षाभ्यां खे भवति तरसा गाहमानेऽतिमाने ।
सद्योजातैः शबलहरितैर्भूषिताङ्ग्यो मृगाक्ष्यो
नूनं नीलोत्पलचलदृशां राजिभिस्त्वां महेयुः ॥ ४५ ॥

तां सेवेथास्तवकितकरः शंकरं वीततन्द्रः
प्राहुः प्राज्ञाः सकलभुवनक्षेमरक्षाकरं यम् ।
यस्मिन् तस्य प्रसरतितरां भावपूर्णः कटाक्ष-
स्तस्मिन् क्षिप्रं भवति नियतं मङ्गलानां विलासः ॥ ४६ ॥

अंतःक्षेत्रं त्वयि गतवति त्वत्सगर्भ्या विहंगा-
श्चित्रन्यस्ता रुचिररचना नन्दयिष्यन्ति नूनम् ।
त्वद्देहाभासदृशबहुलाऽऽशोभिरभ्रध्वजांशु-
प्रच्छन्नांगोऽनयनविषयश्चिन्तयान्तः पुरारिम् ॥ ४७ ॥

यस्य त्रातु रणभुवि महाधन्विनो वाहनं भू-
र्विष्णुः शस्त्रं विबुधनिवहः स्यन्दनांगं विधाता ।
सूतश्चापः कनकगिरिराट् वासुकिश्चापि मौर्वी
सोऽयं लोकत्रयशिवकरः शंकरीजानिरव्यात् ॥ ४८ ॥

इत्थं नत्वा गिरिवरसुतावल्लभं सौम्य रात्रा-
वध्वश्रान्तिं परिहर बहिर्मन्द्रमाकन्दतल्पे ।
रात्रौ निद्रासुखमनुभवेः साहसं मा स्म कार्षीः
पीडां पश्चाज्जनयति सखे साहसं कर्मठानाम् ॥ ४९ ॥

मार्गायासग्लपितमनसां मादृशानां जनाना-
मुष्णोच्छ्वासैरपहृतहिमस्तोमबाधो निशान्ते ।
मन्द्राकान्तैर्मधुपकलितैर्मञ्जुनादैः प्रबुद्धः
पुष्प्यत्पुष्पोद्भवरसकणानीषदाचूष काल्ये ॥ ५० ॥

सर्वां रात्रीविंरहमथिताश्चक्रवाकीवधूटी-
रहायार्द्रां पतिरुदितवानेषमाबोधयन्तः ।
तत्रोच्चग्रीवा अरुणचरणास्ताम्रचूडा रुवन्तो
निद्रालुं त्वामुषसि महित क्षिप्रमुद्बोधयेयुः ॥ ५१ ॥

भ्रातस्तुभ्यं नम इदमहो भूरिवारान् मयार्द्री-
त्येवं भूयः कथनविषये कातरः किं ब्रवीमि ।
बन्धुस्नेहो द्रढयति धृतिं मानसीं मादृशानां
नष्टे तस्मिन् कथय शरणं कामिनां विद्यते किम् ॥ ५२ ॥

विष्वक् पश्यन् करटरटितं शाखिवृन्दाग्रसिक्त-
प्रालेयांशुं विगतसुषमं पश्चिमं शीतभानुम् ।
प्राचीं क्षामां तिमिरमलिनां खण्डितां वीक्षमाण-
स्तंद्रालुस्त्वं कथमिव भवेर्निद्रया मुद्रितोऽपि ॥ ५३ ॥

धात्रीभूता अपि पथि गताः शैशवे काकगोष्ठी-
रेता नीचा निपुणसरणौ जोषभावं भजेथाः ।
नीचैर्जुष्टे सदसि रसिकः प्रायशो वाग्यतो हि
व्याप्ते देशे तिमिरनिकरैः किं विराजेत् सुवर्णम् ॥ ५४ ॥

आम्रैस्ताम्रैः सरलबकुलैर्मञ्जुलैः पारिजातैः
कूलद्वय्यां फलभरनतैर्हारभूतैर्लसन्तीम् ।

नित्यस्रोतामखिलशमलध्वंसिनीं रम्यवेणीं
पुण्यां पूर्णाममलसलिलां सह्यजां वीक्ष्य तुष्येः ॥ ५५ ॥

तीरे तीरे विपुलविपुलान् पावनांस्तीर्थघट्टान्
घट्टे घट्टे निगमवचसां ब्राह्मणानां च गेहान् ।
गेहे गेहे मरतकमयान्यब्जपीठानि पश्येः
पीठे पीठे महितमहितान् देशिकानां प्रबन्धान् ॥ ५६ ॥

आम्रावल्या अनु परिसरं राजमाने प्रधाने
कारूराख्ये प्रतिकलमलं संपनीपद्यमाने ।
शारीरश्रीविहसितमनोजन्मनारीपरीते
पारे वाचां विपणिमहिते भूतयो लोकनीयाः ॥ ५७ ॥

यस्मिन् रम्या विपणिसरणिः प्रत्यहं वर्धमाना
स्कायच्छ्रीका वणिज अनिशं यत्र नन्दन्ति हृष्टाः ।
आतन्वाना अभिनवनवानद्भुतान् वस्तुराशीन्
विक्रय्यांस्ते करधृततुलासंभ्रमा रंजयन्ति ॥ ५८ ॥

यः कावेर्या विमलसलिलैः पावनैश्चाभिषिक्तः
सेवाकामान् प्रणतनिवहान् लब्धकामान् वितन्वन् ।
अद्रिं भित्वा सकलजनतारक्षणायावतीर्णो
यस्मिन् भाति त्रिभुवनगुरुः श्रीनिवासः स्वयंभूः ॥ ५९ ॥

ख्यातं लोके जनपदमथाऽद्वितीयं त्रिशीर्षं
यूरोपीयैर्भुवनभरणायोद्यतै राजकीयैः ।
आढ्यं माद्रीमहितधरणीहारहीरायमाणं
वाणीलक्ष्म्योर्वसतिसदनं किंचिदध्यक्षयेथाः ॥ ६० ॥

तस्मिन् विद्यासदनमतुलं सूरिवृन्दैः प्रगल्भं
यस्पीजीति प्रथितविभवं चांगलेयानुमोद्यम् ।
नानाशास्त्रैस्सुमतिगहनैः पञ्चभूतप्रमेयै-
रन्यैरन्यैर्बहुतयनयैर्भूषितं लोकनीयम् ॥ ६१ ॥

(क्रमशः) को. र. रंगाचार्यः

# മംഗളോദയം

## ൧൦൮൯

| പുസ്തകം ൬ | കന്നിമാസം | ലക്കം ൧ |
|---|---|---|


### മംഗളം.

ചേതംവിന്നുംനടത്താനൊരുജനഹിതരാജാകില്ലുടനാകാട-
നാമംലോകോപകാരത്തൊഴിലിൽവിതതാമെന്നുകാട്ടിക്കൊടുപ്പാൻ
പാരമ്പോതോഷിപ്പോണു ശ്ലോകാഹതിവരചരണെക്കൊണ്ടു ചെയ്യിച്ചസാക്ഷാൽ
ചാരുശ്രീരാമചന്ദ്രൻതിരുവടികളലനോന്നാംകണോന്നിൽകിടട്ടെ.

വള്ളത്തോൾ നാരായണമേനോൻ

---

കൊച്ചിയിലെ മനുഷ്യവർഗ്ഗങ്ങളും

## ജാതികളും

### കാടന്മാർ.

മുഖവുര

സാധുക്കളായ ഒരുവക കാട്ടുജാതിക്കാർ കൊച്ചിരാജ്യത്തെ മലകളിലും കാടുകളിലും സ്വൈരമായി പാൎത്തുവരുന്നു. അവർ ജാത്യാചാരഭേദത്താൽ കാടന്മാരെന്നും മലയന്മാരെന്നും രണ്ടു വകക്കാരായി കാണപ്പെടുന്നുണ്ട്. ഇരുക്കൂട്ടരും തമ്മിൽ കൂടിക്കഴിച്ചാൽ ചുരുക്കമാണ്. അവരുടെ സ്വഭാവത്തിനു വളരെ സാമ്യമുള്ളതും അത് അവർ അധിവസിച്ചുവരുന്ന കാട്ടുപ്രദേശത്തിന്റെ വൈരൂപ്യക്കൂടിയുണ്ടായ പോലെയുമാകുന്നു. എന്നാൽ അതിൽ നിഷ്ഠൂരമായ ക്രൂരതയില്ല. കാടന്മാർ മുഖ്യമായി കാണപ്പെടുന്നതു കൊച്ചിരാജ്യത്തിലെ നെല്ലിയാമ്പതി മലകളിലും കോടശ്ശേരി മലകളിലും, മദിരാശി സംസ്ഥാനത്തിൽ ചേൎന്ന കോയമ്പത്തൂർ ജില്ലയിലെ ആനമല എന്ന മലകളിലുമാണ്. കൊച്ചി മലകളിലുള്ളവർ തമിഴും മലയാളവും കൂടികലൎന്ന ഒരുവക ഭാഷയാണ് സംസാരിച്ചുവരുന്നത്. എന്നാൽ ആനമല എന്ന മലയിലുള്ളവർ സംസാരിക്കുന്നതു മലസർ *

---

* പ്രാകൃതമായ ഒരുവക തമിഴ്.

എന്ന ഒരുവക തമിഴാണ്. മുൻ 1901-ലെ കാനേഷുമാരി കണക്കുപ്രകാരം കൊച്ചിയിൽ 161 ആണുങ്ങളും 149 പെണ്ണുങ്ങളുംകൂടി ആകെ 310 കാടന്മാർ മാത്രമേയുള്ളു.

ഉൽപത്തിയും ചരിത്രവും

ഹിന്തുലക്ഷണം വിവരിക്കുമ്പോൾ ഡാക്ടർ ടൊപിനാർഡ് (Dr. Topinard) അദ്ദേഹത്തിൻ്റെ പ്രസിദ്ധപ്പെട്ട 'നരകുലശാസ്ത്രം' എന്ന പുസ്തകത്തിൽ ഇന്ത്യാരാജ്യത്തിലെ ജനങ്ങളെ കറുത്ത വർണ്ണക്കാർ, മംഗോളിയന്മാർ, ആര്യന്മാർ, എന്ന മൂന്നു പ്രധാന ഭാഗങ്ങളായി വിഭജിച്ചിരിക്കുന്നു. ഇതിൽ ആദ്യത്തെ വകക്കാരുടെ അവശിഷ്ടങ്ങൾ ദക്ഷിണഖണ്ഡത്തിലേയും മറ്റു ഇന്ത്യയിലേയും കാടുകളിൽ കാണപ്പെടുന്നവരാണെങ്കിലും, അവരുടെ കറുത്ത നിറവും ആകാരവും നീക്കിയാൽ ആദ്യലക്ഷണങ്ങൾ കണ്ടുപിടിപ്പാൻ പ്രയാസമായിട്ടുള്ളതാകുന്നു. ആനമല എന്ന മലകളിലും, കൊച്ചിയിലും തിരുവിതാംകൂറിലുമുള്ള മലകളിലും പാർക്കുന്ന മലയന്മാർ, കാടന്മാർ, മുതുവന്മാർ എന്ന കാട്ടുജാതിക്കാർ അപരിഷ്കൃതന്മാരായ ദ്രാവിഡജാതിയിൽപെട്ടവരാണെന്നാണ് ഡെനിക്കർ (Deniker) അദ്ദേഹത്തിൻ്റെ 'മനുഷ്യവംശം' എന്ന പുസ്തകത്തിൽ പ്രസ്താവിച്ചിരിക്കുന്നത്. മൃഗപ്രായന്മാരായ പുലയന്മാർ, മുതുവന്മാർ, തടിച്ച ചുണ്ടുകളോടും കറിയ ദേഹത്തോടുംകൂടിയവരും മലകളിലെ അധികാരികളുമായ കാടന്മാർ എന്നീ ചിന്നിച്ചിതറിയ കാട്ടുജാതിക്കാരുടെ ഒരു സങ്കേതമാണ് ആനമല എന്ന മലനിരകൾ. "പർവ്വതഗഹ്വരങ്ങളിൽ പുരാതത്വജ്ഞന്മാർ കണ്ടെത്തിയ ശിലാജാതമായ അസ്ഥ്യാദിശേഷങ്ങളെന്നപോലെ, ഒരു കാലത്തു അങ്ങു ഒരുതായിരുന്ന നാട്ടുപ്രദേശങ്ങളിൽ നിന്നും ആര്യന്മാരാൽ ആട്ടിയോടിക്കപ്പെട്ട ഈ പൂർവ്വനിവാസികൾ മലകളിലെ നിഗൂഢസ്ഥാനങ്ങളിൽ പോയിരിന്നു. പക്ഷെ ഈ 'സാധനങ്ങൾ' ഇണങ്ങിയ അസ്ഥികളല്ല, ഒരുവക ജീവനുള്ള മനുഷ്യവസ്തുക്കളാണെന്നേയുള്ളു. മിക്കവാറും നിർജ്ജനമായ ഈ മലകളിൽ മരിച്ചവരുടെ ശവസ്ഥാനങ്ങളുടെ മീതെ ആദ്യകാലങ്ങളിൽ ഈ വകക്കാർ കരിങ്കല്ലുകൊണ്ടുണ്ടാക്കിയ അനവധി സ്മാരകചിഹ്നങ്ങൾ കാണാം."* ഡാക്ടർ എ. എച്ച്. കീൻ (Dr. A. H. Keane) ഇങ്ങിനെ പറയുന്നു—"പക്ഷെ നിഗ്രിട്ടോക്കാർ തന്നെയാണെന്നു മിക്കവാറും വിശ്വസിക്കാവുന്ന ഒരുവക കറുത്ത ജനങ്ങളാണ് ഇന്ത്യയിൽ ആദ്യമായി വന്നതെന്നു കാണിപ്പാൻ നല്ല തെളിവുകളുണ്ട്. ഇവർ മലയേഷ്യയിൽനിന്നും ബംഗാളുൾക്കടൽ ചുറ്റി ഇന്ത്യയിൽ വന്നു, ഹിമവാൻ പർവ്വതത്തിൻ്റെ ചെറുമലകളിൽ താമസിച്ച്, അവിടെനിന്നും കാലക്രമത്തിൽ ഇന്ത്യാരാജ്യം മുഴുവൻ എന്നല്ല വഴിയെ ഡക്കാൻപീഠിയിൽകൂടിയും വ്യാപിച്ചു. ഇപ്പോൾ ഇവിടെ കലർപ്പില്ലാത്ത നിഗ്രിട്ടോ സംഘങ്ങൾ ഇല്ല. കലർപ്പ് കൂടാതെ തെളിവായ നിഗ്രിട്ടോ ഭാഷ കണ്ടുപിടിപ്പാൻ കഴിഞ്ഞിട്ടുമില്ല. എന്നാൽ നിഗ്രിട്ടോ ലക്ഷണങ്ങൾ ഹിമാലയം മുതൽ കന്യാകുമാരിവരെയും ഡക്കാൻപീഠിയിലുള്ള ഉയർന്ന പ്രദേശങ്ങളിലും സർവ്വത്ര കണ്ടുവരുന്നുമുണ്ട്. വാസ്തവം പറയുന്നതായാൽ പിന്നീട് വന്നവരാൽ ഈ നിഗ്രിട്ടോക്കാർ ഗ്രസിക്കപ്പെടുകയോ അല്ലെങ്കിൽ അധികമായി ഏകീകരിക്കപ്പെടുകയോ ചെയ്തിരിക്കുന്നു."

---

* Sir Wilsom Hunter's Indian Empire, P. P. 29 & 93.

ൎരവരിൽ നാലു പ്രത്യേക വൎഗ്ഗക്കാരുള്ളതു കൊണ്ടു നാം നീഗ്രിട്ടോക്കാരെ 'പ്രാഗ്ദ്രാവിഡന്മാർ' എന്നാണ് വിളിക്കുന്നത്. ഈ സ്ഥാപനത്തിനു ധാരാളം തെളിവുകളുമുണ്ട്.

ഇപ്പറഞ്ഞ അനവധി പ്രാഥമിക ജാതിക്കാർ ദക്ഷിണാപഥത്തിലേയും തെക്കെ ഇന്ത്യയിലേയും മലകളിൽ പാൎത്തുവരുന്നതാണ്. അവർ കൊള്ളേറിയന്മാരോടു വളരെ അടുത്തവരുമാണ്. അനവധി പേർ വളരെ അകന്ന കാലങ്ങളിൽ മലയിലേക്കും കടക്കുകയും പക്ഷെ അവിടത്തെ സാക്ഷാൽ ആദിമനിവാസികളായി ഭവിക്കുകയും ചെയ്തിട്ടുണ്ട്. ഇവരിൽ ചേൎന്നവരാണ് മലയന്മാർ, കാടന്മാർ, ഉള്ളാടന്മാർ, ഏരവാലന്മാർ, പണിയന്മാർ ഇവരും മററു അനവധി ജാതിക്കാരും. ഇവർ പ്രാകൃതമായ ദ്രാവിഡഭാഷയാണ് സംസാരിക്കുന്നത് എങ്കിലും തനിദ്രാവിഡന്മാരല്ല—നീഗ്രിട്ടോക്കാർ, കൊള്ളേറിയന്മാർ, ദ്രാവിഡന്മാർ, ആൎയ്യന്മാർ ഇവരെല്ലാവരുടേയുംകൂടിയ ഒരു സമ്മിശ്രജാതിയാണ്. ആൎയ്യന്മാരായ (അനാഹൂതപ്രവേശകന്മാരിൽ) നിന്നും അകന്നു നില്ക്കകൊണ്ട് ഇവർ നീഗ്രിട്ടോക്കാരുടെ വഴിയും ആൎയ്യന്മാർ ചേൎന്നതല്ലാത്ത മറേറാരോ പ്രാഥമികസമ്പ്രദായങ്ങളുംതന്നെ ആചരിച്ചുവരുന്നു. ഒരിക്കലും പിടിച്ചടക്കപ്പെടാത്തതുകൊണ്ട് എന്തെങ്കിലും മതം ദീക്ഷിപ്പാൻ സംഗതിയായിട്ടില്ലാത്തതിനാൽ മതകാൎയ്യത്തിൽ ഇന്നും ആനിമിസ്റ്റുകളു * (Animists) ളാകുന്നു. പ്രാഥമിക ജാതിക്കാരുടെ വൎഗ്ഗപ്പെരുപ്പത്തിനു കാരണം അവരുടെ സൎവ്വദിക്കിലേക്കുമുള്ള പ്രസരണവും ആൎയ്യലോകസങ്കലനവുമാണെന്നു റെറ്റ്സൻ (Retzun) എന്ന സായ്പ് അദ്ദേഹത്തിന്റെ 'മനുഷ്യചരിത്രം' എന്ന പുസ്തകത്തിൽ പറഞ്ഞിരിക്കുന്നു.

വാസസ്ഥലം

കാടന്മാരുടെ കുടികളും അധികവും ഒരു ഗ്രാമത്തിന്റെ സമ്പ്രദായത്തിൽ അടുത്തടുത്തു സ്ഥിതിചെയ്തിരിക്കും. ഇതിനുള്ള കാരണം രക്ഷയെപ്പററിയുള്ള ആലോചനയാണെന്നാണ് തോന്നുന്നത്. ഈ വക ഗ്രാമങ്ങൾക്കു 'പതികം' എന്നു പേർ. പതികം കുന്നുകളുടെ ചരിവുകളിലോ അല്ലെങ്കിൽ കരമുകളിലായിട്ടോ ജലം കിട്ടുവാൻ സൌകൎയ്യമുള്ളേടം നോക്കിയാണ് ഉണ്ടാക്കപ്പെടുന്നത്. അതു സാധാരണയായി തോട്ടുവക്കുകളിലൊ അല്ലെങ്കിൽ കാട്ടിൽ വല്ല ഉറവുകളിലൊ ആയിരിക്കും. വളരെ ദുൎല്ലഭമായിട്ടേ പതികം ഒരിടത്തു സ്ഥിരമായിരിക്കു പതിവുള്ളു. ഓരോന്നിൽ പത്തും പതിനഞ്ചും ഇരുപതും വീതം മാടങ്ങളുണ്ടാവും. മാടങ്ങൾ സാധാരണയായി മുളകൊണ്ടും അപൂൎവ്വമായി മരംകൊണ്ടും ഉണ്ടാക്കപ്പെടുന്നു. ചുമരിനും മേൽപുരക്കും ഒരേ സാധനം തന്നെ. വാതിലുകൾ തട്ടൽകൊണ്ടായിരിക്കും. മേൽപുര തേക്ക്, പന മുതലായ വൃക്ഷങ്ങളുടെ ഇലകൊണ്ടോ പുല്ലുകൊണ്ടോ എന്താണ് പതിച്ചു കിട്ടുവാൻ കഴിയുന്നതെങ്കിൽ അതുകൊണ്ടാണ് മേയുക. മാടത്തിന്റെ അന്തൎഭാഗത്തിൽ തറയുടെ ഒരു ഭാഗം അല്പം ഉയൎന്നിരിക്കുന്നതാണ്. അവിടെയാണ് കാടന്മാർ കിടന്നുറങ്ങുക. കിടപ്പാനുള്ളതു കോരകൊണ്ടു അവർ തന്നെ മെടഞ്ഞു

* ആനിമിസ്റ്റുകൾ = ഉപദ്രവങ്ങളും ചെയ്വാൻ സാധിക്കുന്നവരെന്നു വിചാരിക്കപ്പെടുന്ന ഭൂതങ്ങളും മററു പ്രേതപിശാചുക്കളും അസംഖ്യമായിരിക്കുന്നുണ്ടെന്നു വിശ്വസിച്ച് അവരുടെ പ്രീതിക്കായി പ്രാൎത്ഥനകളും ആരാധനകളും ബലികളും ചെയ്യുന്നവർ. ഇവരുടെ മതത്തിന് ആനിമിസം എന്നു പറയുന്നു.

ണ്ടാക്കുന്ന ഒരു വക പരുത്ത പായയാണ്. നിലത്ത് കാരുണ്ടായിരുന്നാൽ പായ ഒരു തഴതലിന്റെ മുകളിൽ വിരിക്കും. വർഷകാലങ്ങളിലുണ്ടാവുന്ന ശൈത്യവും, അട്ട ഈച്ച മുതലായ ജീവികളെക്കൊണ്ടുള്ള ഉപദ്രവവും തടുത്തു നിൽക്കുവാനും ദുഷ്ടമൃഗങ്ങളുടെ ആക്രമണത്തിൽനിന്നു രക്ഷപ്പെടുവാനുമായി ഈ വക ശയനഗൃഹങ്ങൾ ചില സ്ഥലങ്ങളിൽ കുറെ പൊക്കത്തിൽ പണിതുവരാറുമുണ്ട്. ചിലപ്പോൾ ഇതിലേക്കുവേണ്ടി കോണിപ്പടികൾ കെട്ടിയുണ്ടാക്കുകയും പതിവാണ്. മാടത്തിന്റെ ഒരു മൂക്കിൽ ഒരു അടുപ്പും ഉണ്ടായിരിക്കും.

എല്ലാ വാസസ്ഥലങ്ങളിലും വേണ്ടുന്ന ഗൃഹോപകരണങ്ങളും തീകത്തുവാനും കത്തിക്കുവാനുമുള്ള സാമഗ്രികളുമുണ്ടാവും. ഇതിൽ ആദ്യത്തേതു ചില പരുക്കൻ പായകളും തഴയും പലകകഷ്ണങ്ങളുമാകുന്നു. മാടത്തിന്റെ ഒരു ഭാഗത്തു സദാ തീ സൂക്ഷിച്ചിരിക്കും. തീയുണ്ടാക്കുവാനുള്ള ബുദ്ധിമുട്ടും താമസവും വിചാരിച്ച് ഏതാണ്ടു വിലപിടിച്ച വസ്തുക്കളിലൊന്നുപോലെയാണ് അതിനെ സൂക്ഷിക്കുന്നത്. മിക്കയിടത്തും അതു സ്ത്രീകളുടെ ബന്തവസ്സിലും നോട്ടത്തിലുമായിരിക്കും. ആസ്ട്രേലിയക്കാർ തീ കെട്ടുപോവാൻ സംഗതിയാക്കിയ സ്ത്രീയെ കഠിനമായി ശിക്ഷിക്കുന്നതും, ന്യൂഗിനിയിലെ പാപ്പുവന്മാർ തീയുണ്ടാക്കുവാനുള്ള ബുദ്ധിമുട്ടും കഷ്ടപ്പാടും വിചാരിച്ച്, അതുള്ള മറ്റൊരു കുടിൽ എത്രതന്നെ ദൂരത്തായാലും, അവിടെ പോയി കൊണ്ടുവരുന്നതും, 'പുതിയതീയി'ന്റെ ഉപകല്പനം, പ്രത്യേകിച്ച് അമേരിക്കയിലും ഓഷ്യാനിയയിലും, സദ്യകളെക്കൊണ്ടും മതകർമ്മങ്ങളെക്കൊണ്ടും ആഘോഷിക്കപ്പെടുന്നതുമാണ്. ഒരു കഷ്ണം തീക്കല്ലിന്മേൽ ഒരു കഷ്ണം ഉരുക്കുകൊണ്ടു മുട്ടി തീപ്പൊരിയുണ്ടാക്കി അതു പഞ്ഞിയെപ്പോലുള്ള ഒരു വക കൊടേസ്സുയിന്മേൽ വീഴിച്ചാണ് മലയന്മാരും കാടന്മാരും തീയുണ്ടാക്കുന്നത്. ഇതിനെ തന്നെയാണ് താഴ്ന്നതരം ഫ്യൂജിയന്മാരും എസ്കിമോക്കാരും അലിയൂട്ടുകാരും ചെയ്യുന്നത്. കാടന്മാർ വീട്ടുസാമാനങ്ങളായി, വെയ്ക്കാൻ കുറെ മൺപാത്രങ്ങളും മറ്റു ആവശ്യങ്ങൾക്കു കുറെ മുളമ്പാത്രങ്ങളും മാത്രമേ ഉണ്ടായിരിക്കയുള്ളൂ. അവർ വെള്ളം സൂക്ഷിക്കുന്നതു മുളങ്കുഴലുകളിലാണ്. അതുകൾക്ക് ഒരു വാരയോ ഒന്നു വാരയോ നീളമുണ്ടാവും. ഒന്നോ രണ്ടോ ദിവസം ദൂരെ പോയി താമസിക്കേണ്ടതായി വന്നാൽ ഇങ്ങിനെയുള്ള പാത്രങ്ങളിൽ വെള്ളം കൂടെക്കൊണ്ടുപോകുന്നതാണ്. ആവശ്യം വളരെ ചുരുക്കവും ജീവിതം വളരെ ഉപായവുമായ ഇവരുടെ മിടുക്കും സാമർത്ഥ്യവും കണ്ടാൽ ഏവനും ആശ്ചര്യം തോന്നും. കാട്ടിലെ മുളകൊണ്ടും വൃക്ഷങ്ങളുടെ ഇലകൊണ്ടും കയറു പോലെ പിരിച്ചുണ്ടാക്കാവുന്നതായ ചില വള്ളികളുടെ തോലുകൊണ്ടും അവർ അല്പസമയത്തിനുള്ളിൽ അവരുടെ വെട്ടുകത്തികൊണ്ടു സൌകര്യമുള്ള ഗൃഹങ്ങൾ കെട്ടിയുണ്ടാക്കുന്നു; എന്നു മാത്രമല്ല, സമീപത്തു ലഭിപ്പാൻ കഴിയുന്ന സാധനങ്ങൾ കൊണ്ടുതന്നെ എല്ലാ ആവശ്യവും നടത്തിവരികയും സമീപമുള്ള സകലവും ഗുണപ്രദമായ വിധം ഉപയോഗപ്പെടുത്തുകയും ചെയ്യുന്നു.

കല്യാണസദ്യ മറ്റും.

പെൺകുട്ടികളെ പ്രായം ചെന്നതിന്നുശേഷം മാത്രം കല്യാണം കഴിക്കുന്നതുകൊണ്ടു കല്യാണകാര്യം തീർച്ചപ്പെടുത്തുന്നതു കല്യാണം ചെയ്യാനുള്ളവർ തന്നെയാക

ന്നു. ഒരു പുരുഷനു തന്റെ ഏളയച്ഛന്റെയൊ മുത്തച്ഛന്റെയൊ മകൾ തുടങ്ങി അച്ഛൻവഴി സംബന്ധമുള്ള യാതൊരു പെണ്ണിനെയും കല്യാണം ചെയ്വാൻ പാടില്ലെന്നാണ് അവരുടെ നിശ്ചയം. അന്യോന്യമുള്ള സംബന്ധം കണ്ടുപിടിക്കാൻ കഴിയുമെങ്കിൽ ഒരു പിതാവിങ്കൽ നിന്നു ഉണ്ടായിട്ടുള്ള താവഴിക്കാർ തമ്മിലുള്ള ദാമ്പത്യവും പാടില്ലാത്തതാണ്. ഈ സംഗതികൊണ്ട് ഇവർ അധികവും ഭിന്നഗോത്രങ്ങളിൽ നിന്നല്ലാതെ വേളി കഴിക്കുകയില്ല. പലരും വേളിക്കാരാകുന്നു. എന്നാൽ ഒരു പുരുഷൻ തന്റെ അമ്മാമന്റെ (അമ്മയുടെ സഹോദരന്റെ) മകളെ കല്യാണം ചെയ്യുന്ന സമ്പ്രദായം പ്രായേണ നടന്നുവരുന്നില്ലെന്നില്ല.

ഒരു പെണ്ണു തെരണ്ടാൽ അവളെ ഏഴു ദിവസം ഒരു പ്രത്യേകമാടത്തിൽ താമസിപ്പിക്കുന്നു. ഏഴാം ദിവസം കഴിയുമ്പോൾ അവളുടെ അശുദ്ധി പോകും. ഈ ദിവസം സമീപമുള്ളവർക്കെല്ലാവർക്കും ഒരു അടിയന്തരദിവസമാണ്. തെരണ്ടിരിക്കുന്നവൾ ഒരു തോട്ടിൽ കുളിക്കുമ്പോൾ ഒഴുകിവരുന്ന വെള്ളം അന്യർ തൊടുന്നതായാൽ അശുദ്ധപ്പെടുമെന്നു വിചാരിച്ചു വരത്തക്കവണ്ണം അത്ര ഗാഢമാണ് അശുദ്ധിയിൽ അവർക്കുള്ള വിശ്വാസം.

ഭാര്യയായി സ്വീകരിപ്പാൻ പോകുന്ന പെണ്ണിന് ഒരു കാടൻ കാഴ്ചയായി ധനം കൊടുക്കുകയില്ല. എന്നാൽ അവളുടെ മാതാപിതാക്കന്മാർക്കും അമ്മാമന്മാർക്കും സഹോദരന്മാർക്കും സഹോദരിമാർക്കും വസ്ത്രം സമ്മാനിക്കുക പതിവുണ്ട്. അവർ വിവാഹത്തിനുള്ള വാഗ്ദാനം ഉറപ്പിക്കുന്നതു വധൂവരന്മാരാകുവാൻ പോകുന്നവരുടെ മാതാപിതാക്കന്മാർ തമ്മിൽ വെറ്റിലയും അടക്കയും കൈമാറ്റം ചെയ്തിട്ടാണ്. ഇതിനുശേഷം കല്യാണദിവസംവരെ വരന്റെ മാതാപിതാക്കന്മാർ വധുവിന് ഉടുപ്പും അരിയും മറ്റോരോ സാധനങ്ങളും കൊടുക്കണം. കല്യാണദിവസം മതസംബന്ധമായ യാതൊരു ക്രിയയും ചെയ്യുന്നില്ല. അന്നു ചെറുക്കൻ ബന്ധുമിത്രങ്ങളോടുകൂടി പെണ്ണിന്റെ മാടത്തിൽ ചെല്ലും. അവരുടെ സൽക്കാരവും മറ്റും കഴിഞ്ഞാൽ കുടിലിന്റെ ഉമ്മറത്തു പ്രത്യേകം കെട്ടിയുണ്ടാക്കി അലങ്കരിക്കുന്ന ഒരു പന്തലിൽ വധൂവരന്മാർ അഭിമുഖമായി നില്ക്കും. അപ്പോൾ എല്ലാ സ്ത്രീപുരുഷന്മാരും ചെണ്ട കുഴൽ മുതലായ വാദ്യഘോഷങ്ങളോടുകൂടി വെവ്വേറെ ആടിക്കളിക്കും. അതു കഴിയുമ്പോൾ വധുവിന്റെ അമ്മ സ്വർണ്ണംകൊണ്ടോ വെള്ളികൊണ്ടോ ഉണ്ടാക്കിയ കല്യാണത്താലി പെണ്ണിന്റെ കഴുത്തിൽ കെട്ടുകയും മൂപ്പൻ ഒരു തലപ്പാവു ചെറുക്കന്റെ തലയിൽ വെക്കുകയും ചെയ്യും. പിന്നെ സമാഗമത്തിന്റെ ഒരു അടയാളമായി ദമ്പതിമാർ കൈകോർത്തു പിടിച്ചു മറ്റുള്ളവരോടും ആഘോഷത്തോടുംകൂടി പന്തലിനു പ്രദക്ഷിണം ചെയ്തിട്ട് ഒരു പായിൽ ചെന്നിരുന്നു വെറ്റില കൈമാറും. അതു കഴിഞ്ഞാൽ വധൂവരന്മാരൊന്നിച്ച് അവന്റെ മാടത്തിലേക്കു പോകുകയും ചെയ്യും. അവിടെയും ഇതുപോലെതന്നെ രണ്ടു ദിവസം ഇരുകക്ഷികളുടെയും ബന്ധുമിത്രങ്ങളോടുകൂടി ഉത്സവം ഘോഷിക്കുന്നതാണ്.

ചിലേടങ്ങളിൽ, കല്യാണം ചെയ്യണമെന്നാഗ്രഹിക്കുന്നവർ സ്വന്തം പതിയിൽനിന്നു ഒരു കൊല്ലത്തോളം ദൂരെപ്പോയി താമസിച്ച് അതിനിടയിൽ അനുരൂപയായ ഒരുത്തിയെ തിരഞ്ഞെടുത്തിട്ട്,

പ്പെടുന്നു. അവൾ അപ്പോൾ തന്റെ മാതാപിതാക്കന്മാരുടെ മാടത്തിലെത്തു മടങ്ങിപ്പോകും. ചിലപ്പോൾ ദാമ്പത്യവിച്ഛേദം ചില ജാത്യാചാരനടപടിപ്രകാരം ഉറപ്പിക്കപ്പെട്ടുവരുന്നതുമുണ്ട്. ഭാര്യ കീഴ്‌വണക്കവും അനുസരണവുമില്ലാത്തവളായി കാണപ്പെട്ടാൽ കല്യാണബന്ധം വേർപെടുത്തേണ്ടതാണെന്നാണ് നിശ്ചയം. അവളുടെ നടപടിദോഷം പ്രത്യക്ഷപ്പെടുമ്പോൾ പ്രായം ചെന്നവരെല്ലാവരും കൂടി ഒരു ആലോചനാസംഘം ചേർന്ന് ഇരുകക്ഷികളുടെയും വാദം കേട്ടു തീർപ്പുകല്പിക്കും. ഈ സംഘത്തിന് അവരുടെ മേൽ പൂർണ്ണാധികാരമുണ്ട്. അവരുടെ തീർപ്പിന് അപ്പീലുമില്ല. സ്ത്രീയായാലും വേണ്ടില്ല പുരുഷനായാലും വേണ്ടില്ല, കീഴ്‌വണക്കമില്ലാത്തവരോ ദുർന്നടപടിക്കാരോ കാണപ്പെടുന്നപക്ഷം കൂട്ടത്തിൽനിന്നു തള്ളിക്കളയുന്നതാണ്. പിന്നെ അവർ ആ കാട്ടിൽ കടക്കാനേ പാടില്ല. എവിടെയെങ്കിലും പോയി നിത്യവൃത്തി കഴിച്ചുകൊള്ളണം. ഇങ്ങിനെയുള്ള സംഭവങ്ങളുണ്ടായാൽ നാട്ടിലെ താഴ്ന്ന ജാതിക്കാരുടെ അടുക്കലാണ് സ്ത്രീപാപി ശരണം പ്രാപിക്കുന്നത്.

ബഹുഭാര്യത്വവും ബഹുഭർത്തൃത്വവും.

കുലവർദ്ധനക്കായിക്കൊണ്ടു കാടന്മാർ ബഹുഭാര്യത്വം ആചരിച്ചുവരാറുണ്ട്. ബഹുഭാര്യാചാരനിയമപ്രകാരം ആദ്യത്തെ ഭാര്യക്കു മറ്റുള്ളവരെക്കാൾ പ്രാധാന്യം കൂടും. ഓരോരുത്തിക്കും വെപ്പുപാത്രങ്ങൾ പ്രത്യേകമായിരിക്കും. ഒരുവന്റെ ഭാര്യമാരുടെ എണ്ണം വർദ്ധിക്കുന്നതനുസരിച്ച് അവന്റെ ധനവും കീർത്തിയും വർദ്ധിക്കുന്നതായിട്ടാണ് ഗണിക്കപ്പെടുന്നത്. മുഹമ്മദീയർ, ആസ്ത്രേലിയക്കാർ, അമേരിക്കയിലെ ഇന്ത്യന്മാർ ഇവരുടെയിടയിൽ നടപ്പുള്ള രീതിയിലോ പൊതുസ്ഥലങ്ങളിൽ വെപ്പാട്ടികളെ വെച്ചു വരുന്ന രീതിയിലോ ഏതെങ്കിലും ഒരു തരത്തിൽ ലോകം മുഴുവനും ഈ ബഹുഭാര്യത്വമെന്നവസ്ഥ വ്യാപിച്ചിട്ടുള്ളതു; വിഷയസുഖം ലഭിപ്പാനും പണി എടുപ്പിക്കാനും മാത്രം ഉപകരിക്കപ്പെടുന്ന ഈ സ്ത്രീകളെ അവരുടെയിടയിൽ കേവലം അടിമകളെപ്പോലെ കരുതിവരുന്നതുമാണല്ലോ. കാടന്മാരുടെയിടയിലും ഏതാണ്ട് ഈ ആലോചനതന്നെയാണ്. അവരുടെയിടയിൽ ബഹുഭർത്തൃത്വം നടപ്പില്ല. ഈ സന്ദർഭത്തിൽ, ഒരു കാടത്തിയുടെ ചാരിത്രശുദ്ധി അത്യന്തം പ്രശംസനീയമാണെന്നും വൈദികമായ വിവാഹസമ്പ്രദായം പ്രായേണ ഇല്ലെന്നുതന്നെ പറയാവുന്ന ഈ കൂട്ടരുടെയിടയിൽ ഇത് എങ്ങിനെ സംഭവിക്കുന്നുവെന്നു വിസ്മയം തോന്നത്തക്കവണ്ണം സ്ത്രീകൾ ഉടമ്പടിബന്ധത്തെ അത്ര സാരമായി കരുതിവരുന്നുവെന്നുള്ള സംഗതി സന്തോഷത്തോടെ സ്മരിക്കേണ്ടതാകുന്നു. വിധവകളെ കെട്ടുകയും കല്യാണം ചെയ്യാൻ അനുവദിക്കുന്നതല്ല. എന്നാൽ ഗണികാവൃത്തിയിൽ കഴിച്ചുകൂട്ടുവാൻ വിരോധിക്കുന്നതുമല്ല.

കുടുംബജീവിതം.

ഇന്ത്യയിലെ പല ആദ്യനിവാസികളുടെയിടയിലും കുടുംബഘടന ഇനിയും ഉണ്ടായിട്ടില്ലാത്തതും അതിന്നായി ഇപ്പോഴും പരിശ്രമം ചെയ്തുവരുന്നതുമാണല്ലോ. എന്നാൽ കൊച്ചിയിലെ കാട്ടുജാതിക്കാരുടെയിടയിൽ ഈ അവസ്ഥ വളരെക്കാലം മുമ്പുതന്നെ നടപ്പിലായിരിക്കുന്നു. ഇവരുടെയിടയിൽ കുടുംബസ്ഥിതി നല്ലനിലയിലെത്തിയിട്ടുള്ളതും പിതാവിന്റെ

പ്രാമാണ്യം എല്ലാറ്റിലും പ്രബലമായിട്ടുള്ളതുമാണ്. അച്ഛൻ മക്കൾക്ക അവരുടെ നടവടിയെപ്പററിയുള്ള ഗുണദോഷവാക്കുകളെ പറഞ്ഞുകൊടുക്കും. പൂർവ്വികന്മാരിൽനിന്നും പാരമ്പര്യാ കിട്ടിവരുന്ന സദാചാരനടവടികളെ ഉറപ്പിച്ചുവരുന്നു. ഭർത്താക്കന്മാർക്ക് അനുസരണയുള്ളവരായിരിക്കുവാനും അവരെ സന്തോഷിപ്പിക്കുവാൻ ശ്രമിക്കുന്നതിനും അമ്മമാർ പെൺമക്കളെയും ഉപദേശിക്കുന്നു. കുട്ടികളെ പ്രായം തികയുന്നതുവരെ അച്ഛനും അമ്മയും ഒന്നിച്ച് അച്ഛന്റെ സംരക്ഷണയിൽ പാർപ്പിക്കുന്നതാണ്. പ്രായംതികഞ്ഞാൽ അവരെ കല്യാണം കഴിച്ചുകൊടുക്കുകയും, ആൺമക്കൾ കല്യാണശേഷം അവരുടെയും ഭാര്യമാരുടെയും ചിലവിലേയ്ക്കുള്ള വഴി ഭാര്യമാരുടെ മാതാപിതാക്കന്മാരൊന്നിച്ചോ അല്ലെങ്കിൽ തന്നെത്താൻ കെട്ടിയുണ്ടാക്കുന്ന പ്രത്യേകമാടങ്ങളിലോ താമസിക്കുകയും ചെയ്യുന്നു.

ചില മാസങ്ങളിൽ കാടരുടെ മുഖ്യജോലി കാട്ടിലെ വിലപിടിച്ച ഉല്പന്നസാധനങ്ങൾ ശേഖരിക്കുകയാണ്. അതുകളുടെ വില്പനയാൽ അക്കാലങ്ങളിൽ ഭക്ഷണത്തിനും മററുംധാരാളം വകയുണ്ടാവും. എന്നാൽ മററുള്ള കാലങ്ങളിൽ സമീപം കിട്ടുവാൻ കഴിയുന്ന വല്ല കായോ കിഴങ്ങോ കൊണ്ടു കാലക്ഷേപം ചെയ്യുന്നതായിട്ടാണ് വരുന്നത്. ഈ വക സാധനങ്ങളെത്തേടി ചിലപ്പോൾ അധികം ദൂരം പോകേണ്ടതായും, മടങ്ങിപ്പോരുവാൻ സാധിക്കാതെയും വന്നാൽ വാഴയിലകൊണ്ടോ മറേറാ മേയുന്ന ഉറപ്പില്ലാത്ത ചെറുമാടം കെട്ടിയുണ്ടാക്കി ദുഷ്ടമൃഗങ്ങളിൽനിന്നും രക്ഷപ്പെടുവാൻ നാലുപുറവും തീയിട്ട് കത്തിച്ചുകൊണ്ട് അവർ അവിടെ രാത്രികഴിച്ചുകൂട്ടുന്നു. സ്ത്രീകളും ഭക്ഷണത്തിനുപയോഗപ്പെടുത്താവുന്ന പല കിഴങ്ങുകളും തൂമ്പകൊണ്ടു കിളച്ചെടുത്തു ശേഖരിക്കാറുണ്ട്. അവർ കുടുംബഭക്ഷണം തയ്യാറാക്കുകയും, കുട്ടികളെ പോററിരക്ഷിക്കുകയും, അടുത്തുള്ള തോട്ടിൽപോയി വെള്ളം കൊണ്ടുവരികയും, മാടത്തിലെ സാമാനങ്ങൾ വേണ്ടുംവിധം സൂക്ഷിക്കുകയും, വേല ചെയ്യാൻ ഭർത്താക്കന്മാരൊന്നിച്ചു പുറത്തുപോകയും ചെയ്യുന്നതാണ്. പുരുഷന്മാർ അവരെ ദയയോടെ സംരക്ഷിച്ചും അവർക്ക് കഴിവിധം സ്വാതന്ത്ര്യം അനുവദിച്ചും വരുന്നുണ്ട്. കുട്ടികളെ യാതൊരു വിദ്യാഭ്യാസവും ചെയ്യിക്കാതെയാണ് വളർത്തിക്കൊണ്ടുപോരുന്നത്. ആറോ ഏഴോ വയസ്സു പ്രായമാവുമ്പോൾതന്നെ അവരെ മാതാപിതാക്കന്മാർ ദിവസേന തങ്ങളുടെ യാത്രയൊന്നിച്ചു കാട്ടിലേയ്ക്കു കൊണ്ടുപോയി അവിടെവെച്ചു ചില്ലറ സാധനങ്ങളെ ശേഖരിക്കുന്ന ക്രമവും രീതിയും പഠിപ്പിച്ചുകൊടുത്തുവരുന്നു. സർവ്വദാ പൂജിക്കപ്പെട്ടുവരുന്ന പൂർവ്വികന്മാരാൽ ഏർപ്പെടുത്തപ്പെട്ടിട്ടുള്ള പദ്ധതികളിൽനിന്നും അല്പമെങ്കിലും തെററിനടക്കുന്നതു കാടന്മാർക്കു മഹാ വിരോധമാകുന്നു. ഇവരെ വിദ്യ പഠിപ്പിച്ചു തന്റെ മതത്തിൽ ചേർക്കണമെന്നു കരുതി ഉപകാരതല്പരനായ ഒരു പാതിരി ഒരിക്കൽ ഒരു സ്കൂൾ സ്ഥാപിച്ചുനോക്കി. പക്ഷേ കുട്ടികൾ ശരിയായി വരാതിരിക്കു കാരണം അതു വേണ്ടെന്നു വെയ്ക്കേണ്ടതായി വന്നിട്ടുള്ളു.

അവകാശവും ഗോത്രസംബന്ധവും.

കാടന്മാരുടെയിടയിൽ ഒരുവന്റെ സ്വത്തിന് അവന്റെ മകനാകുന്നു അവകാശി. എന്നാൽ മൂപ്പന്മാരുടെ കാര്യത്തിൽ മൂത്ത അനന്തിരവനാണ്. പക്ഷേ ഇരുപാതത് കുട്ടികൾ കൂടിയ

താണ് ഒരു പതിയെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. പതിയിലെ ആളുകളെല്ലാം 'മൂപ്പൻ' എന്ന ഒരു മേലാളുടെ അധികാരത്തിൻകീഴിലാണ്. ഇവനെ അവരുടെ സമ്മതപ്രകാരം മഹാരാജാവു തിരുമനസ്സുകൊണ്ടാണ് നിയമിക്കുന്നത്. മൂപ്പന്നു തല വെള്ളികൊണ്ടു കെട്ടിയ ഒരു വടി കല്പിച്ചുകൊടുക്കും. ഇതു അവന്റെ അധികാരത്തിന്റെ മുദ്രയാണ്. കല്യാണം മരണം എന്നിവ സംബന്ധിച്ചുണ്ടാവുന്ന എല്ലാ അടിയന്തരങ്ങളിലും അവൻ അദ്ധ്യക്ഷം വഹിക്കുകയും, വഴക്കുകൾ കേട്ടു തീർപ്പു കല്പിക്കുകയും, ആവശ്യംപോലെ കുറ്റക്കാർക്കു ശിക്ഷ കൂടി കൊടുക്കുകയും ചെയ്യും. കാടന്മാർ എല്ലാവിധനൂതനമാർഗ്ഗപ്രവർത്തനങ്ങളിലും പരാങ്മുഖന്മാരും, മൂപ്പന്റെ സമ്മതംകൂടാതെ യാതൊരു നൂതനമാർഗ്ഗവും സ്വീകരിക്കാത്തവരുമാകുന്നു. മൂപ്പന്റെ ഭാര്യയെ 'മൂപ്പത്തി' എന്നാണ് വിളിക്കുക. മൂപ്പന്ന് അവരുടെയിടയിലുള്ള സ്ഥാനവും നിലയും അവൾക്കു സ്ത്രീകളുടെയിടയിലുമുണ്ട്.

മതം. കാടന്മാർ ആനിമിസ്റ്റുകളാണെന്നു മുമ്പൊരിടത്തു പ്രസ്താവിച്ചിട്ടുണ്ടല്ലോ. എല്ലാവിധരോഗങ്ങളും കഷ്ടപ്പാടുകളും ദുർദ്ദേവകോപംകൊണ്ടുണ്ടാവുന്നതാണെന്നാണ് അവരുടെ വിശ്വാസം. അവർ ദൈവഭയമുള്ളവരും കാളീപൂജയിൽ പ്രത്യേകം വിശ്വാസമുള്ളവരുമാകുന്നു. അരിയും മറ്റു ചില സസ്യപദാർത്ഥങ്ങളും കൂടി തേനിൽ വേവിച്ച പായസംപോലുള്ള ഒരുവിധം മധുരദ്രവ്യമാണ് അവരുടെ ദൈവനിവേദ്യസാധനം. ഇതിലേക്കുള്ള അരി കന്യകമാരായ കുറെ സ്ത്രീകൾ കുളിച്ചു ശുദ്ധമായി വന്നു കുത്തിത്തയ്യാറാക്കണം. ഈ നിവേദ്യം വളരെ ദിവ്യമായിട്ടാണ് ഗണിക്കപ്പെട്ടിരിക്കുന്നത്. അവിടെ കൂടുന്ന എല്ലാ ആണുങ്ങളും പെണ്ണുങ്ങളും കുട്ടികളും അതു അനുഭവിക്കുകയും ചെയ്യും. അയ്യപ്പൻ അവരാൽ ആരാധിക്കപ്പെടുന്ന മറ്റൊരു മൂർത്തിയാകുന്നു. അവർ ആ മൂർത്തിയുടെ സഹായം എല്ലാ ഉദ്യമങ്ങളിലും പ്രാർത്ഥിക്കും. അവർ മരിച്ചു കാരണവന്മാരെ പൂജിക്കുകയും കുടുംബങ്ങളിൽ ദീനമോ മറ്റുവല്ല കഷ്ടതയോ സംഭവിക്കുമ്പോഴും എന്തെങ്കിലും ശുഭകരമായ പ്രവൃത്തി ചെയ്വാൻ തുടങ്ങുമ്പോഴും അവരുടെ അനുഗ്രഹവും സഹായവും പ്രത്യേകം പ്രാർത്ഥിക്കുകയും ചെയ്യുന്നു. 'മലയാറി' എന്ന കാട്ടുദേവത അവരുടെ മറ്റൊരു ദൈവമാകുന്നു. ദുഷ്ടമൃഗങ്ങളുടെ ആക്രമണത്തിൽ നിന്നും അവരെ രക്ഷിക്കുന്നത് ഈ മൂർത്തിയാണെന്നാണ് അവരുടെ വിശ്വാസം. അവർ ശുദ്ധാശുദ്ധങ്ങളെ ഇത്ര വളരെ കഷ്ടമായി ഗണിച്ചുവരുന്നത് ഈ മൂർത്തിയെ വിചാരിച്ചാകുന്നു. അങ്ങിനെ ചെയ്യാതിരുന്നാൽ ദുഷ്ടമൃഗങ്ങളുടെ ശല്യങ്ങൾക്കു അവർ ഇരയായിത്തീരുമത്രെ.

കാടന്മാർ 'ആചരിച്ചുവരുന്ന ആനിമിസം' എന്ന മതത്തെപ്പറ്റി ഇമ്പീരിയൽ സെൻസസ്സ് റിപ്പോർട്ടിൽ (Imperial census Report) ഇങ്ങിനെ പറഞ്ഞിരിക്കുന്നു:— "ബംഗാളത്തിലെ ആദിമനിവാസികളുടെയിടയിലെന്നപോലെ, കാലക്രമംകൊണ്ടു ബ്രാഹ്മണജാതിയിലേക്കു ചേരുവാൻ സംഗതിയുള്ള ഒരുവക മതത്തിന്റെ ആദ്യനിലയൊന്നാണ് കാടന്മാരുടെ മതവും പ്രത്യക്ഷപ്പെടുത്തുന്നത്. എന്നാൽ ഈ വർഗ്ഗക്കാരുടെ നേരായ മതം, ഹിന്ദുക്കളുടെ പ്രഭാവം കേവലം ബാധിക്കാതെ ചോട്ടാനാഗപൂരത്തെ ഒറാവന്മാരുടെയും മു

കാടന്മാർ ശവം കഴിച്ചിടുകയാണ്.

ശേഷക്രിയാരീതി

ഒരു പുരുഷൻ മരിച്ചാൽ അവന്റെ മകനാണെങ്കിൽ അവനും സ്ത്രീ മരിച്ചാൽ മകളും ശവം കുളിപ്പിക്കും. പെണ്ണുങ്ങളെല്ലാംകൂടെ കൂട്ടമായിച്ചേൎന്നു വാവിട്ടു നിലവിളിക്കും. അതിലെല്ലാ പുരുഷന്മാരും ചേരും. പിന്നെ മരിച്ചവന്റെ ഗുണഗണങ്ങളെപ്പറ്റി പ്രശംസിച്ചുകൊണ്ടു ക്ഷീണിച്ചു വശംകെടുന്നവരെ എല്ലാവരും വിലപിക്കും. അതു കഴിഞ്ഞാൽ എല്ലാവരും ചേൎന്ന് ഒരു സംസ്കാരനൃത്തം നടത്തും. ചിലർ, ഇവരോടുകൂടി ശവം മറവു ചെയ്യുന്നേടത്തോളം പോവാതെ, മാടത്തിന്റെ പുറത്ത് കിടന്ന് ചെണ്ട കുഴൽ മുതലായവയെക്കൊണ്ട് അവരുടെ പ്രാകൃതമായ വാദ്യമാഘോഷിക്കും. ശവം ഒരു കോടിവസ്ത്രംകൊണ്ടു മൂടി മുളകൊണ്ടുണ്ടാക്കിയ ഒരു മഞ്ചത്തിൽ വെച്ചാണ് മറവു ചെയ്വാൻ എടുത്തുകൊണ്ടു പോകുന്നത്. കൊണ്ടുപോകുന്നതിനു മുമ്പായി അതിന്റെ മേൽ കുറെ [illegible] വിതറും. ശവക്കുഴിയുണ്ടാക്കുന്നതു പതിയിൽ നിന്നും വളരെ ദൂരത്തായിരിക്കും. ഇതിന്നു നാലടി ആഴമുണ്ടാവും. ഇതിന്നുള്ളിൽ ഒരു പായിൽ ശവം ഒരുകോട്ടു തലയാക്കി വെച്ച് കുഴി മണ്ണിട്ടു മൂടുകയാണ് പതിവ്. ഈ സ്ഥലം അറിയുന്നതിലേയ്ക്ക് അതിന്റെ മീതെ എന്തെങ്കിലും കല്ലോ അല്ലെങ്കിൽ സ്മാരകചിഹ്നമായ മറ്റുവല്ലതുമോ സ്ഥാപിക്കുക പതിവില്ല. എന്നാൽ ചിലസമയം ഒരു വലിയ കല്ലു ശവത്തിന്റെ തലയ്ക്കൽ വെച്ച് അതിന്മേൽ മരിച്ചവന്ന് മട്ടിൽ കുടിപ്പാൻ കൊടുത്ത വെള്ളത്തിൽ ബാക്കിയുള്ളത് അഭിഷേകം ചെയ്യു പതിവുണ്ട്. മരണസമയം ദേഹത്തിൽ വല്ല ആഭരണവുമുണ്ടായിരുന്നാൽ അതും ആ ശവത്തോടൊന്നിച്ചു മറവു ചെയ്യും, പുല കഴിയുന്ന ദിവസം എടുത്തുകൊണ്ടു പോരുകയും ചെയ്യും. ചത്തവന്റെ പ്രേതത്തെ ഭയന്നു ശ്മശാനസ്ഥലത്ത് ആരും ചെല്ലുക പതിവില്ല. അങ്ങിനെ ചെയ്താൽ പ്രേതങ്ങൾ വീട്ടിൽ വന്നു ബാധിച്ച് കുട്ടികളെ പീഡിപ്പിക്കുമെന്നാണ് അവർ വിശ്വസിക്കുന്നത്. അവർ പത്തു ദിവസം പുല ആചരിക്കുകയും പത്താംദിവസം കാലത്തു മുങ്ങിക്കുളി കഴിച്ചാൽ ശുദ്ധമായിത്തീരുകയും ചെയ്യുന്നു. അന്നു ബന്ധുമിത്രങ്ങൾക്ക് ഒരു സദ്യദിവസമാണ്. കൊല്ലാവസാനത്തിലും ഒരു സദ്യയും സമീപസ്ഥന്മാരെയും ബന്ധുക്കളെയും ക്ഷണിക്കുകയും എല്ലാവരും മദ്യപാനവും കളിയുമായി കോലാഹലം കൂട്ടുകയും ചെയ്യുന്നതാണ്. “ആനിമലകളിലും കോയമ്പത്തൂർ മലകളിലും പലേടത്തിലും ഈ ആകൃതിയിലുള്ള കല്ലുകൾ നാട്ടിക്കാണുന്നുണ്ട്. ഇതുകളുടെ സമീപം ഒരിക്കലും ശവം ദഹിപ്പിക്കാറില്ല. ഇതുകളിൽ ഏതാണ്ട് അത്താണിയുടെ സ്വഭാവത്തിൽ രണ്ടു കല്ലുകളുടെ മീതെ മറ്റൊരു കല്ലു വെച്ചു കാണപ്പെടുന്നവ ബലിപീഠമാണെന്നോ, മറ്റായി പലേടത്തും കാണപ്പെടുന്ന സ്തംഭങ്ങൾ ശിലാപൂജയ്ക്കു ഉപയോഗപ്പെടുത്തിയിരുന്നവയാണെന്നോ തോന്നിപ്പോകും. എല്ലാവൃത്തങ്ങളും ശിലാസ്തംഭങ്ങളും ശവക്കുഴി സംബന്ധമായിട്ടുള്ളതാണ്. മേൽപറഞ്ഞ അത്താണികളിന്മേൽ വിശേഷമായി പണിയപ്പെട്ടിട്ടുള്ള മൺപാത്രങ്ങളും ഇരിമ്പിന്റെ അവശിഷ്ടങ്ങളും കാണാം.” *

കാടരുടേയും മറ്റു കാട്ടുജാതിക്കാരുടേയും മുഖ്യ തൊഴിൽ കാട്ടിലെ ഉല്പന്നങ്ങൾ ശേഖരിക്കുകയാണ്. കാട്ടിലെ ചെറുതരം ഉല്പന്നങ്ങൾ താഴെ വിവരിക്കുന്നവയാകുന്നു:—

---

* Ratzells history of mankind Vol I

—:o:—

# താമരേത്ത ചെകിത്താൻ

III

പിറ്റേ ദിവസം മാധവമേനവനും മററും ഭക്ഷിച്ചിരുന്ന തലേനാളത്തെ സംഭവത്തെക്കുറിച്ചും ഭൂതപിശാചുക്കളെപ്പററി പൊതുവായും ചില വാദപ്രതിവാദങ്ങൾ നടത്തി. യാതൊരു പ്രതിഫലേച്ഛയും കൂടാതെ കാണിച്ച സന്മാനം ചെകിത്താൻ നിരസിച്ചതു മിസ്റ്റർ മേനോന് അശേഷം രസിച്ചില്ല. അദ്ദേഹം ഇങ്ങിനെ പറഞ്ഞു:—

'ചെകിത്താന് എന്തെങ്കിലും ദേഹോപദ്രവം ഏല്പിക്കണമെന്ന് എനിക്ക് ആഗ്രഹമില്ല. ഈ ഭവനത്തിലെ ഒരംഗത്തിന്റെ നിലയിൽ അയാൾ ഇവിടെ പെരുമാറിയ കാലദൈർഘ്യത്തെ ആലോചിക്കുമ്പോൾ അയാളുടെ മേൽ തലയിണ വലിച്ചെറിഞ്ഞത് ആകപ്പാടെ മര്യാദയായില്ലെന്നാണ് എന്റെ അഭിപ്രായം. (ഇതു കേട്ടപ്പോൾ അടികൊച്ചന്മാർ പൊട്ടിച്ചിരിച്ചുപോയി). പക്ഷേ ല്യൂബ്രിക്കേററർ ഉപയോഗിക്കയില്ലെന്ന് അയാൾ നിർബ്ബന്ധം പിടിക്കയാണെങ്കിൽ, ഒന്നു തീർച്ചതന്നെ, ആ ചങ്ങല അയാളുടെ ദേഹത്തിൽ നിന്ന് എടുത്തു മാററിക്കളയാതെയും നിവൃത്തിയില്ല. അങ്ങിനെയുള്ള ശബ്ദം ഉണ്ടായിക്കൊണ്ടിരിക്കുമ്പോൾ ഉറക്കം വരുന്നതു കുറെ പ്രയാസം തന്നെയാണ്. ഞാൻ ഒരു ലഘുനിദ്രക്കാരനാണെന്നുള്ള വസ്തുത അയാൾ ഗ്രഹിച്ചിട്ടില്ലായിരിക്കും'.

പിന്നീട നാലഞ്ചു ദിവസത്തേക്കു രക്തലാഞ്ഛനങ്ങൾ ആദ്യം കണ്ട മുറിയിൽ കണ്ടുകൊണ്ടിരുന്ന എന്നല്ലാതെ ചെകിത്താനെക്കൊണ്ടു പറയത്തക്ക ഉപദ്രവം ഒന്നും ഉണ്ടായില്ല. മുറിയുടെ വാതലും ജനലും എല്ലാം പൂട്ടിയിട്ടിരുന്നിട്ടും അതിനു കാവില്ലാത്തതും, അതിനു പുറമെ ആ പാടുകളുടെ നിറം ദിനംപ്രതി മാറിക്കൊണ്ടിരുന്നതും അവരെയെല്ലാം ഏറെക്കുറെ വിനോദിപ്പിക്കയും വിസ്മയിപ്പിക്കയും ചെയ്തു. ചിലദിവസം ഇളംചുകപ്പായിക്കാണാം. ചിലദിവസം കടുംചുകപ്പാണ്. ചിലപ്പോൾ നല്ല മഞ്ഞയായിരിക്കും. പച്ചനിറത്തിലും കണ്ടിട്ടുണ്ട്. രാമനക്കുട്ടിക്കു മാത്രം ഈ നിറഭേദത്തെക്കുറിച്ചു യാതൊരു വിനോദവും തോന്നിയില്ലെന്നു മാത്രമല്ല അല്പം വിഷാദവും കൂടി ഉള്ളതായിക്കണ്ടു. പച്ചനിറത്തിലുള്ള രക്തം കണ്ടുതുടങ്ങി എന്നറിഞ്ഞപ്പോൾ അവൾ 'അയ്യോ' എന്നൊന്നു കരയുകകൂടി ചെയ്തു. പക്ഷേ വേഗത്തിൽ അമത്തിക്കളഞ്ഞു.

ചെകിത്താൻ രണ്ടാമത് ആവിർഭവിച്ചതു ശനിയാഴ്ച രാത്രിയാണ്. എല്ലാവരും ഉറങ്ങാൻ കിടന്ന കുറച്ചു കഴിഞ്ഞപ്പോൾ മുൻവശത്തെ ഹാളിൽ ഒരു സാധനം നിലത്തു വീണതുപോലെ അത്യുച്ചത്തിൽ ഒരു ശബ്ദം കേട്ടു. മേനോനും മററും പുറത്തു വന്നു നോക്കിയപ്പോൾ ആണിയിൽ തൂക്കിയിരുന്ന ഒരു ഒരിച്ച ഇരുമ്പുകവചം നിലത്തു കിടക്കുന്നതും ഒരു വലിയ കസേരയിൽ ചെകിത്താനിരുന്ന് വേദനപ്പെട്ടു മുഖം ചുളിച്ചു മുട്ടു തിരുമ്മുന്നതും കണ്ടു. അടികൊച്ചന്മാർ സൗകര്യമായ സ്ഥിതിയിൽ തങ്ങളുടെ കളിപ്പാട്ടം ഇരിക്കുന്നതു കണ്ടു

ളും അവർ കൊണ്ടുവന്നിരുന്ന രണ്ടു മാർബിൾ ഉണ്ടകൾകൊണ്ടു കളിപ്പാട്ടത്തിന്റെ നെറുകയിൽ ഉന്നംവെച്ചു 'ഠേ'എന്നു് എറിഞ്ഞുകൊള്ളിച്ചതും ഒരുമിച്ചു കഴിഞ്ഞു. അതിനിടയ്ക്കു മിസ്റ്റർ മേനോൻ ധാർമ്മികനായ യോശുവാവിനെപ്പോലെ ഒരു റിവോൾവരെടുത്തു്, ചെകിത്താന്റെ നേർക്കു പിടിച്ചു് "വേണെങ്കിൽ കൈപൊക്കിക്കൊള്ളണം" എന്നാവശ്യപ്പെട്ടു. ചെകിത്താൻ കോപവിഹ്വലനായി കത്തിച്ചുഴന്നൊന്നു് എകദേശം പത്തടി പൊക്കത്തിൽ സ്വന്താകൃതിയിലുള്ള മൂടൽശകലങ്ങളായി രൂപംമാറി അവരുടെ ഇടയിൽ കൂടി നാഥന്റെ കയ്യിൽ ഇരുന്ന മെഴുകുതിരിവിളക്കിനെ കെടുത്തിയതിൽ പിന്നെ അന്തർദ്ധാനം ചെയ്യുകയും ചെയ്തു. എന്നിട്ടു് ആ മച്ചിട്ടിൽ കോണിപ്പടിയുടെ മുകളിൽ ചെന്നിരുന്നു. അയാളുടെ സുപ്രസിദ്ധമായ അട്ടഹാസം ഒന്നടിച്ചുവിട്ടു. അതിന്റെ ധ്വനിയും പ്രതിധ്വനിയും ആ കെട്ടിടത്തിൽ ദീർഘനേരത്തേയ്ക്കു മുഴങ്ങിക്കൊണ്ടിരുന്നു. ആ ധ്വനി മുഴുവൻ അവസാനിച്ചില്ല, അപ്പോഴേയ്ക്കും അടുത്തൊരു മുറി തുറന്നു. ശന്താംബ പുറത്തുവന്നു്, "നിങ്ങൾക്കു ദേഹത്തിനു നല്ല സുഖമില്ലെന്നു തോന്നുന്നു. ഞാനിതാ ഡോക്ടർ സോബെല്ലിന്റെ ടിങ്ച്ചർ കുറെ കൊണ്ടുവന്നിട്ടുണ്ടു്. ദേഹാലസ്യമാണെങ്കിൽ ഇതിലും നല്ല മരുന്നില്ല", എന്നു ചെകിത്താനോടു ദയാപൂർവ്വം പറഞ്ഞു. ഇതു് കേട്ടപ്പോൾ ചെകിത്താന്റെ കണ്ണിൽ നിന്നു കനൽകട്ടകൾ ചിതറിത്തുടങ്ങി. ഉടനെ തനിക്കു വശമായിരുന്ന കൂത്ത കടിപ്പട്ടിയാവുന്ന വിദ്യയെടുത്തു് ശന്താംബയെ കടിയാക്കിക്കളയാമെന്നു വെച്ചു് ഒരുങ്ങുന്നതിനിടയ്ക്കു രണ്ടു ചെറിയ കാലടിശ്ശബ്ദങ്ങൾ കേൾക്കുകയാൽ കാര്യം നല്ല പന്തിയല്ലെന്നു കണ്ടു്. പെട്ടെന്നു ഒരു അഗ്നിസ്ഫുലിംഗമായിത്തീർന്നു ഒരു മുരടലോടുകൂടി അടിക്കൊച്ചുങ്ങളുടെ ഇടയിൽ കൂടെ അന്തരീക്ഷത്തിൽ മറയുകയും ചെയ്തു.

ചെകിത്താൻ മുറിയിലെത്തിയതും ബലവത്തായ വികാരങ്ങൾക്കധീനനായി ക്ഷീണിച്ചു വീണുപോയതും ഒരുമിച്ചു കഴിഞ്ഞു. ആ യമളന്മാരുടെ ഹീറോബുദ്ധി, ശന്താംബയുടെ തഴമ്പിച്ച അനാത്മികത്വം, മേനോന്റെ ധിക്കാരം, നാഥന്റെ വികൃതിസ്വഭാവം, ഇതുകൾ അയാളെ ക്രമത്തിലധികം ക്രോധപ്പെടുത്തി. അതോടുകൂടി ആ കവചം ധരിപ്പാൻ സാധിച്ചില്ലല്ലൊ എന്നുള്ള കുണ്ഠിതം കൂടി ചേർന്നപ്പോൾ അയാൾക്കു 'കിടക്കപ്പൊറുതിയും' ഇല്ലാതായി. അതിലും മാരിച്ച കവചങ്ങൾ ഇട്ടുംകൊണ്ടു അയാൾ എത്രയോ അഭ്യാസങ്ങൾ നടത്തീട്ടുണ്ടു്! തത്സമയം അതെടുത്തു പൊക്കുവാൻ കൂടി പാടില്ലാതായതെങ്ങിനെ? കലി മുഴുക്കുമ്പോൾ പിടിപെടുന്ന ബലഹീനത ചെകിത്താന്മാരെയും ബാധിക്കുമോ? എന്തൊരു വീഴ്ചയാണു് വീണതു്? എന്തൊരു രക്തപ്രവാഹമായിരുന്നു? പണ്ടു വലിയ വലിയ വൃക്ഷങ്ങളുടെ മുകളിൽ നിന്നു കുതിച്ചുചാടിയാൽ പൊടിയുംതട്ടി എണീറ്റു പോകുന്ന തരത്തുള്ള ചെകിത്താനു് ഇപ്പോൾ ഈ വിധം സംഭവിച്ചതു് ഓർക്കുമ്പോൾ നാം ഊഹിക്കേണ്ടതു് ആ സാധുവിന്റെ കാലം അടുത്തു എന്നു തന്നെയാണോ?

അതിൽപിന്നെ കുറെ ദിവസത്തേയ്ക്കു ചെകിത്താൻ ദീനമായി മുറിയിൽ തന്നെ കിടന്നു. അക്കാലത്തു് മറ്റേ മുറിയിൽ കതകിടുകൾ ശരിപ്പെടുത്തുന്നതിനു മാത്രമേ പുറത്തു പോകാറുള്ളൂ. ഇങ്ങിനെ ചെ

കിത്താന്റെ അസ്വാസ്ഥ്യമെല്ലാം ഭേദമായി, ഉത്സാഹശീലം പുനർജ്ജീവിച്ചു. അപ്പോൾ തന്റെ ശത്രുക്കളെ ശിക്ഷണിപ്പെടുത്തുന്നതിനുള്ള മാർഗ്ഗവും ആലോചനയായി; ഒന്നുകൂടി ശ്രമിക്കാമെന്നു തീർച്ചയാക്കി. ചിങ്ങം 17-ാംനു- ചൊവ്വാഴ്ച അതിന് ഒരു നല്ല ദിവസമായിരുന്നു. വേഷം മാറുന്നതിനുള്ള സാമഗ്രികളെല്ലാം ഒന്നു നല്ലവണ്ണം പരിശോധിച്ച്, അവയിൽനിന്നു സർപ്പപ്രതിമയോടുകൂടിയ ഒരു വലിയ മൂലത്തൊപ്പിയും, കറുത്തു കീറിയ ഒരു കരിമ്പടവും, ഇരുമ്പു പിടിച്ച ഒരു കഠാരിയും തല്ക്കാലത്തേക്കു മതിയാവുമെന്നുവെച്ച് തിരഞ്ഞെടുത്തു. തന്റെ ശത്രുക്കൾ പരിഷ്കാരികളാകയാൽ കൃത്രിമോപായങ്ങൾ അധികമില്ലാതിരിക്കുകയാണ് നല്ലത്, എന്നായിരുന്നു ചെകിത്താന്റെ യുക്തി. സായാഹ്നമായതോടുകൂടി കോരിച്ചൊരിയുന്ന മഴയും അത്യുഗ്രമായ കാറ്റും ആരംഭിച്ചു. തന്റെ സന്നാഹങ്ങൾക്ക് ഏതാദൃശമായ കാലാവസ്ഥ ആവശ്യമായിരുന്നതിനാൽ ചെകിത്താൻ വളരെ സന്തോഷിച്ചു. അയാൾ നിശ്ചയിച്ചു പുറപ്പെട്ടത് ഈ വിധമാണ്:— ആദ്യമായി, നാഥന്റെ മുറിക്കകത്തു പ്രവേശിച്ച്, കട്ടിലിന്റെ കാല്ക്കൽനിന്ന്, ചെറിയൊരു പാട്ടും പാടിക്കൊണ്ട്, അതിനു താളമായി നാഥന്റെ കഴുത്തിൽ മൂന്നു പ്രാവശ്യം മാന്തി ആറു പ്രാവശ്യം കുത്തുക, രക്തപാനമത്തന്മാരുടെ വിഷയത്തിൽ തനിക്കു ലഭിച്ചിരുന്ന ന്യായമായ കീർത്തിക്ക് ആ വികൃതി തടസ്ഥമായി വന്നതുകൊണ്ടാണ് അയാളുടെ കഥ ആദ്യം കഴിക്കാമെന്ന് വെച്ചത്. എന്നിട്ട്, മാധവമേനോനും ശതാംബയും ഉറങ്ങുന്ന മുറിയിൽ ചെന്ന്, നീണ്ട് എല്ലിച്ച് ശോണിതമയമായ ഒരു കൈ ശതാംബയുടെ നെറ്റിയിൽ വെക്കുക. ന്നതോടുകൂടി മേനോന്റെ ചെവിയിൽ ഒരു ഫൂൽക്കാരം പുറപ്പെടുവിച്ചു രണ്ടു പേരെയും ഉണർത്തുക. ഇതുകൊണ്ട് അവർക്ക് സ്ഥിരമായ വിഭ്രമത പിടിപെടുമെന്ന് അയാൾ ഉറച്ചു. രാമനക്കുട്ടി അയാളെ ഒരിക്കലും അപമാനിച്ചിട്ടില്ലാതിരുന്നതുകൊണ്ട് വലിയ കഷ്ടാന്തം ആവശ്യമില്ലെന്നും, ഒന്നു രണ്ടു ചെറിയ അട്ടഹാസങ്ങൾ മതിയാവുമെന്നും, അതുകൊണ്ട് രാമനക്കുട്ടി ഉണരാത്ത പക്ഷം വാതലിന്മേൽ പൂച്ചമാന്തുംപോലെ മാന്താമെന്നും തീർച്ചയാക്കി. അടികൊച്ചന്മാരെ ഒരു പാഠം പഠിപ്പിച്ചു വിടണമെന്നുതന്നെ ചെകിത്താൻ നിശ്ചയിച്ചു. അതിനാൽ ആദ്യമായി അവരുടെ വക്ഷസ്സുകളിൽ കയറി അമുക്കനെപ്പോലെയിരിക്കുക. എന്നിട്ട് അവരുടെ ശയ്യകളുടെ മദ്ധ്യത്തിൽ പച്ചനിറത്തിലുള്ള ശവശരീരമായി രണ്ടു മിനിട്ടുനേരം നിന്നതിൽ പിന്നെ, കരിമ്പടം ആകാശത്തിൽ പരത്തിയെറിഞ്ഞ് നേരിയിൽ 'മൂന്നാം ഇക്കണ്ണൻ'പോലെയുള്ള ഒരു കണ്ണിട്ട് ചുഴറ്റിക്കൊണ്ട് വെളുത്ത ഒരു അസ്ഥിപഞ്ജരമായി ആ അറകം മുഴുവനും കന്നു മുട്ടുകുത്തി ഇഴയുക. ഈ വിശ്വവിശ്രുതമായ വിദ്യകൊണ്ട് ആ സാഹസികൾ പേടിച്ചരണ്ട് രണ്ടു കരിക്കൊള്ളികളായി തീർന്നില്ലെങ്കിൽ താമരശ്ശേരി ചെകിത്താൻ ചെകിത്താനല്ലെന്ന് അയാൾ വീരവാദം ചെയ്തു. ഏവം വിധമായ ആലോചനകളുടെ പരിപൂർണ്ണതയാലോചിച്ച് അയാൾ സംതൃപ്തിയോടുകൂടി ഒരു പുഞ്ചിരിയും ഇട്ടു.

വനത്തിലുള്ളവർ പത്തു മണിയോടുകൂടി ഉറങ്ങാൻ കിടന്നെങ്കിലും കുറച്ചു നേരത്തേക്ക അടികൊച്ചന്മാരുടെ മുറിയിൽനിന്ന് ചില ലഹളകളും പൊട്ടിച്ചിരിയും മറ്റും കേൾക്കാമായിരുന്നു. പതിനൊന്നേകാൽ മണിയായപ്പോഴേയ്ക്കും എല്ലാം നിശ്ശ

ഷ്ടമായി. ഒരു കൂമൻ പക്ഷി മേൽപ്പുരയിന്മേൽ ഇരുന്ന് ഊം, ഊം, എന്നു കരയുന്നുണ്ട്. അതിനു ശ്രുതിയായിട്ടോ എന്നു തോന്നുമാറു മിസ്റ്റർ മേനോൻ ധാരമുറിയാതെ കൂർക്കംവലിക്കുന്നുമുണ്ട്. മഴ അല്പം ശമിച്ചുവെങ്കിലും കാറ്റ് ഊക്കോടെ വീശുന്നു. കഷ്ടം മിസ്റ്റർ മേനോനും കല്യാണത്തിനും സംഭവിക്കാൻ പോകുന്ന അത്യാപത്തിനെക്കുറിച്ച് അവരെന്തറിയും. സാധുക്കൾ സുഖമായി നിദ്രചെയ്യുന്നു. അതു അവരുടെ ദീർഘനിദ്രയുടെ മുഖവുരയായിരിക്കുമോ? ചെകിത്താൻനിരയിൽനിന്നും ആവിർഭവിക്കുന്നു. അയാളുടെ ചുളുങ്ങിയ മുഖം ക്രൌര്യസൂചകമായ ഒരു പുഞ്ചിരിയാൽ ഭയാനകമാവുന്നു. പെട്ടെന്നു മുഖത്തിനു ചുറ്റും കുറച്ചു ദൂരത്തിൽ അന്ധകാരം വ്യാപിക്കുന്നു. ഒരു മഹായാത്രുപമായി അയാൾ മുമ്പോട്ട് ചലിക്കുന്നു. താമരത്തു ഭവനത്തിൽ വ്യാപിച്ചിരുന്ന അന്ധകാരം അയാളുമായി സംസർഗ്ഗം ഉണ്ടാവരുതെന്നുവെച്ചിട്ടോ എന്നു തോന്നുമാറ് ആ ബീഭത്സാകാരത്തിൽനിന്നു പിൻവാങ്ങുന്നു. അങ്ങിനെ അയാൾ ചലിക്കുന്നതിനിടയ്ക്കു ഒരു ശബ്ദം കേട്ടു, 'പണമോ പിടിച്ചു' എന്നു ഇടങ്ങിയ ഒരു ശാപത്തോടുകൂടി സ്വല്പനേരത്തേക്കു എങ്ങുമില്ലാതെയാവുന്നു. ഛേഃ, അതൊരു പട്ടികരച്ചിൽ മാത്രമാണ്. പിന്നെയും സ്വസ്വരൂപം ധരിച്ച് വിജയ സൂചകമായി കാരിയെ വീശിക്കൊണ്ട് മുന്നോട്ടു പായുന്നു. നാഥനുറങ്ങുന്ന മുറിക്കടുത്തെത്തുന്നു. കാറ്റ് ഒന്നുകൂടി മുറുകി വീശുന്നു. മണി പതിനൊന്നരയടിക്കുന്നു. മുഹൂർത്തസമയമായി.

ചെകിത്താനൊന്നു പതുക്കെ ചിരിച്ചു. നാഥൻ്റെ മുറിക്കകത്ത് അന്ധകാരമൊന്നൊതുങ്ങിവെച്ചു. അപ്പോൾ അയാളുടെ തീക്കണ്ണുകളിൽപെട്ട കാഴ്ചയെപ്പറ്റി എന്തു പറയേണ്ടൂ? ഭയങ്കരം! ഭയങ്കരം! ആ സാധു ചെടിച്ചുകൊണ്ട് മുമ്പോട്ടുവെച്ച കാൽ പിന്നോക്കം തന്നെവെച്ച്, അസ്ഥികൈകൾകൊണ്ടു കണ്ണുപൊത്തിപ്പിടിച്ചു. കണ്ടാൽ വെട്ടുകിട്ടത്തക്ക ഭീമാകൃതിയിൽ ഒരു ശരീരം മുമ്പിൽ തന്നെ യാതൊരു ചലനവുമില്ലാതെ നില്ക്കുന്നു. അതിൻ്റെ ശിരസ്സ് മിനമിനുത്ത കഷണ്ടി. വെളുത്തു വൃത്താകാരമായ മുഖം അത്യന്തം മാംസളം. മുഖത്തെ അംഗങ്ങൾ പൈശാചികം. ആ അംഗങ്ങൾ ഒരു ഹാസത്തെ അനുഷ്ഠിക്കുന്നതിനോ എന്നു തോന്നത്തക്കവണ്ണം സ്വസ്ഥാനങ്ങളെ ത്യജിച്ചിരിക്കുന്നു. വട്ടക്കണ്ണുകളിൽനിന്ന് ഒരു ചുമന്ന വെളിച്ചം ഉൽഗമിക്കുന്നു. വായ ഒരു തീക്കിണറുതന്നെ. ഒരു ശുഭ്രവസ്ത്രംകൊണ്ട് തുംഗതരമായ ശരീരം ആപാദചൂഡം ആവരണം ചെയ്തിരിക്കുന്നു. വക്ഷസ്സിൽ അജ്ഞേയങ്ങളായ ലിപികളിൽ എന്തോ എഴുതിക്കെട്ടിച്ചിരിക്കുന്നു. വലതു കയ്യിൽ ധവളമായ ഒരു ഖഡ്ഗം ഉയർത്തിപ്പിടിച്ചിട്ടുണ്ട്.

അതിനു മുമ്പ് ഒരു ചെകിത്താനെ നമ്മുടെ ചെകിത്താൻ കണ്ടിട്ടില്ലാതിരുന്നതുകൊണ്ട് ക്ഷണനേരത്തേയ്ക്കു പേടികൊണ്ട് ബുദ്ധിഭ്രമിച്ച് അയാൾ അമ്പരന്നു നിലകൊണ്ടു. പിന്നെ, സ്വബോധം വന്നപ്പോൾ നിലത്തു തൊട്ടുതൊട്ടില്ല എന്ന വിധത്തിൽ എടനാഴിയിൽകൂടെ, കയ്യിലിരുന്ന കാരി മാധവമേനോൻ്റെ മുറിയുടെ മുൻവശത്തു വീണുപോയത് അറിയാതെ സ്വന്തമുറിയിലേക്കു കുതിച്ചു പാഞ്ഞു. (നേരം പുലർന്നപ്പോൾ ഉമ്മിണിയമ്മ കാരി കാണുകയും മാധവമേനോനെ ഏല്പിക്കയും ചെയ്തു എന്നു ഇടയ്ക്കു പറഞ്ഞുകൊള്ളട്ടെ) മുറിയിൽ എത്തി ചിരകാലംകൊണ്ട് ശേഖരിച്ചുവെച്ച സൂക്ഷ്മശ്ലീകൾകൊണ്ടുണ്ടാക്കിയ ഒരു 'സൂക്ഷ്മപടം' കിടയ്ക്കു നിവർത്തിയിട്ടു അതിൽ കണ്ണുകൾ ഇറുക്കി അടച്ചുകൊണ്ടു കുറച്ചു നേരം കമഴ്ന്നു കിടന്നു. അനന്തരം ആ സ്ഥ

ർ മുകളിൽനിന്ന കൈകൊട്ടിച്ചിരിയ്ക്കുന്നതും കണ്ടു.

ആ മഹാപാപികളെ ഇനി വെച്ചേക്കില്ലെന്ന ശപഥം ചെയ്തുകൊണ്ടു ചെകിത്താൻ സ്വന്തമുറിയിൽ ചെന്നു, 'ശിരസ്സു ഖണ്ഡിയ്ക്കപ്പെട്ട ശരീരത്തിന്റെ'യുന്നതിനുള്ള വട്ടം കൂട്ടിത്തുടങ്ങി. പണ്ടേയ്ക്കുള്ളതാമരത്തെ അതികോലാഹലമായിത്തുടങ്ങിയ വിവാഹഘോഷം ആ കപ്പൂരടെ മുടക്കിയത് ആ വേഷത്തിൽ കല്യാണപ്പന്തലിൽകൂടി ഒരു പോക്കുപോയതുകൊണ്ടാണ്. തന്നെ കട്ടിലിൽ വിരിച്ച പ്രേതികം ഈ കട്ടിലിൽ വിശ്രമിയ്ക്കുന്ന ചെകിത്താൻ തീർച്ചപ്പെടുത്തി. മുന്നുകുന്നിക്കുരുകൊണ്ടു വേഷമെല്ലാം ഒതുക്കി മുറിയിൽനിന്ന പുറത്തിറങ്ങി ഇടനാഴിയിൽകൂടെ യാത്ര തുടങ്ങി. അടിക്കൊച്ചമ്മമാരുടെ മുറിയുടെ സമീപം ചെന്നപ്പോൾ വാതൽ പകുതി തുറന്നുവെച്ചിരിയ്ക്കുന്നതു കണ്ടു. അതിന്റെ പ്രയോജനം ഏറ്റവും ഭയങ്കരമാക്കുന്നതിനുവേണ്ടി വാതൽ മലർത്തിത്തുറന്നുവെയ്ക്കാമെന്ന നിശ്ചയിച്ച് അങ്ങിനെ ചെയ്യുമ്പോൾ വാതിലിന്റെ മുകളിൽ പാടുകൊണ്ടു ബന്ധിച്ചുവെച്ചിരുന്ന ഒരു കലം മറിഞ്ഞ് അതിൽ നിറഞ്ഞിരുന്ന വെള്ളത്തിൽ ചെകിത്താൻ ആപാദകണ്ഠം അഭിഷേകം ചെയ്യലും ഒരേ നിമിഷത്തിൽ കഴിഞ്ഞു. രാക്ഷസപ്രാർത്ഥനയായ ഈ സംഭവം ചെകിത്താനെ അവിടെനിന്ന് ഓടിച്ചു. അടിക്കൊച്ചമ്മമാർ കുറെ നേരം പിറകിൽകൂടെ ഹ! ഹ! ഹ! എന്ന പൊട്ടിച്ചിരിച്ചും കൂക്കിവിളിച്ചുംകൊണ്ട് ഓടിച്ചെന്നു. ഈ സംഭവം കഴിഞ്ഞു കുറച്ചു ദിവസത്തേയ്ക്കു ചെകിത്താൻ കഠിനമായ ജലദോഷം കാരണം പുറത്തിറങ്ങാറേ ഇല്ല. ആ കാലത്തു അയാളുടെ ഏകസമാധാനം അടിക്കൊച്ചമ്മമാരുടെ അടുക്കൽ തലയും കൊണ്ടുപോയിരുന്നുവെങ്കിൽ വല്ല ജ്വരമോ ന്യൂമോണിയയോ പിടിച്ചു കിടപ്പിലായിപ്പോകുമായിരുന്ന എന്നുള്ളതായിരുന്നു.

ഈ സംഭവം മുതല്ക്കു താമരത്തെ പുതിയ നിവാസികളെ ഭയപ്പെടുത്തി ഓട്ടിക്കളയാമെന്നുള്ള മോഹം ചെകിത്താൻ നിറുത്തിവെച്ചു. അന്നുമുതൽ എല്ലാവരും ഉറക്കമായി എന്ന തീർച്ചയാകാതെ അയാൾ മുറിയിൽനിന്നു പുറത്തിറങ്ങുകയില്ല. കഷ്ടം, ആ സാധുവിന്റെ കഷ്ടപ്പാടുകൾ ഇനിയും തീരാറായില്ലല്ലോ. ഒരു ദിവസം രാത്രി രണ്ടുമണിയ്ക്കുശേഷം ജലദോഷം വരാതിരിയ്ക്കുന്നതിനു കഴുത്തിൽ 'മഫ്ളർ' കെട്ടി കറുത്തൊരു ചകലാസ്സും പുതച്ച്, ഉറങ്ങുന്നതിന് ആരും ഉപയോഗിയ്ക്കാത്ത മുൻവശത്തെ വലിയ ഹാളിൽ, കയ്യിൽവെച്ചിരുന്ന റാന്തൽ വെളിച്ചത്തിൽ ശ്രീമാന്മാരുടെയും മറ്റും ഫോട്ടോപടങ്ങൾ വെച്ചിരുന്നതു നോക്കി രസിച്ചുകൊണ്ടു നില്ക്കുമ്പോൾ ഒരു മേശയുടെ ചുവട്ടിൽനിന്ന് ആ നിർദ്ദയന്മാരായ അടിക്കൊച്ചമ്മമാർ 'ഗ...ഗ...' എന്നൊരു ശബ്ദവും ഉണ്ടാക്കിക്കൊണ്ടു ചെകിത്താന്റെ പിറകിൽ ചാടിവീണു. ചെകിത്താൻ വല്ലാതെ ഞെട്ടിത്തെറിച്ചുപോയതു കോണിപ്പടികയറാൻ തുടങ്ങുമ്പോൾ നാഥൻ അതിന്റെ മേൽവശത്തു വലിയൊരു വെട്ടുകത്തിയും പിടിച്ചു നില്ക്കുന്നതു കണ്ടു. ഇങ്ങിനെ മുമ്പിലും പിന്നിലും ശത്രുക്കളാൽ ആക്രമിക്കപ്പെട്ട ചെകിത്താൻ അടുത്തുള്ള ഒരു ചെറുമുറി തുറന്നുകിടക്കുന്നതു കണ്ട് അതിൽ കടന്ന ഓവിൽകൂടി അഴുക്കും ചെളിയും മറ്റു മലിനങ്ങളും മേലെല്ലാം പൂശിക്കൊണ്ടു പുറത്തിറങ്ങി സ്വന്തമുറിയിൽ ശരണം പ്രാപിച്ചു.

അന്നുമുതൽക്കു ചെകിത്താൻ രാത്രിയെന്നല്ല പകലും മുറിയിൽനിന്ന പുറത്തുവരാറില്ല. അടിക്കൊച്ചമ്മമാരും നാഥനും പിന്നെയും അയാളുടെ തേർവീഥിസ്ഥലങ്ങളിൽ മുള്ള്, എലിക്കത്രിക, കടുക്കകൾ, തൈലത്തിൽ മുതലായതുകൊണ്ടു വെച്ചെങ്കിലും ചെകിത്താനെ കണികാണാൻ കിട്ടിയില്ല. ഈ വിധം താമരത്തെ ചെകിത്താന്റെ ബാധയൊഴിഞ്ഞു എന്നെല്ലാവരും വിശ്വസിച്ചു. ആ വിവരത്തിനു മിസ്റ്റർ മേനോൻ ഗ്രീനാപ്രഭുവിന് ഒരെഴുത്തയ്ക്കുകയും അദ്ദേഹം സന്തോഷിച്ചു മറുപടി അയക്കയും ചെയ്തു. ഇതിനിടയ്ക്കു മാധവമേനോൻ കേരളത്തിൽ അനവധി സ്നേഹിതന്മാരെ

ണ്ടായിക്കഴിഞ്ഞിരിക്കുന്നു. അവരോരോരുത്തരും താമരത്തേയ്ക്കു് അതിഥികളായി താമസിക്കുവാൻ തുടങ്ങി. മേനോനോ കേരളത്തിൽ ഒരു പുതിയ ആൾ— താമരത്തെ വീട്ടിലെ ഉടമസ്ഥൻ— ധനവാൻ— ജനങ്ങളാൽ ബഹുമാന്യനായിട്ടുള്ളവൻ— പരിഷ്കാരി, വലിയ പരിഷ്കാരി— അങ്ങിനെയിരിക്കു സ്നേഹിതന്മാരും അതിഥികളും ഉണ്ടാവുന്നതിനെപ്പറ്റി പറയാനുണ്ടോ? ഈ അതിഥികളുടെ കൂട്ടത്തിൽ രാമനക്കുട്ടിയുടെ കതിരപ്പുവാരികളെ ഉദ്ദേശിച്ചു സുകുമാരനുണ്ണിയും ഉണ്ടായിരുന്നു എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. ആ യുവാവു താമരത്തു വന്നു പാളയമടിച്ചിട്ടു കുറെ നാളായി. ഉണ്ണിയും രാമനയും തെളിച്ചു്, പുറത്തേക്കിളക്കിച്ചും, തോട്ടത്തിൽ മരങ്ങളും പൂക്കളും വരെഞ്ഞു കതിരപ്പുറത്തു സവാരിചെയ്തും. ക താരയും മാറും ഇതിനൊന്നും തടസ്ഥം പറഞ്ഞതുമില്ല. ഈ കൂട്ടുകെട്ടു ചെകിത്താനു രസിച്ചില്ലെന്നു പറയാതെ നിവൃത്തിയില്ല. എന്താണെന്നുവെച്ചാൽ, കെ... ർ ഉണ്ണിയുടെ ഒരു വലിയമ്മാമൻ ചെകിത്താനെ ഒഴിപ്പിക്കുന്നതിന്നു താമരത്തു പ്രവേശിച്ചുകൊണ്ടു ചില മന്ത്രവാദങ്ങളെല്ലാം നടത്തി. അതുകൊണ്ടു നിവൃത്തിയുണ്ടെങ്കിൽ ഉണ്ണിയുടെ അടുപ്പം വേണ്ടെന്നു വെച്ചിരിക്കുമായിരുന്നു. പക്ഷെ, ഇടികൊള്ളുവാൻ! ആ വശളത്തുകൊണ്ടു് ഉണ്ണിക്കു് രാമനക്കുട്ടിയെ സ്വപ്നം കണ്ടുകൊണ്ടു സുഖമായി കിടന്നുറങ്ങാൻ സാധിച്ചു.

'സുകുമാരനുണ്ണി താമരത്തു താമസം തുടങ്ങി കുറച്ചു കാലമായിരിക്കുന്നു. ഉണ്ണിയും രാമനയും കൂടി ദിവസേന സവാരിക്കു പോകാറുണ്ടു്. ചുരുക്കിപ്പറഞ്ഞാൽ സവാരിയില്ലാത്ത സമയം ചുരുങ്ങി. അവരുടെ ബാന്ധവത്തിനുള്ള പരിഷ്കൃതരീതികൾ എത്രത്തോളമെന്നു മേനോനും ഭാര്യയും കൂടി ആലോചനയുമായി. ഈ ആലോചനകൾ നടന്നുവരുന്ന കാലത്തു ഒരു ദിവസം രാമന സവാരി ചെയ്യുമ്പോൾ ഉടുത്തിരുന്ന വസ്ത്രം മുള്ളുകൊണ്ടു കീറി, വസ്ത്രം മാറുന്നതിനായി ബംഗ്ലാവിന്റെ പിറകിൽക്കൂടി ചെന്നു മേനാത്തിനകത്തു കയറി. താനിരുന്ന പിന്നത്തെ അനുഭവം ആരും അറിയരുതെന്നു വെച്ചു സാധാരണ ഉപയോഗിക്കാത്ത മുറികളിൽ കൂടി കയറിപ്പോകുമ്പോൾ അതിലൊന്നിൽ, ഒരു ജനലിന്റെ സമീപം, പ്രകൃതിവൈചിത്ര്യങ്ങളെക്കുറിച്ചു ഗാഢമായി ആലോചിക്കുകയാണൊ എന്നു തോന്നുമാറു നമ്മുടെ ചെകിത്താനിരിക്കുന്നു! ചെകിത്താന്റെ മുഖത്തു അതികഠിനമായ വ്യസനം പ്രത്യക്ഷമായിക്കാണാനുണ്ടു്. മുഖം കൈപ്പടത്തിൽ വെച്ചിരിക്കയാണു്. വ്യസനത്തിന്റെ ഉഗ്രതകൊണ്ടോ ആലോചനയുടെ തീക്ഷ്ണതകൊണ്ടോ രാമന അകത്തു കടന്നതു അയാളറിഞ്ഞതേയില്ല. ചെകിത്താനെക്കണ്ടപ്പോൾ രാമനക്കുട്ടിക്കു് ആദ്യമായിത്തോന്നിയതു ഓടിപ്പോകുവാനാണു്. പക്ഷെ ഇത്ര വ്യസനാക്രാന്തനായ ഒരുത്തന്റെ അടുക്കൽ നിന്നും പൊയ്ക്കളയുന്നതു ഉചിതമാകയില്ലല്ലോ എന്നു കരുതി ആ സ്ത്രീരത്നം അടുത്തുചെന്നു് ഇങ്ങിനെ ചോദിച്ചു:

രാമന— ഇത്ര വലിയ വ്യസനമെന്തിനു്? ആങ്ങളമാർ രണ്ടുപേരും സ്കൂളിൽ ചേരുന്നതിനായി നാളെ ഇവിടെ നിന്നു പോകും. പിന്നിട്ട അവരെക്കൊണ്ടുള്ള ഉപദ്രവമില്ലല്ലോ. പിന്നെ, നിങ്ങൾ മര്യാദയ്ക്കു പെരുമാറിയാൽ ബാക്കിയുള്ളവരും നിങ്ങളെ ഒന്നും ചെയ്കയില്ല.

ചെകിത്താൻ ശബ്ദംകേട്ടു തിരിഞ്ഞു നോക്കിയപ്പോൾ അതിമനോഹരിയായ ഒരു പെൺകുട്ടി തന്റെ മുമ്പിൽ നില്ക്കുന്നതു കണ്ടിട്ടു, മെല്ലെ ആശ്ചര്യത്തോടെ ഇങ്ങിനെ പറഞ്ഞു.

ചെകിത്താൻ— മര്യാദക്കേടുകാട്ടുകയോ! എന്നോടിങ്ങിനെ പറയുന്നതു് എന്തൊരു സംബോധനയാണു്?— എന്റെ ചങ്ങല ഇളകാതിരിക്കണമെങ്കിൽ ഞാനനങ്ങാതിരിക്കണം. അതു സാധിക്കുന്നതാണോ? പിന്നെ, എടുക്കും മുടക്കും എന്നിട്ടു താക്കോൽപഴുതുകളിൽ കൂടി മുഴങ്ങാതെയും നിവൃത്തിയില്ല. ഇതൊക്കെയാണോ എന്റെ

കുട്ടി ഉപദ്രവം എന്നു പറയുന്നതു. ഞാൻ ജീവിച്ചിരിക്കുന്നതു തന്നെ അതൊക്കെ ചെയ്യുന്നതിനായിട്ടാണെങ്കിൽ അതു നിറുത്താൻ പറയുന്നതു അസംബന്ധമല്ലേ?

രാമന— ജീവിച്ചിരിക്കുന്നതിനുള്ള സമാധാനം വിശേഷം തന്നെ. അധികം പറഞ്ഞിട്ടാവശ്യമില്ലല്ലോ— നിങ്ങൾ വലിയൊരു ദുസ്സ്വഭാവിയാണ്, സംശയമില്ല. ഞങ്ങളിവിടെ എത്തിയ അന്നു തന്നെ ഉമ്മിണിയമ്മ നിങ്ങളുടേയും നിങ്ങളുടെ മാതാവിന്റെയും ചരിത്രമെല്ലാം പറഞ്ഞു. ഒരു മനുഷ്യനെ കൊല്ലുകയോ? വിചാരിച്ചു നോക്കു.

ചെകിത്താൻ— ശരി; ഞാനും സമ്മതിക്കുന്നു. പക്ഷേ അതെന്റെ 'സ്വന്തം' കാര്യമല്ലേ? എന്റെ സ്വകാര്യങ്ങളിൽ അന്യർ പ്രവേശിച്ചിട്ടെന്തു കാര്യമാണ്?

രാമന— സ്വന്തം കാര്യം! സ്വകാര്യം! എത്ര സ്വന്തമായാലും ഒരുത്തൻ മറ്റൊരുത്തനെ കൊല്ലുക എന്നതു ഈശ്വരനും മനുഷ്യനും ഒരുപോലെ നിഷേധിച്ചതാണ്.

ചെകിത്താൻ— ഹും! ഇതൊക്കെപ്പറഞ്ഞ് ഉപാദ്ധ്യായന്മാർ കുട്ടികളെ പറ്റിക്കാറുണ്ട്. അർത്ഥഹീനങ്ങളായ സന്മാർഗ്ഗവാക്യങ്ങളെക്കുറിച്ചു എനിക്കു സ്വന്തം വെറുപ്പാണ്. എന്റെ കുട്ടി ചോദിച്ചതുകൊണ്ടു ഞാൻ പറയാം— എന്റെ മാതാവു സൌന്ദര്യമില്ലായിരുന്നു. പിള്ളാ അറിയും അങ്ങിനെ തന്നെ. എന്റെ പണത്തിന്റെ കണക്കു വെയ്ക്കാൻ പോലും അവളാലാവില്ല. ചോറും കറിയും വല്ലതും വെച്ചുകൊടുത്താൽ അനുഭവിക്കാനറിയാം. ഒരു ദിവസം ഒരു സ്നേഹിതൻ കറി പിഞ്ഞാണത്തിനോടും വെണ്ണയും എനിക്കു കൊടുത്തയച്ചു. എനിക്കു വളരെ താല്പര്യമാണ് ആ പദാർത്ഥങ്ങളെന്ന അവൾക്കറിയാം. എന്നിട്ട് അവൾ അതുകൊണ്ട് എന്തു ചെയ്തു എന്നു കേൾക്കണോ? വേണ്ടാ എന്തായാലും ആ കാര്യമൊക്കെ അവസാനിച്ചില്ലേ? ഇതെല്ലാറ്റിനും പുറമെ സദാ 'എന്റെ'തിനും വാസനയുണ്ട്. ഞാൻ ഇങ്ങിനെയുള്ളവളെ കൊന്നതു തെറ്റായി എന്നു വരുന്നു പക്ഷേ ആ തിന്ന പകരമായി എന്നെ പട്ടിണിയിട്ടു കൊന്നതു ശരിയാണോ? അവളുടെ സഹോദരന്മാർ, ആ കാലപാപികൾ, അങ്ങിനെയല്ലേ ചെയ്തതു?

രാമന— പട്ടിണിയിട്ടു കൊല്ലുകയോ? ശിവശിവ! അല്ലയോ, മിസ്റ്റർ ചെകിത്താനേ, അല്ല, ധനോത്തുംഗപ്രഭുവെ, നിങ്ങൾക്ക വിശക്കുന്നുണ്ടോ? ഞാനൊരപ്പെട്ടി ബിസ്കറു കൊടുത്തയക്കട്ടെ? ബിസ്കറ്റ് ഇഷ്ടമല്ലേ?

ചെകിത്താൻ— വേണ്ട. ഇപ്പോൾ ഞാനൊന്നും ഭക്ഷിക്കാറില്ല. എങ്കിലും കുട്ടിയുടെ ഔദാര്യത്തിനു ഞാൻ വന്ദനം പറഞ്ഞുകൊള്ളട്ടെ. മറ്റുള്ളവരിൽ നിന്നു കുട്ടിക്കു എന്തു വ്യത്യാസം! അവരെത്ര ദുഷ്കന്മാർ, മസ്സാരകെട്ടവർ, ഹീനന്മാർ, കള്ളന്മാർ, വിചാരിച്ചുകൂടി നോക്കു.

രാമന— (അല്പം ദേഷ്യത്തോടെ) നിങ്ങളാണ് മസ്സാരകെട്ടവർ, ദുഷ്കത്വവും ഹീനത്വവും നിങ്ങൾക്കേയുള്ളൂ. പിന്നെ, കള്ളന്മാരാണെന്നു പറയാതിരിക്കയാണ് ഉത്തമം. കെതിരാളികൾക്കുള്ളതാകുന്നെന്നു വെച്ചിട്ട് എന്റെ ചായങ്ങൾ ആസകലം മോഷ്ടിച്ചതു നിങ്ങളല്ലേ? ചുവപ്പു, മഞ്ഞ, ഊത, വെളുപ്പു മുതലായി രാശനോന്നായി നിങ്ങൾ കട്ടെടുത്തു. ഞാൻ പോട്ടെ എന്നും വെച്ചു. എന്നിട്ടും പോരാ, ആ വില പിടിച്ച പച്ചച്ചായത്തിന്മേൽ കൂടി നിങ്ങൾ കൈവെച്ചു. പച്ചക്കതും ആരെങ്കിലും എവിടെയെങ്കിലും ഉള്ളതായി കേട്ടിട്ടുണ്ടോ?

ചെകിത്താൻ— (വിനീതനായിട്ട്) ശരി; ശരി. അല്ലാതെ ഞാനെന്തു ചെയ്യും. ഇക്കാലത്തു ശരിയായ ഭക്ഷണം ലഭിക്കുന്നതിനു പ്രയാസമായിരിക്കുന്നു. നിങ്ങളുടെ ആ

ല്ലാം തുറന്നുനോക്കി. കുട്ടികളേയും വാല്യ
ക്കാരേയും തോട്ടത്തിലയച്ച് അന്വേഷിപ്പി
ച്ചു. ഒന്നിനേയും കാണുന്നില്ല. എല്ലാവരും
കലശലായ പരിഭ്രമമായി. എവിടെയോ ഒ
രു വലിയ 'പാലം' കെട്ടുന്നുണ്ടെന്നുള്ളതിന്നു
വേണ്ടി ജന്മാന്തരമുള്ള കുട്ടികളെ ബലി ക
ഴിപ്പാനായി പിടിച്ചുകൊണ്ടു പോകുന്നതി
ന്നു ഒരു കൂട്ടം കാക്കാലക്കാവന്മാർ ആ പ്രദേ
ശത്തു താമസിച്ചുവരുന്നുണ്ടെന്നു ഒരു സംസാ
രമുണ്ടായിരുന്നതു മേനോൻ പെട്ടെന്നോർത്തു.
ചട്ടവും ന്യായവും മുറ്റത്തിരിക്കുന്ന ഈ കാല
ത്തു അങ്ങിനെയൊന്നുമുണ്ടാവില്ലെന്നു മി
സ്റ്റർ മേനോൻ വാദിക്കാറുണ്ടായിരുന്നെങ്കി
ലും ഇതു സ്വന്തം കുട്ടിയായതുകൊണ്ടു അ
വിടെയും ഒന്നന്വേഷിച്ചുകളയാമെന്നു കരു
തി നാഥനും രണ്ടു വാല്യക്കാരും ഒരുമിച്ച് അ
ങ്ങോട്ടു പുറപ്പെട്ടു. എന്തായാലും തന്റെ
പ്രാണപ്രേയസിയെ രോഗത്തിൽനിന്നു ര
ക്ഷിച്ചതിന്നുശേഷം വിവാഹം ചെയ്യുന്നതാ
യാൽ അവർ തമ്മിലുള്ള സ്നേഹത്തിന്നു കുറെ
ക്കൂടി ദൃഢതയുണ്ടായിരിക്കുമെന്നു ചില ഇം
ഗ്ലീഷുപുസ്തകങ്ങളിലും മറ്റും വായിച്ചിട്ടുണ്ടാ
യിരുന്ന നമ്മുടെ സുകുമാരന്നു 'ഇതുതന്നെ
നന്നു' എന്നു വിചാരിച്ചു പുറപ്പെട്ടപ്പോൾ ക
റുവാന്മാരുമായി വല്ല ലഹളയും ഉണ്ടായേക്കു
മെന്നും അതിൽവെച്ചു ഉണ്ണിക്കു് എന്തെ
ങ്കിലും അപകടം നേരിട്ടാൽ അത് അതി
ഥിധർമ്മത്തിന്നു വിപരീതമായി വന്നേക്കു
മെന്നും ആലോചിച്ചു മിസ്റ്റർ മേനോൻ 'അ
തെല്ലാം വിവാഹം കഴിഞ്ഞിട്ടാവാം' എന്നു
പറഞ്ഞു തടസ്സം ചെയ്തു. കാവന്മാരുടെ വാ
സസ്ഥലത്തു ചെന്നു നോക്കിയപ്പോൾ അ
വർ അല്പം മുമ്പ് അവിടം വിട്ടുപോയതാ
യി അറിഞ്ഞു. ഉടനെ കമ്പിയാപ്പീസ്സി
ൽ പോയി ഒരു പെൺകുട്ടിയെ കാണാതാ
യെന്നും വഴിക്കടവുകളിലും, വണ്ടിപ്പേ
ട്ടകളിലും, തീവണ്ടിസ്റ്റേഷനിലും മറ്റും നി
ഷ്കർഷയായി അന്വേഷണം നടത്തിക്കൊ
ള്ളണമെന്നു മേനോൻ ആ താലൂക്കിലെ
എല്ലാ പോലിസ്സ് ഇൻസ്പെക്ടർമാർക്കും കമ്പി
കൊടുത്തു. ഇൻസ്പെക്ടർമാരിലൊരു യോ
ഗ്യൻ കുട്ടിയും അവരെ അപഹരിച്ചവരും
എവിടെത്താമസിക്കുന്നു എന്നു കൃത്യമായി
ട്ടുള്ള അറിവു കൊടുത്താൽ ശേഷം കാര്യ
മെല്ലാം 'ഞാൻ' ഏറ്റുകൊള്ളാമെന്നു മറുക
മ്പികൊടുത്തു. മിസ്റ്റർ മേനോനു അയാളു
ടെ കൃത്യനിഷ്ഠയെക്കുറിച്ചു ദുരഭിപ്രായം ഉ
ണ്ടാകയെങ്കിലും തല്ക്കാലം മനസ്സിന്നു ക
ഒരു സമാധാനവും ഉണ്ടായിരുന്നു. കൊ
ണ്ടു അയാളെക്കുറിച്ചു മേലധികാരത്തിലെ
ക്കു ആവലാധി ബോധിപ്പിക്കുന്നതിന്നു അ
ദ്ദേഹം തുനിഞ്ഞില്ല. നാഥനേയും വല്യ
ക്കാരേയും അവിടെയൊക്കെ ഒന്നു കൂടി അ
ന്വേഷിക്കുന്നതിന്നു ശട്ടം കെട്ടിയതിൽപ്പി
ന്നെ മേനോൻ വീട്ടിലെത്തി ശതാംബരിയോ
ടും മറ്റും അനാവശ്യമായി പരിഭ്രമിക്കരു
തെന്നു ഏർപ്പാടു ചെയ്ത് ഒരു കുതിരയെക്കോ
പ്പിട്ടു വരുത്തി അതിന്മേൽ കയറി അടുത്ത
കരയിൽവെ സ്റ്റേഷനിലേക്കു ഓടിച്ചു പോ
വുകയും ചെയ്തു. അങ്ങിനെ ഒരു നാ
ഴിക പോയില്ല, അപ്പോഴേക്കും പിറകിൽ
നിന്നു വേറൊരു കുതിരക്കുളമ്പിന്റെ ശബ്ദം
കേട്ടു. തിരിഞ്ഞു നോക്കിയപ്പോൾ നമ്മു
ടെ ഉണ്ണിയും വേറൊരു കുതിരപ്പുറത്തു ക
യറി ചടുലവേഗത്തിൽ ഓടിച്ചുവരുന്നതു ക
ണ്ടു. അടുത്തായപ്പോൾ ഉണ്ണി തിങ്ങിവി
ങ്ങി കിതച്ചുകൊണ്ട് ഇങ്ങിനെ പറഞ്ഞു.
"നിങ്ങൾ പറഞ്ഞതിന്നു വിപരീതമായി
പ്രവൃത്തിക്കുന്നതിൽ എനിക്കു വ്യസനമുണ്ട്.
മാപ്പുതരണം, ഞാനും കൂടി വരും. ഓമ
നയെക്കാണാഞ്ഞിട്ടു എനിക്കു ചോറു ചെ
ല്ലുന്നില്ല. ഞങ്ങൾ തമ്മിൽ അടുത്തുപെ
രുമാറാൻ തുടങ്ങിട്ടു ഒരു സംവത്സരമെങ്കി
ലും ആയിരുന്നുവെങ്കിൽ ഇങ്ങിനെ പുറ
പ്പെടുന്നതിന്നു ആഗ്രഹമുണ്ടാവില്ലായിരു
ന്നു. കോപിക്കരുതേ. ഞാൻ തിരിച്ചു
പോവില്ല". മിസ്റ്റർ മേനോനു തന്റെ ജാ
മാതാവാവാൻ പോകുന്ന യുവാവിനെക്കുറി
ച്ചു വലിയ തൃപ്തിയും സന്തോഷവും തോ
ന്നി. ഒരു പുഞ്ചിരിയോടുകൂടി "നിങ്ങൾ
പോവില്ലെങ്കിൽ കൂടെക്കൊണ്ടു പോകുന്ന
തിന്നല്ലേ നിവൃത്തിയുള്ളൂ. ഒരു ഷർട്ടെങ്കി
ലും എടുത്തിടാമായിരുന്നില്ലേ?" എന്നു മേ
നോൻ മറുപടിയായി ചോദിച്ചതിന്നു എ

നിക്ക ഛർദ്ദിയില്ലെങ്കിലും വേണ്ടില്ലാ, രാമനക്കുട്ടിയെക്കിട്ടിയാൽ മതി എന്നു പറഞ്ഞുകൊണ്ടു മേനോനും ഒപ്പം കതിരോടിച്ചു പോയി. സ്റ്റേഷനിൽ അന്വേഷിച്ചിട്ടും ഫലമൊന്നുമുണ്ടായില്ലാ. കുറെ കുറവന്മാർ അടുത്തൊരു ദിക്കിൽ താമസിക്കുന്നുണ്ടെന്നു മനസ്സിലാക്കി അവർ അവിടെയും അന്വേഷിച്ചു. പ്രയോജനമുണ്ടായില്ലാ. പാതിരാവായപ്പോൾ മേനോനും ഉണ്ണിയും താമരത്തു മടങ്ങിയെത്തി. അതിനിടയ്ക്കു നാഥൻ ആദ്യം സംശയിക്കപ്പെട്ട കുറവന്മാരെ കാണുകയും അവരും നിരപരാധികളാണെന്നറിയുകയും ചെയ്തിരുന്നു. ശന്താംബ ആധികൊണ്ടും വ്യസനംകൊണ്ടും തളൎന്നു ഒരു കട്ടിലിൽ പോയി വീണു. അനന്തരം, എല്ലാവരും കൂടിയിരുന്നു ഉണ്ടു ഉണ്ടില്ല എന്നു പേരുവരുത്തി. അടികൊച്ചുന്മാരുടെ നേരംപോക്കുകൾ കൂടി അസ്തമിച്ചുപോയി. എന്തായാലും ഉറക്കമിളച്ചിരുന്നിട്ടു ഫലമൊന്നുമുണ്ടാവാനില്ലെന്നും നേരം പുലൎന്നു ഉടനെ മതിരാശിക്കു കമ്പിയടിച്ചു സി. ഐ. ഡി. പൊല്ലീസ്സുകാരെ വരുത്താമെന്നും പറഞ്ഞു മേനോൻ എല്ലാവരോടും ഉറങ്ങാൻ പോകുന്നതിനു നിൎബന്ധിച്ചു. ശന്താംബയും മററും എണീററയുടനെ മണിയൊന്നടിക്കുന്നതു കേട്ടു. അതടിച്ചതോടു കൂടി ഭവനത്തിന്റെ അന്തൎഭാഗത്തു ഒരു വാതൽ അത്യുച്ചശബ്ദത്തോടു കൂടി തുറക്കുന്നതും ഒരു നിലവിളിയും കലൎച്ചുകേട്ടു. ഉടനെ ഒരു ഇടിനാദവും അതിനെ തുടൎന്നുകൊണ്ടു അത്യാനന്ദകരമായ സംഗീതവും കേൾക്കാറായി. ഏകദേശം ഒരു മിനിട്ടു കൂടി കഴിഞ്ഞപ്പോൾ കോണിപ്പടിയുടെ മേൽ വശത്തു മറനീക്കി ഇറങ്ങി അവർ നിന്നിരുന്ന ഹാളിൽ രാമനക്കുട്ടി പ്രവേശിച്ചു. കയ്യിൽ ഒരു ചെറിയ സഞ്ചിപ്പെട്ടിയും ഉണ്ട്. ശന്താംബ ഓടിച്ചെന്നു മകളെപ്പിടിച്ചു മാറോടണച്ചു ചുംബിച്ചു. അടികൊച്ചുന്മാർ അവരുടെ ചുററും ഓടിക്കൊണ്ട് കൊട്ടവും ആരംഭിച്ചു.

മാധവമേനോൻ—(അത്യാശ്ചൎയ്യത്തോടെ) എന്റെ കുട്ടി, നീ എവിടെ പോയിരുന്നു? ഞാനും ഉണ്ണിയും കൂടി അന്വേഷിച്ച് എവിടെയെല്ലാം പോയി? നിന്റെ അമ്മ ഭയംകൊണ്ടു ചത്തുപോകുമായിരുന്നു. ഇങ്ങിനത്തെ കളിപ്പുകളിയും നേരംപോക്കുകളും ഇനിയെടുക്കല്ലേ.

അടികൊച്ചുന്മാർ—അല്ലാ അല്ലാ, ചെകിത്താനോടുമാത്രം എടുത്തോട്ടെ.

ശന്താംബ—എന്റെ രാമനെ, ദൈവം സഹായിച്ചു നിന്നെ ഞങ്ങൾക്കു കിട്ടി. ഇനിമേൽ എന്റെ അടുക്കൽ നിന്നു നിന്നെ വിട്ടയക്കയേ ഇല്ല. എന്നുപറഞ്ഞുകൊണ്ടു മകളുടെ മുഖത്തും ശിരസ്സിലും 'ശരവൎഷം' ചുംബിച്ചു.

രാമന—അല്ലാ, ഞാൻ ചെകിത്താന്റെ കൂടെയായിരുന്നു. ആ സാധു മരിച്ചുപോയിരിക്കുന്നു. അപ്പൻ ചെന്നു കാണണം. അയാളൊരു വലിയ വികൃതിയായിരുന്നെങ്കിലും ഒടുവിൽ വളരെ പശ്ചാത്താപവും ഉണ്ടായിട്ടുണ്ട്. ഇതാ നോക്കൂ, ഈ സമ്മാനം എനിക്ക് അയാൾ തന്നതാണ്.

യാതൊരു ക്ഷോഭവുമില്ലാതെ ആ പെൺകുട്ടി ഇങ്ങിനെ പറയുന്നതു കേട്ടപ്പോൾ അവൎക്കെല്ലാം വലിയ അത്ഭുതം തോന്നി. അനന്തരം മനിരയിൽ കൂടെ കടന്നു രഹസ്യമായ ഒരു ഇടനാഴിയിൽ കൂടി രാമനക്കുട്ടിയൊന്നിച്ചു ചെന്നു. കുറച്ചു ചെന്നപ്പോൾ ഇരുമ്പാണികൾ സൎവ്വാംഗം അടിച്ചിട്ടുള്ള ഒരു വാതൽ കണ്ടു. രാമനക്കുട്ടി അതിന്മേൽ കൈവെച്ചയുടനെ അതു മലൎക്കെത്തുറക്കുകയും ഒരു ചെറിയ മുറി അവൎക്കു കാണാറാവുകയും ചെയ്തു. അതിനു ഇരുമ്പഴികളോടു കൂടിയ ഒരു കിളിവാതലേ ഉള്ളു. ഈ വാതലിന്നെതിരായി ചുമരിലുണ്ടായിരുന്ന ഒരു വട്ടക്കണ്ണിയിൽ നിലത്തു നീണ്ടു നിവൎന്നുകിടക്കുന്ന ഒരു അസ്ഥിപഞ്ജരത്തെ ഇരട്ടച്ചങ്ങല കൊണ്ടു പൂട്ടിയിരിക്കുന്നതും കണ്ടു. അതിന്റെ കൈകൾ രണ്ടും സമീപം വെച്ചിരുന്ന ഒരു വെള്ളപ്പാത്രത്തിലേക്കു നീട്ടിപ്പിടിച്ചിരുന്നുവെങ്കിലും കൈകൾ അതിലേക്കെത്തുന്നില്ല, പാത്രത്തിൽ വെ

ണ്ടായിട്ടില്ല. ആ ഭയങ്കര കാൎയ്യവും അതുസംബന്ധിച്ച ഭയങ്കരരഹസ്യങ്ങളും മേനോൻ മുതലായവരെ വിസ്മരിപ്പിച്ചു.

താമരശ്ശേരി ചെകിത്താന്റെ മൃതസംസ്കാരത്തിന്ന മാധവമേനോൻ ശാലീനപ്രഭുവിനെ കമ്പിയടിച്ചുവരുത്തി. കാൎയ്യങ്ങളെല്ലാം ബഹുഭംഗിയായി നടത്തുകയും ചെയ്തു. ഏകദേശം അയ്മ്പതുകൊല്ലമായി നമ്മുടെ ഉമ്മിണിയമ്മ ചെകിത്താന് മൂലം ഭയപ്പെട്ടിട്ടുള്ളതുനിമിത്തം ആ വൃദ്ധ തനിക്കും ചെകിത്താന്റെ ശവംപിടിക്കുന്നതിന്ന അവകാശമുണ്ടെന്ന വാദിച്ചു. മഹാ മനസ്സുന്നായ ശാലീനപ്രഭു സമ്മതിക്കുകയും ചെയ്തു. ചെകിത്താൻ രാമനുകുട്ടിക്കു കാണിച്ചുകൊടുത്തിരുന്ന അരയാൽ ചുവട്ടിൽ തന്നെയാണ് ശവദാഹം കഴിച്ചതു.

ശാലീനപ്രഭു താമരശ്ശേരിന്ന പോകുന്നതിന്ന മുമ്പായി ചെകിത്താൻ രാമനുകുട്ടിക്കു സമ്മാനിച്ച ആഭരണങ്ങളെക്കുറിച്ചു അദ്ദേഹവും മേനോനുമായി ഒരു സംഭാഷണമുണ്ടായി. മേനോന്റെ അഭിപ്രായപ്രകാരം അതുവിലപിടിച്ച ആഭരണങ്ങൾ അവൾസ്വീകരിപ്പാൻ പാടില്ലെന്നും അതു താമരശ്ശേരി പ്രഭുക്കന്മാരുടെ വകയായി കരുതണമെന്നും ആയിരുന്നു. അതിന്ന പുറമെ പഴയരീതിയിൽ ചെയ്തിട്ടുള്ളതും ഇപ്പഴാഷനല്ലാതെ തനി വൈരവും ചുവപ്പുമാത്രമുപയോഗിച്ചിട്ടുള്ളതുമായ ആഭരണങ്ങൾകൊണ്ട് പുതിയപരിഷ്കാരമനുസരിച്ചു ആവശ്യമില്ല. എന്നാൽ ആഭരണങ്ങൾ വെച്ചിട്ടുള്ളപെട്ടി ഒരു പഴക്കം ചെന്നതാകയാൽ അതു മാത്രം രാമനുകുട്ടിയും ചെകിത്താനും കൂടിയുണ്ടായ സംസൎഗ്ഗത്തിന്റെ സ്മാരകമായി മിസ്റ്റർ മേനോനും ശതാംബ്ളാ വിരോധമില്ലെന്നും അവർ സമ്മതിച്ചു. അതിന്ന മറുവടിയായി താമരശ്ശേരി ഭവനത്തിന്ന പുറമെ ചെകിത്താനെ കൂടി മേനോൻ വിലവെച്ചുകൊടുത്തിട്ടുണ്ടായിരുന്നതുകൊണ്ട് ചെകിത്താന്റെ സ്വത്തുക്കൾക്കു അദ്ദേഹത്തിന്ന അവകാശമുണ്ടെന്നും ആഭരണങ്ങൾ ആ കൂട്ടത്തിൽ പെട്ടതാണെന്നും പ്രഭു യുക്തിപൂൎവ്വം വാദിച്ചു. അതുകൂടാതെ രാമനുകുട്ടിയുടെ ധൈൎയ്യംകൊണ്ടും ബുദ്ധികൊണ്ടും താമരശ്ശേരി പ്രഭ്വീകനു ജീവൻമുക്തിയുണ്ടാവുകകാരണം ആ കുടുംബത്തിന്നും അദ്ദേഹത്തിന്നും വലിയൊരുപകാരം അവൾ ചെയ്തതായിവിചാരിക്കാമെന്നും അതിന്ന പ്രതിഫലമായി മാത്രം ആഭരണങ്ങൾ കൊടുത്തതായി കരുതാമെന്നും അദ്ദേഹം നിൎബ്ബന്ധിച്ചു. അധികം വിസ്തരിച്ചിട്ടാവശ്യമില്ലല്ലൊ. മിസ്റ്റർ മേനോൻ കീഴടങ്ങി.

രാമനുകുട്ടിയുടേയും ഉണ്ണിയുടേയും വിവാഹം ബഹുകേമമായിനടന്നു. രണ്ടൊ മൂന്നൊ തവണ വലിയ വിരുന്ന സദ്യയും മറ്റും കഴിച്ചു, തന്റെ മകൾ കാൎത്ത്യായിനിക്കുട്ടിയെ ഉണ്ണിയെക്കൊണ്ടു സംബന്ധം ചെയ്യിപ്പിക്കുന്നമെന്ന മോഹിച്ച കോയിക്കലത്ത നാരായണിക്കുഞ്ഞമ്മയ്ക്കൊഴികെ ആ ബന്ധം മറ്റെല്ലാവൎക്കും നന്നെപിടിക്കുകയും ചെയ്തു. കാരണവരുടെ ഇച്ഛാഭംഗത്തെപ്പറ്റി കേട്ടപ്പോൾ മറ്റുവരുടെ ചായ്വിനേയും സത്യപ്പെട്ടും, കാൎത്ത്യായിനിക്കുട്ടിയും സംഗീതവും സൈപസല്ലാപവും അഭ്യസിച്ച മതിയും കൊതിയും തീൎന്നിരുന്ന സ്വകൎമ്മമൊന്നിൽ മസാപ്പറ്റ് കൈകൊട്ടിച്ചിരിച്ചു, നാത്തലങ്ങലിലുള്ള ഭാഗ്യാഹികൾ തന്റെ ഉദ്ദേശം കൎത്തൃത്വമായിരിക്കുമല്ലൊ എന്നുവിചാരിച്ചു തൃപ്തിപ്പെട്ടു.

വിവാഹം കഴിഞ്ഞു മൂന്നാം ദിവസം വൈകുന്നേരം ഉണ്ണിയും രാമനും കൂടി ചെകിത്താനെ ദഹിപ്പിച്ചേടത്തേക്കുപോയി. അവിടെയെത്തിയപ്പോൾ ഉണ്ണിക്കു പൊട്ടെന്ന ചില സ്മൃതികൾ ഉണ്ടാവുകയാൽ ഇങ്ങിനെ പറഞ്ഞു:

ഉണ്ണി—രാമനെ, ഒരു രാത്രി അവരുടെ മേശയിൽനിന്ന യാതൊന്നും കളിച്ചു വെച്ചുവത്രെ.

രാമൻ—ഞാനൊന്നും കളിച്ചിട്ടില്ലല്ലൊ.

ഉണ്ണി—ഉണ്ടു. അന്നുരാത്രി ചെകിത്താനൊരമിച്ചു രാമനെ ആ ഇരുട്ടായിൽ ഒകപ്പെടുത്തപ്പോൾ നിങ്ങൾ ചെയ്തതു എന്തെല്ലാമെന്ന ഇതുവരെ എന്നോടു പറഞ്ഞിട്ടില്ലല്ലൊ.

രാമന — ആരോടും പറഞ്ഞിട്ടില്ല.

ഉണ്ണി — എനിക്കു ദിവ്യം അതു. അതുപോരാ. എന്നോടു പറയരുതെ?

രാമന — ദയവുചെയ്തു അതുമാത്രം എന്നോടു ചോദിക്കരുതു. സാധുചകിതയാൻ. അതുവരെയ്ക്കു എനിക്കില്ലാതിരുന്ന ചില അപൂർവ്വങ്ങളായ ആനന്ദങ്ങൾ എനിക്കുണ്ടായതു. അയ്യോ — ചിരിക്കരുതെ! ഞാൻ പറയുന്നതു വാസ്തവമാണ്. ജീവിതം എന്താണെന്നും മരണത്തിന്റെ സ്വഭാവം എങ്ങിനെയെന്നും എനിക്കു അപ്പോഴാണ് മനസ്സിലായതു. സ്നേഹം ജീവിതത്തെക്കാളും മരണത്തെക്കാളും ബലവത്തായിട്ടുള്ളതാണെന്നും ആ മുഹൂർത്തത്തിൽ വെളിപ്പെട്ടതാണെന്നു പഠിപ്പിച്ചു.

ഉണ്ണി രാമനയുടെ നയനങ്ങളിൽ ഗാഢമായി ഒന്നുനോക്കി.

ഉണ്ണി — രാമനയുടെ ഹൃദയം എനിക്കധീനമായിരിക്കുന്ന കാലത്തോളം ആ രഹസ്യം എന്നോടു പറയണമെന്നില്ല.

രാമന — എന്റെ ഹൃദയം ആജീവനാന്തം അങ്ങേക്ക അധീനമാണല്ലൊ.

ഉണ്ണി — നമ്മുടെ കുട്ടികളോടെങ്കിലും രാമനയുടെ രഹസ്യം ഒരു കാലത്തു പറയുമല്ലൊ?

രാമനക്കുട്ടി ലജ്ജിച്ചു.

കെ. ആർ. കെ. ബി. ഏ. ബി. എൽ.

---

# മലയാളഭാഷാപോഷണം.

മിസ്റ്റർ സി. ഗോവിന്ദൻ എളേടം കൊച്ചി മലയാളഭാഷാപോഷണക്കമ്മറ്റിക്കു അയച്ചുകൊടുത്ത അഭിപ്രായം:—

നമ്മുടെ ഭാഷയ്ക്കു വല്ല ന്യൂനതകളുമുണ്ടെങ്കിൽ അവയെ പരിഹരിക്കുവാനുള്ള മാർഗ്ഗങ്ങളെ ഏർപ്പെടുത്തുന്നതു സാഹിത്യരസികന്മാരായ ഭാഷാഭിമാനികളുടെ കർത്തവ്യമായിരിക്കുമല്ലൊ. ഇതരപരിഷ്കൃതഭാഷകളെപ്പോലെ നമ്മുടെ ഭാഷയും വാമൊഴി (സംസാരഭാഷ)യായും വരമൊഴി (ഗ്രന്ഥഭാഷ)യായും കേരളത്തിലെങ്ങും പ്രചരിക്കുന്നുണ്ട്. ആദ്യമലയാളത്തെയൊ പഴയ മലയാളത്തെയൊ ഇവിടെ എടുത്തു പരിശോധിക്കേണ്ട ആവിശ്യമുണ്ടെന്ന തോന്നുന്നില്ല. ഇപ്പോഴത്തെ മലയാളസാഹിത്യരീതിയെപ്പറ്റി മാത്രം ആലോചിച്ചാൽ മതിയാവുന്നതാണ്.

നമ്മുടെ ഭാഷയെ തെക്കൻമലയാളമെന്നും മദ്ധ്യമലയാളമെന്നും വടക്കൻ മലയാളമെന്നും മൂന്നതരമായി വിഭജിക്കാം. ഈ മൂന്നിടിക്കിലും സംസാരഭാഷ മൂന്നു വിധമാണ്. തെക്കൻമലയാളം തമിഴിന്റെ സംസർഗ്ഗാധിക്യത്താലും അക്ഷരങ്ങളെ അനാവശ്യമായി നീട്ടുകയും കുറുക്കുകയും ചെയ്യുന്നതിനാലും ദുഷിച്ചുപോയിരിക്കുന്നു. വടക്കൻ മലയാളം കർണ്ണാടകത്തിന്റെ സംസർഗ്ഗാധിക്യത്താലും അക്ഷരങ്ങളെ ഒരു വ്യവസ്ഥയും കൂടാതെ ചുരുക്കിക്കളയുന്നതിനാലും ദുഷിച്ചുപോയിരിക്കുന്നു. എന്നാൽ മദ്ധ്യമലയാളമാകട്ടെ ഭാഷാന്തരസമ്പർക്കരാഹിത്യം നിമിത്തം ഏറ്റവും ശുദ്ധമായിട്ടുതന്നെ ഇരിക്കുന്നു.

അതിനാൽ സംസാരത്തിൽ ശുദ്ധിയുള്ളതായ ഈ മദ്ധ്യമലയാളത്തെത്തന്നെയാണ് ഗ്രന്ഥകാരന്മാർ സാഹിത്യവിഷയത്തിൽ ഉപയോഗിക്കേണ്ടത് എന്നുള്ള സംഗതിയിൽ ഭിന്നാഭിപ്രായക്കാരുണ്ടാകുമെന്നു തോന്നുന്നില്ല. എന്നാൽ വർണ്ണവിന്യാസക്രമം സ്വസ്ഥിരമല്ലാത്തതിനാൽ ഗ്രന്ഥകാരന്മാർ പലരും പല അഭിപ്രായക്കാരായിട്ടാണ് തീർന്നിട്ടുള്ളത്. അതുകൊണ്ടു ഭാഷയ്ക്കു ഐകരൂപ്യമില്ലെന്നുള്ള ന്യൂനതയാണ് ഒന്നാമതായി നില്ക്കുന്നത്. കേരളപാണിനീയം മുതലായ ചില നിവൃത്തിമാർഗ്ഗങ്ങൾ ഏർപ്പെടുത്തീട്ടുണ്ട്. എന്നാലും പഴയ സമ്പ്രദായത്തെ വിട്ടുകളയുവാനുള്ള വൈമനസ്യംകൊ

ണ്ടോ താന്താൻ വിചാരിക്കുന്നതുതന്നെ ശരിയായിട്ടുള്ളതെന്നു ചില ഗ്രന്ഥകാരന്മാരുടെ ഹൃദയത്തിൽ കടന്നുകൂടീട്ടുള്ള മർക്കടമുഷ്ടിഭാവംകൊണ്ടോ കേരളപാണിനീയനിബന്ധനകളെ യഥാർത്ഥത്തിൽ അനുകരിക്കുന്നവർ നന്നെ ചുരുക്കമെയുള്ളു എന്നു പറയേണ്ടിയിരിക്കുന്നു. ന്യൂനതകളെയെല്ലാം ഒന്നായി ചൂണ്ടിക്കാണിക്കുവാൻ ആക്കും അത്ര എളുപ്പത്തിൽ സാധിക്കുന്നതല്ല. എന്നാലും സാഹിത്യതല്പരന്മാർ മനസ്സുവെച്ചാൽ നിഷ്പ്രയാസം പരിഹരിക്കാവുന്ന ഏതാനും ചില ന്യൂനതകളെ ഇവിടെ ചൂണ്ടിക്കാണിക്കാം.

1. നന്ന, പന ഇത്യാദി പദങ്ങളിലുള്ള അന്ത്യാക്ഷരോച്ചാരണത്തിനു രാജരാജവർമ്മ കോയിത്തമ്പുരാനവർകളുടെ മധ്യമവ്യാകരണത്തിൽ നിശ്ചയിച്ചിട്ടുള്ള ഒരു പ്രത്യേകലിപിയെ എല്ലാവരും കൈക്കൊള്ളുന്നതു നന്നായിരിക്കുമെന്നു തോന്നുന്നു.

2. ദ്വിതീയപ്രത്യയമായ "എ"കാരം ഒരു അനിശ്ചിതസ്ഥിതിയിലാണിരിക്കുന്നതു. ഇതിനെ കിഞ്ചിജ്ഞന്മാർ മാത്രമല്ല പ്രാജ്ഞന്മാർ കൂടി ചിലപ്പോൾ ഒരു വ്യവസ്ഥയുമില്ലാതെ ദീർഘമായിട്ടും ഹ്രസ്വമായിട്ടും ഉപയോഗിച്ചുവരുന്നുണ്ടു. ഈ സംഗതിയിൽ സർവ്വസമ്മതമായ ഒരു രീതി വരുത്തിവെക്കേണ്ടതാണ്.

3. തൃതീയ പ്രത്യയങ്ങളിലൊന്നായ "ഓടു" എന്നതിനെ ഹ്രസ്വമാക്കി "ഒടു" എന്നുപയോഗിക്കുന്ന സമ്പ്രദായം പരിത്യജിക്കേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല.

4. "ങ്ക-മ്പ" ഈ അക്ഷരങ്ങൾ വിവേകപൂർവ്വം എഴുതേണ്ടവയാണ്. "ങ്ക" എന്നുള്ള അക്ഷരം ങകാരവും കകാരവും കൂടിയതാണെന്നും "മ്പ" എന്ന അക്ഷരം മകാരവും പകാരവും കൂടിയതാണെന്നും സ്പഷ്ടമായി ഗ്രഹിച്ചിരിക്കുന്ന ഒരാൾ ഈ അക്ഷരങ്ങളെ പിഴച്ചെഴുതുവാൻ ന്യായമില്ല. എന്നാൽ വിദ്വാന്മാരുടെ എഴുത്തുകളിൽ പലപ്പോഴും ഈ സംഗതിയിൽ അബദ്ധം നേരിടുന്നതായി കാണുന്നതിനാൽ ഇതിലേയ്ക്കും ഒരു പരിഹാരം ആലോചിക്കേണ്ടതാണ്. 'ൻക', 'ൻപ', എന്നിങ്ങിനെയുള്ള ഉച്ചാരണങ്ങൾ വരുന്നദിക്കിൽ 'ൻക', 'ൻപ', എന്നുതന്നെ എഴുതണം എന്നൊരു നിയമം ചെയ്യുന്നതു കൊള്ളാമെന്നു തോന്നുന്നു.

5. 'ക്ക', 'യ്ക്ക', ഈ അക്ഷരങ്ങളേയും വ്യവസ്ഥയില്ലാതെയാണ് മലയാളികൾ ഉപയോഗിക്കുന്നതു. 'മറക്കുന്നു', 'മറയ്ക്കുന്നു', ഈ രണ്ടു പദങ്ങളേയും ഒരു വ്യത്യാസംകൂടാതെ 'മറക്കുന്നു' എന്നുതന്നെ എഴുതുന്നതായിരുന്നാലുണ്ടാകുന്ന ക്ലിഷ്ടഭാവം കുറെ ദുസ്സഹമാണെന്നാണ് എനിക്കുതോന്നുന്നത്. അതിനാൽ യകാരോച്ചാരണം ആവശ്യമായി വരുന്നദിക്കിൽ 'യ്ക്ക' എന്നും അല്ലാത്തദിക്കിൽ 'ക്ക' എന്നുംതന്നെ എഴുതേണ്ടതാണെന്നും നിർബ്ബന്ധിക്കുന്നതു കൊള്ളാം.

6. അർദ്ധലകാരത്തെയും അർദ്ധതകാരത്തെയും മിക്ക മലയാളികളും പിഴച്ചാണ് ഉപയോഗിച്ചുവരുന്നത്. അർദ്ധതകാരത്തെ കാണിക്കുന്ന മലയാളലിപി 'ൽ' എന്നാണ്. അർദ്ധലകാരത്തിനു കൂട്ടക്ഷരങ്ങളിൽ ലകാരം ചേർക്കയാണ് പതിവു. 'താൽപര്യം' എന്നോ 'താത്പര്യം' എന്നോ എഴുതേണ്ടതിനു പകരം 'താല്പര്യം' എന്നെഴുതിവരുന്ന സമ്പ്രദായം തീരെ തെറ്റാണ്. ഇതുപോലെതന്നെ അർദ്ധതകാരം ഉപയോഗിക്കേണ്ട പലദിക്കുകളിലും ലകാരംചേർത്തു വാക്കുകളെ പിഴച്ചെഴുതിവരുന്നുണ്ട്. അർദ്ധലകാരത്തിനു പകരം അർദ്ധതകാരം ഉപയോഗിക്കുന്ന സമ്പ്രദായവും ഒട്ടും ചുരുക്കമല്ല. 'കല്പന' എന്നതിനെ

എഴുതേണ്ടതിന്ന പകരം 'കല്പന' എന്ന എഴുതി വരുന്നത് ഒരിക്കലും അനുവദിപ്പാൻ യോഗ്യമായിട്ടുള്ളതല്ല.

7. പഴയസമ്പ്രദായങ്ങളെ ബലമായി സ്വീകരിച്ചു നടക്കുന്ന വിദ്വാന്മാരായ എത്രമലയാളികളാണ് "എനിക്കു" എന്നെഴുതേണ്ടതിന്ന പകരം 'ഇനിക്ക്' എന്നെഴുതണമെന്ന മുറുകെപ്പിടിക്കുന്നത്. ഇത് ആലോചനക്കുറവാണെന്നേ പറവാനുള്ളു. 'എനിക്കു' എന്നല്ലാതെ 'ഇനിക്ക്' ഒരിക്കലും എഴുതുവാൻ അനുവദിച്ചുകൂടാ.

8. 'കൈയിൽ' എന്നല്ലാതെ 'കയ്യിൽ' എന്നെഴുതിവരുന്ന സമ്പ്രദായം നന്നല്ല.

9. 'ഉണ്ടെന്ന' 'ഉണ്ടെങ്കിൽ' 'പെട്ടെന്ന' 'വരുമെല്ലൊ', 'എന്നെല്ലാം', 'ചാടിപ്പോയി', 'ആയിത്തീരും', ഈ വാക്കുകളെ സാധാരണയായിട്ട് എല്ലാവരും ആലോചിക്കാതെ പിഴച്ചു 'ഉണ്ടന്ന', 'ഉണ്ടങ്കിൽ', 'പെട്ടന്ന', 'വരുമല്ലൊ', 'എന്നല്ലാം', 'ചാടിപോയി', 'ആയിതീരും', ഇങ്ങിനെ എഴുതിവരുന്നതു ഒരിക്കലും സ്വീകാരയോഗ്യമാണെന്ന തോന്നുന്നില്ല.

10. 'അതിര്', 'എതിര്', ഈ വാക്കുകളിൽ നിന്നുണ്ടായിട്ടുള്ള 'അതിർത്തി', 'എതിർക്ക' ഈ വാക്കുകളെ 'അതൃത്തി', 'എതൃക്ക', എന്നിങ്ങിനെ പലരും എഴുതിക്കാണുന്നതു തെറ്റാണെന്നാണ് എനിക്കു തോന്നുന്നത്.

11. 'ക്ലുപ്തം' ഈ വാക്കിനെ 'ക്ലിപ്തം' എന്നും, 'കുടുംബം' ഈ വാക്കിനെ 'കുഡുംബം', 'കുടുമ്മം', എന്നും പലരും എഴുതിവരുന്നതു ഒരിക്കലും സാധുവായിട്ടുള്ളതല്ല.

12. തത്ഭവപദങ്ങളെ ഒരിക്കലും തള്ളിക്കളയുന്നതു നന്നല്ല. ഇങ്ങിനെ നോക്കുന്നതായാൽ നമ്മുടെ ഭാഷയിൽ പരിഹരിക്കേണ്ടവയായിട്ടുള്ള ന്യൂനതകൾ അനവധിയുണ്ട്. എന്നാൽ ഗ്രന്ഥകാരന്മാർ ഈ വക ന്യൂനതകളിൽ ദൃഷ്ടിവെച്ച് അവരുടെ ഗ്രന്ഥം പരിശുദ്ധമാക്കുന്ന പക്ഷം ഈ വക ന്യൂനതകൾ നമ്മുടെ ഗ്രന്ഥഭാഷയിൽനിന്ന ഒരിക്കൽ വിട്ടുപോകുന്നതാണെന്ന തോന്നുന്നു. ഈ ഭാഷാസാഹിത്യസംസ്കരണക്കമ്മിറ്റിയുടെ ഒരു മേലന്വേഷണം പാഠശാലകളിൽ പുസ്തകങ്ങളെ നിശ്ചയിക്കുന്ന സംഗതിയിലുണ്ടായിരിക്കുന്നതു വളരെ നന്നായിരിക്കും. നല്ലതെന്ന ഈ കമ്മിറ്റി അഭിപ്രായപ്പെടാത്ത യാതൊരു പുസ്തകവും സർക്കാരന്വേഷണമുള്ള പാഠശാലകളിൽ പഠിപ്പിക്കുവാൻ പാടുള്ളതല്ലെന്ന ഒരു നിശ്ചയം വരുത്തിവെക്കേണ്ടതാണ്.

സംസ്കൃതത്തിൽനിന്നൊ ഇംഗ്ലീഷിൽനിന്നൊ ഇതരഭാഷകളിൽനിന്നൊ നല്ല പുസ്തകങ്ങളെ ഭാഷാന്തരം ചെയ്ത് നമ്മുടെ ഭാഷക്ക് അഭിവൃദ്ധിയെ ഉണ്ടാക്കുന്ന ഗ്രന്ഥകാരന്മാരെ ഭാഷാഭിവൃദ്ധിക്ക് നിശ്ചയിക്കുന്ന മൂലധനത്തിന്റെ പലിശയിൽ ഒരംശംകൊണ്ട് സഹായിക്കയും അവരുടെ പുസ്തകങ്ങളുടെ പകർപ്പവകാശം ഈ കമ്മിറ്റി വാങ്ങി പുസ്തകങ്ങൾ വിറ്റുണ്ടാകുന്ന ധനത്തെ മൂലധനത്തോടു ചേർക്കയും ചെയ്യുന്നത് നന്നായിരിക്കും. സ്വകല്പിതകഥകളെ എഴുതി ഉണ്ടാക്കുന്ന നല്ല ഗ്രന്ഥകാരന്മാരേയും ഇതിന്നുതന്നെ സഹായിക്കേണ്ടതാണ്. പ്രവൃത്തിതോറും ഓരോ വായനശാല ഏർപ്പെടുത്തുന്നതും ആ വഴിക്ക് പത്രങ്ങളേയും മാസികകളേയും സഹായിക്കുന്നതും ഭാഷാഭിവൃദ്ധിക്ക് നല്ല മാർഗ്ഗങ്ങളാണ്.

എതു ഭാഷയുടേയും അഭിവൃദ്ധിക്ക് ഒരു പ്രധാനകാരണമായി നില്ക്കുന്നത് ആ ഭാഷയിലുള്ള നല്ല ഗദ്യപുസ്തകങ്ങളുടെ ബാഹുല്യമാണ്. അതുകൊണ്ട് നമ്മുടെ മലയാളഭാഷയിൽ നല്ല ഗദ്യഗ്രന്ഥങ്ങൾ വർദ്ധിക്കുമ്പോൾ നമ്മുടെ ഭാഷയും നിശ്ചയമായും ഉന്നതിയെ പ്രാപിക്കും. നല്ല ഭാഷക്ക് അടിസ്ഥാനമായിട്ടുള്ളത് നല്ല വ്യാകരണമാണ്. നമ്മുടെ ഭാഷ ഇപ്പോൾ ശൈശവാവസ്ഥയിലിരിക്കുന്നതിനാൽ ഇതിൽ വ്യാകരണത്തിന്റെ ആവശ്യതക്ക പൂർത്തിവന്നു കഴിഞ്ഞു എന്ന പറവാൻ പാടുള്ളതല്ല. വ്യാകരണങ്ങൾ പലതും ഉണ്ടാക്കീട്ടുണ്ടെങ്കിലും ഇതുവരെ ഉണ്ടായിട്ടുള്ള വ്യാകരണങ്ങളിൽവെച്ച് എല്ലാക്കൂട്ടങ്ങൾകൊണ്ടും ഉപരിയായി നില്ക്കുന്നവ രാജരാജവർമ്മ കോയിത്തമ്പുരാനവർകളുടെ

വീട്ടിന്റെ സകല ഭാഗങ്ങളും അചേതനങ്ങളാകുന്നു. ഒരു ശരീരത്തിലെ സകല പരമാണുക്കളായ അംശങ്ങളും ചേതനങ്ങളാകുന്നു. ശരീരിയോടുകൂടിയ വീടു അചരമാണ്. ശരീരിയോടുകൂടിയ ശരീരം ചരമാണ്. ഇത്രമാത്രമെ ഇവ രണ്ടും തമ്മിൽ മുഖ്യമായി ഭേദമുള്ളു. ഒരു വീട്ടിന്നു കാലാവധികളിൽ ഇളക്കിമേച്ചിൽ വേണം. കൂടക്കൂടെ അതിന്റെ അററകുററങ്ങളും നോക്കണം. ഇതുപോലെ തന്നെ ഒരു ശരീരത്തിന്നും ഇളക്കിമേച്ചിലും, അററകുററാന്വേഷണവും വേണം. വീടിളക്കിമേയുന്നത് ഓലകൊണ്ടോ, വയ്ക്കോൽകൊണ്ടോ, ഓടുകൊണ്ടോ, ആകുന്നു. ശരീരത്തെ മേയുന്നതു, ജഗന്നാഥൻ, മൽമൽ, ചീട്ടി, ഫ്ലാനൽ, പട്ടു മുതലായ വസ്ത്രങ്ങളെക്കൊണ്ടാകുന്നു. ഒരു വീട്ടിന്റെ ഭിത്തികളെ വെടിപ്പുവരുത്തി ഭംഗിയാക്കിയിടുന്നതു കുമ്മായമൊ, ചായങ്ങളോ തേച്ചാണല്ലോ. നമ്മുടെ ശരീരഭിത്തികളെയാകട്ടെ നാം സ്നാനാദികളാൽ വെടിപ്പാക്കുന്നു. വിള്ളലൊ, പൊള്ളലൊ, ചിതൽക്കേടുകളൊ, മററൊ ഉണ്ടെങ്കിൽ വീട്ടിന്റെ കഴുക്കോലുകൾ മുതലായതു മാററുന്നു. അപ്രകാരം തന്നെ ശരീരത്തിൽ വല്ല വെട്ടോ, മുറിവോ, വ്രണമോ, ചൊറി ചിരങ്ങുകളോ ഉള്ള ഭാഗങ്ങളെ നാം ശസ്ത്രപ്രയോഗങ്ങൾകൊണ്ടും, ഔഷധങ്ങൾകൊണ്ടും, മാററി സ്വച്ഛപ്പെടുത്തുന്നു. ശരീരത്തിലെ ഏതെങ്കിലും ഒരു ഭാഗം എടുത്തുകളഞ്ഞത് ആ സ്ഥാനത്തു പകരമായി മറെറാരു സാധനം വെക്കാൻ വയ്യല്ലോ. ഇനി വീടു സൂക്ഷിക്കുന്ന ഭാഗമെടുക്കുക. ഒരു വീടു ശുചിയായും വൃത്തിയായും ഇരിക്കേണമെങ്കിൽ അടിച്ചു തളിക്കുക, മെഴുകുക, വെള്ളം പകൎന്നു കഴുകുക, മുതലായവ ചെയ്യേണം. അതുപോലെ തന്നെ ഒരു ദേഹത്തിന്നും കേടുകൂടാതെയിരിക്കേണമെങ്കിൽ മലമൂത്രവിസൎജ്ജനാദികൾ ശരിയായുണ്ടായിരിക്കേണം. ഒരു ശരീരത്തിന്നു നവദ്വാരങ്ങൾ ഉണ്ട്. ഒരു വീട്ടിന്നും — പണിതീൎന്ന ഉടൻ — നവദ്വാരങ്ങൾ ഉണ്ട്. മലിനജലം പുറത്തേക്കൊഴുകിപ്പോകുന്നതിന്നുള്ള ഓവുകളും, വായുപ്രവേശനദ്വാരങ്ങളും, മററും വല്ല കാരണത്താലും അടഞ്ഞിരുന്നാൽ ഓവുകളിൽ കെട്ടിനില്ക്കുന്ന ചീഞ്ഞളിഞ്ഞ അഴുക്കുകളിൽനിന്നു ചലിക്കുന്ന അനിൎമ്മലവായുക്കളാലും, ഭൂതക്കണ്ണാടിയുടെ സഹായത്താൽ മാത്രം കാണ്മാൻ കഴിയുന്ന കൃമികളാലും, ആ ഗൃഹത്തിലെ നിവാസികൾക്കു പല ദീനങ്ങളും നേരിടുവാനിടയുണ്ട്. ഇതുപോലെ തന്നെ ശരീരത്തിലെ ദ്വാരങ്ങളും അതാതിന്റെ ജോലികളെ ശരിയായി ചെയ്യില്ലെങ്കിൽ പല സുഖക്കേടുകൾ ഉണ്ടാകുന്നു. മലമൂത്രാദികൾ കെട്ടിനില്ക്കയോ, ശ്വാസോച്ഛ്വാസം ചെയ്യുന്നതിന്നു ശ്വാസധമനിയിൽ വല്ല രോഗബാധയാലും പ്രതിബന്ധം നേരിടുകയോ, രോമകൂപങ്ങൾ അടഞ്ഞു സ്വേദബന്ധം വരികയോ ചെയ്താൽ ആ ശരീരത്തിലെ നിവാസിക്കും കഷ്ടപ്പാടുകൾ ഉണ്ടാകുന്നു. മുററത്തെ പുല്ലു പറിക്കുക; കൂടക്കൂടെ മാറാമ്പലയും, ചിതലും, മററും അടിക്കുക; ചുമരുകളിലും വാതിലുകളിലും മററും അശ്രീകരത്വം ബാധിക്കുന്ന പദാൎത്ഥങ്ങൾ തേക്കാതിരിക്കുക; ഭിത്തികളും മററും മഴയും വെയിലുംകൊണ്ടു നാനാവിധമാകാൻ അനുവദിക്കാതിരിക്കുക എന്നിങ്ങനെയാകുന്നു വീടു സൂക്ഷിക്കൽ. കൂടക്കൂടെ നഖങ്ങൾ ചെത്തുക; വിയൎപ്പും പൊടിയും തുടക്കുക; ജലദോഷം, പനി മുതലായതു പിടിക്കാതിരിപ്പാൻ വെയിലും മഴയും കൊള്ളാതിരിക്കുക; മിതമായും ഹിതമായും ഭക്ഷിക്കു

ണം. ലോകമെങ്ങുമുള്ള മഹാന്മാരായ ശരീരശാസ്ത്രജ്ഞന്മാർ ഈ വിഷയത്തെപ്പററി വളരെ ശാസ്ത്രീയയത്നങ്ങൾ ഇപ്പോഴും ചെയ്തുവരുന്നുണ്ട്. അതിനാൽ മനുഷ്യശരീരത്തിൽ വ്യായാമംകൊണ്ടുണ്ടാകുന്ന ഫലങ്ങളെപ്പററി അനുഭവസിദ്ധമായ ഒരു അറിവു നമുക്ക് അടുത്തകാലത്തിന്നുള്ളിൽ ഗ്രഹിച്ചുവരുന്നതാണെന്നും ഉറപ്പായും വിശ്വസിക്കാം. വ്യായാമത്തിന്റെ ഫലങ്ങളിൽ അധികഭാഗവും അഗാധങ്ങളാകയാൽ ഈ വിഷയത്തെപ്പററി നമുക്കിപ്പോഴുള്ള അറിവുകൊണ്ടു അവയെ സകാരണം വിവരിപ്പാൻ പ്രയാസമാകുന്നു. (തുടരും)

കോയാത്തു കൊച്ചുണ്ണിമേനോൻ.

# നമ്മുടെ ഭാഷ

മലയാളഭാഷയുടെ അഭിവൃദ്ധിക്കായി കുറെ ധനം സർക്കാരിൽനിന്നും ചിലവഴിക്കുവാൻ നിശ്ചയിച്ചിട്ടുള്ളതും കൊച്ചിസാഹിത്യസമാജം എന്ന ഒരു ഭാഷായോഗം ഭാഷയെ പോഷിപ്പിക്കുവാനായി കൂടീട്ടുള്ളതും വായനക്കാർ അറിവാനിടയായിട്ടുണ്ട്.

ഭാഷാപോഷണവിഷയത്തിൽ മുഖ്യമായും ആദ്യമായും ചെയ്യേണ്ടത് ഒരു നിഘണ്ടു ഉണ്ടാക്കുകയാണെന്നു ഭാഷാവ്യുൽപന്നന്മാരും ഭാഷാഭിമാനികളും ഒരുപോലെ സമ്മതിയ്ക്കുന്നുണ്ട്. എങ്ങിനെയാണ് ഈ കാര്യം നടത്തേണ്ടതെന്ന് ഇതുവരെ ആലോചിച്ചതായി അറിയുന്നില്ല. എന്റെ അഭിപ്രായത്തിൽ ഇത് എത്രയോ പരപ്പായിട്ടുള്ള ഒരു വിഷയമാണ്. ഒരു നിഘണ്ടുവെന്നുവെച്ചാൽ മൂർത്തങ്ങളായും അമൂർത്തങ്ങളായും ഉള്ള സകല പദാർത്ഥങ്ങൾക്കും ഉള്ള പേരുകൾ സംബന്ധിച്ചോ ഇല്ലാത്ത പേരുകൾ ഉണ്ടാക്കിയോ രേഖപ്പെടുത്തുന്ന ഒരു ഗ്രന്ഥം എന്നാണല്ലോ അർത്ഥം. ഇതിനു വിഷയമല്ലാതെ ബ്രഹ്മാണ്ഡകടാഹത്തിൽ യാതൊന്നും ഉണ്ടാകുന്നതല്ല. കാണുന്ന വസ്തുക്കൾ, കേൾക്കുന്ന വസ്തുക്കൾ, വിചാരിക്കുന്ന വസ്തുക്കൾ, എന്നുവേണ്ട മനസ്സടക്കം ആറു ഇന്ദ്രിയങ്ങൾക്കും ഗോചരമായിട്ടുള്ള സകലതും ഇതിൽ ഉൾപ്പെടുന്നതാണ്. ഇവയുടെ പേരുകളെല്ലാം രേഖപ്പെടുത്തുന്നത് ഒരാളെക്കൊണ്ടൊ ഒരു ദിവസംകൊണ്ടൊ എന്നല്ല അനേകം ആളുകളെക്കൊണ്ടും ദിവസങ്ങൾകൊണ്ടും ദുസ്സാദ്ധ്യമായിട്ടുള്ളതാണ്. അതുകൊണ്ടു ഒരു മലയാളനിഘണ്ടു ആവുന്നതും ശുദ്ധമാവേണമെങ്കിൽ മലയാളഭാഷ അറിയാവുന്ന എല്ലാവരും ഒരുപോലെ ഒത്തു പ്രവൃത്തിച്ചു സാധിക്കേണ്ടുള്ളൂ.

ഒന്നാമതു വിഷയങ്ങളെ തരംതിരിക്കണം. പക്ഷികൾ, മൃഗങ്ങൾ, ഗോളങ്ങൾ, മനോവികാരങ്ങൾ, തൊഴിലുകൾ എന്നിങ്ങിനെയുള്ള സാമാന്യവിഭാഗങ്ങളെ വ്യവസ്ഥപ്പെടുത്തി അവയെത്തന്നെ വീണ്ടും അവാന്തരങ്ങളായി വിഭജിക്കണം. ഇങ്ങിനെ ഒന്നോ രണ്ടോ ആളുകൾകൂടി ഓരോ ചെറുവിഭാഗത്തെ എടുത്താൽ തത്സംബന്ധമായ എല്ലാ വാക്കുകളേയും ശേഖരിക്കുവാൻ സാധിക്കത്തക്കവണ്ണം വിഭാഗങ്ങൾക്കു ചെറുപ്പമുണ്ടായിരിക്കണം. അതിന്റെ ശേഷം ദേശഭേദേന ഈ വാക്കുകളെ വ്യവസ്ഥപ്പെടുത്തുവാനോ ദേശ്യങ്ങൾ ചേർക്കുവാ

ന്നോ അതാതു ദേശങ്ങളിലുള്ള ആളുകളെ അധികാരപ്പെടുത്തണം. അതിന്നുപുറമെ ഇതുവരെ പ്രസിദ്ധം ചെയ്തിട്ടുള്ള പുസ്തകങ്ങളിൽ നിന്നും പഴയ രിക്കാർഡുകളിൽ നിന്നും ഓരോരോ ഇനങ്ങളിലുള്ള വാക്കുകൾ തരംതിരിച്ച് എഴുതിച്ചേർപ്പാൻ പണ്ഡിതന്മാരെ നിശ്ചയിക്കണം. ഇങ്ങിനെ കാലഭേദങ്ങൾകൊണ്ടു നശിച്ചതും ഉണ്ടായതും ആയ വാക്കുകളെ സംഗ്രഹിച്ചതിന്റെ ശേഷം തർജ്ജമയുടെ ആവശ്യത്തിന്നായോ മറ്റൊ കാലത്തിന്റെ മാറ്റത്തിന്നനുസരിച്ചു സൃഷ്ടിക്കേണ്ടതായ വാക്കുകൾ തമിഴ്, സംസ്കൃതം ഈ ഭാഷകളിൽ ഇല്ലാത്തപക്ഷം മറ്റു ഭാരതീയഭാഷകളെ അവലംബിക്കണം. ഒന്നുകൊണ്ടും പറ്റാത്ത ദിക്കുകളിൽ ഏതേതു ഭാഷകളിൽ നിന്നാണോ വാക്കുകൾ കടംവാങ്ങുന്നതെന്നു വിചാരിക്കുന്നതെന്നുവെച്ചാൽ അതാതുഭാഷകളിൽനിന്നുതന്നെ ഉച്ചാരണസൗകര്യത്തിന്നുവേണ്ടി ഒരു സാമാന്യനിയമം അനുസരിച്ചു വർണ്ണവ്യത്യാസത്തിൽ വേണ്ട മാറ്റങ്ങൾ ചെയ്തു മലയാളഭാഷയിലേക്കു അതു് എടുക്കേണ്ടതാണ്.

സാങ്കേതികശബ്ദങ്ങൾ വ്യവസ്ഥപ്പെടുത്തിയതിന്നുശേഷമല്ലാതെ മേലാൽ ശാസ്ത്രപുസ്തകങ്ങൾ തർജ്ജമചെയ്യുന്നത് അനുചിതമായിരിക്കും. നിഘണ്ടുവിലേക്കു സ്വീകരിക്കാവുന്ന വിധത്തിലെ നിഘണ്ടു ഉണ്ടാവുന്നതിന്നുമുമ്പ് ആ വക വാക്കുകൾ നിർമ്മിക്കാവൂ. സാങ്കേതികങ്ങളായ ശബ്ദങ്ങൾ മുൻകൂട്ടിത്തന്നെ തർജ്ജമചെയ്തു സാഹിത്യസമാജത്തിന്റെയും ഭാഷാസംസ്കരണകമ്മിറ്റിയുടെയും ഒത്താശയോടും അനുമതിയോടും കൂടി വ്യവസ്ഥപ്പെടുത്തി ശാസ്ത്രഗ്രന്ഥങ്ങൾ തർജ്ജമചെയ്യുന്നതായാൽ സർവ്വസമ്മതമായ ഒരു നിഘണ്ടു ഉണ്ടായതിന്നുശേഷം ആ വാക്കുകൾക്കു മാറ്റംവരാതെ വെക്കാവുന്നതാണ്. ഭാഷയ്ക്കും വ്യവസ്ഥയുണ്ടാവുന്നതാണ്. ഭാഷയ്ക്ക് ഐകരൂപ്യം സമ്പാദിക്കുവാനും എളുപ്പമുണ്ട്. നിഘണ്ടുവിൽ ഭാഷാശബ്ദങ്ങളുടെ വ്യുൽപത്തികൂടി ചേർക്കുന്നതായാൽ ഭാഷാവ്യാകരണം അതുകൊണ്ടുതന്നെ വ്യവസ്ഥപ്പെടുന്നതാണ്. ഇതുവരെ ഉണ്ടായിട്ടുള്ള മലയാളപുസ്തകങ്ങളിൽ തള്ളേണ്ടതും കൊള്ളേണ്ടതും വേർതിരിച്ചു, തള്ളേണ്ടതിനെ കൊണ്ടാടുകയില്ലെന്നു സാഹിത്യസമാജത്തിൽ നിന്ന് ഒരു നിയമംപാസ്സാക്കുന്നതു നന്നായിരിക്കും. സമാജത്തിന്റെ സമ്മതം കൂടാതെ പുസ്തകശാലകൾ സ്കൂളുകൾ മുതലായവകളിലേക്കു പുസ്തകങ്ങൾ സ്വീകരിക്കുന്നതല്ലെന്നു ഭാഷാസംസ്കരണക്കമ്മിറ്റിക്കാർ ഒരു ഏർപ്പാട് ചെയ്യുന്നതും നന്നായിരിക്കും.

ഭാഷ മേലാൽ കലരാതിരിക്കുവാൻ വേണ്ടി ഇപ്പോൾ പ്രസിദ്ധംചെയ്തിട്ടുള്ളതും ഇനി പ്രസിദ്ധംചെയ്യുന്നതും ആയ പുസ്തകങ്ങൾ, മാസികകൾ, വർത്തമാനപത്രങ്ങൾ ഇവയിലുള്ള ഭാഷയെ സമാജത്തിലെ അംഗങ്ങൾ സൗകര്യംപോലെ പരിശോധിച്ച് ഒരു മാസികയേയോ വർത്തമാനപത്രത്തെയോ പ്രതിനിധിയായി സ്വീകരിച്ച് അഭിപ്രായങ്ങൾ കൂടെക്കൂടെ പ്രസിദ്ധം ചെയ്യുന്നതു വളരെ ഉപകാരമായിരിക്കും. വിഷയവും കാഠിന്യവും, ഭാഷയും, തരാതരംപോലെ മാറി ഇപ്പോൾ സ്കൂളുകളിൽ പഠിപ്പിച്ചുവരുന്ന പാഠപുസ്തകങ്ങൾ ഉടച്ചുവാർക്കുവാൻ കാലം അതിക്രമിച്ചിരിക്കുന്നു.

സഫ്റജിസ്റ്റ് (Suffragist) എന്ന വാക്കിന്നു 'സമ്മതിദാനാവകാശവാദിനി' എന്നു നാവു കൊഴയാതെ പറയാൻ സാധിച്ചുവെങ്കിലും ഭാഷയ്ക്കു 'സഫ്റജിസ്റ്റ്' എന്നു പറയുന്നതായാൽ പത്രപ്രവർത്തകന്മാർക്ക്

ല്ലാതെ ഭാഷാഭിമാനികൾക്കും അസഹ്യതയുണ്ടാകുമെന്നു തോന്നുന്നില്ല. "അമ്മത്തിനു വേണ്ട ക്ലാരക്കൾ" ശൃംഗാരിസ്സാങ്കികൾ സല്ലാപം ചെയ്യുന്ന സമയത്ത് ആവശ്യമാണെന്നു ആരും സമ്മതിക്കുന്നതല്ല. "ഏ. കെ. പാർത്ഥസാരഥി അയ്യങ്കാരുടെ അഗ്രാസനത്തിൻ്റെ ചോട്ടിൽ ഒരു പ്ലേഗ്സഭകൂടി." എന്ന് ഇംഗ്ലീഷിൽ പറഞ്ഞല്ലാതെ പച്ചമലയാളത്തിൽ പറഞ്ഞാൽ അർത്ഥം മാറി അന്ധാളിക്കുന്നത് വായനക്കാരുടെ കുറവാണെന്നു പറഞ്ഞുകൂടാ.

മുൻപറഞ്ഞ മാതിരിയുള്ള വൈകല്യങ്ങൾ ഇനിമേലെങ്കിലും വന്നുകൂടാതെ ദേശഭേദവും, ജാതിഭേദവും, ഭാഷാഭേദവും അനുസരിച്ച് മലയാളവാക്കുകളേയും വാചകങ്ങളേയും കലുഷമാക്കിത്തീർക്കാതെ കാത്തുരക്ഷിക്കേണ്ടുന്ന ഭാരം ഭാഷാഭിമാനികൾക്ക സാമാന്യേനയും സാഹിത്യസമാജം ഭാഷാസംസ്കരണക്കമ്മറ്റി ഇവക്ക് പ്രത്യേകിച്ചും ചുമതലയുള്ളതാണെന്നുള്ള എന്റെ അഭിപ്രായത്തെ പറഞ്ഞുകൊണ്ടു തല്ക്കാലം വിരമിക്കട്ടെ.

സാമാജികൻ.

---

# സമ്മാനം പുസ്തകസമ്മാനം

പത്തുറുപ്പികയോളം വിലപിടിച്ച

## 100 നല്ല മലയാള പുസ്തകങ്ങൾ

അഞ്ചുറുപ്പിക കൊടുത്താൽ കിട്ടുമെങ്കിൽ അതൊരു സമ്മാനം തന്നെയല്ലേ? പരോപകാരത്തിന്നായി പൊതുജനങ്ങളാൽ നടത്തപ്പെടുന്ന "മംഗളോദയം" കമ്പനിക്കാർ ആദ്യത്തെ 1000 അപേക്ഷകർക്ക് ഓരോ പുസ്തകത്തിന് എട്ടണ വരെ വിലപിടിച്ച പലതരത്തിലുമുള്ള 100 നല്ല പുസ്തകങ്ങൾ 5 ഉറുപ്പിക വിലക്കു (തപാൽക്കൂലിഉൾപ്പെടില്ല) അയച്ചുകൊടുപ്പാൻ തീർച്ചപ്പെടുത്തിയിരിക്കുന്നു. കേരളത്തിലെ എല്ലാഭവനങ്ങളിലും ഗ്രന്ഥശാലകൾ ഉണ്ടാക്കുവാൻമാത്രമാണ് ഇതിന്റെ ഉദ്ദേശം. ഒടുവിൽ ഇച്ഛാഭംഗം വരാതിരിപ്പാൻ അപേക്ഷകൾ താഴെ പറയുന്ന മേൽവിലാസത്തിൽ ഉടനെ അയക്കുക—

മാനേജർ, മംഗളോദയം കമ്പനി, (ക്ലിപ്തം) തൃശ്ശിവപേരൂർ.

# पिकसन्देशः ।



सेण्जोसफ् शागबहुधनयुतं विश्वविख्यातमन्यत्<br>
नानादेश्यैर्विमलधिषणैः शिष्यवर्गैः समृद्धम् ।<br>
लोकन्याये भुवनचरिते भूमिशास्त्रे नदीष्णै-<br>
स्तीक्ष्णैर्विद्यायुवतिरसिकैर्मण्डितं दर्शनीयम् ॥ ६२ ॥

सेपश्येथास्तिमितमनसा रंगमध्ये ज्वलन्तं<br>
लक्ष्मीलीलालुलितहृदयं चार्थिनां पारिजातम् ।<br>
जीमूताभं प्रणतवपुषं गर्भिताशेषलोकं<br>
श्रीरंगेशं निगममहितं नीरजास्यं नितान्तम् ॥ ६३ ॥

नामं नामं नळिनचरणं नामशेषीकृतारिं<br>
नाभीपद्मं नरकमथनं नर्तिताद्रिं नताक्षम् ।<br>
नाळीकाक्षं नरहरितनुं नागभोगाधिवासं<br>
नार्दिं नोतं नयनसुभगं नाथनारायणं तम् ॥ ६४ ॥

नित्यं नित्यं पयसि विमले पावने सह्यजायाः<br>
स्नायं स्नायं विगतमलिना योगिनो भोगिनश्च ।<br>
ध्यायं ध्यायं भुजगशयनं चिन्तिताश्रिचरंगे<br>
भूयो भूयो जयगिरमहो संगिरन्तेऽन्तरंगे ॥ ६५ ॥

नैजार्हन्तीप्रचिकटयिषासंप्रवृत्ता नयज्ञा<br>
जिह्वारंगोत्तरलसरलोल्लोलकल्लोलवादाः ।<br>
वाचोयुक्त्या प्रतिकथयितुः पूर्वपक्षांश्च रोषात्<br>
धिक्कुर्वाणा विहृतवदना वावदूका वदन्ते ॥ ६६ ॥

यस्मिन् रंगे मतिमतमहातूलवातूललीलः
श्रीमद्रामावरजचरणद्वंद्वसर्वंचरीकः ।
दुस्तर्कौघश्रतिकथकवाराशिकुंभोद्भवो यो
ज्ञानाचार्यो यतिपरिवृढो रंगरामानुजोऽभूत् ॥ ६७ ॥

हर्षोन्मीलद्विबुधनिवहैः पारिजातप्रसूनै-
र्मध्येरंगं निशि निशि च यः पूज्यते दीनबन्धुः ।
तस्य छत्रीकुरु मरतकश्यामलाभ्यां गरुद्भ्यां
भक्त्या दत्ता सलिलकणिका चापि तुष्ट्यै प्रभूणाम् ॥ ६८ ॥

वीचीसुभ्रूं सलिलवसनां फेनहारामुदारां
तर्थिश्रोणिं शफरनयनां कोकवक्षोजभाराम् ।
शैवालाळीकुटिलचिकुरां संततावर्तनाभिं
कावेरीं कः सरससुदतीं वीक्ष्य साधो न तुष्येत् ॥ ६९ ॥

रंगक्षेत्रं जलधिदुहितुर्दिव्यदेशेषु चाद्यं
तीर्थं सेयं कनकतटिनी यां श्रुतिस्तोष्टवीति ।
अस्येशानः सकलजगतां नायको रंगनाथः
वासः स्याचेदिह जगति वैकुण्ठमुत्कण्ठते कः ॥ ७० ॥

शालीधान्यैर्नियतकपिशां सह्यजावारिपूतां
नानार्जाद्रमभृशहजिकेंद्रादिकानन्दरायैः ।
राज्ञां वर्यैः विपुलनगरी पालिता या चिराचां
तंजां कंजावसथमहिनां नैव गच्छेरपश्यन् ॥ ७१ ॥

(क्रमशः)

को. र. रंगाचार्यः ।



# മംഗളോദയം

ഫാവ്വൻ

പുസ്തകം 5 } തുലാമാസം { ലക്കം 12


### മംഗളം

ഉടലിലമലനീറും ഉത്തമാംഗത്തിലാറും
തുഹിനകിരണകീറും താമ്രകാടീരവാറും
നിടിലഭുവി ചെന്തീയും തീയപാംഗത്തിലേറും.
കരുണയെസമിതാവും കാൺമൂതൊൻനാളുതേറും.

ഒരു പ്രാചീനകവി.

കൊച്ചിയിലെ മനുഷ്യവർഗ്ഗങ്ങളും

## ജാതികളും

II

കാടരുടെയും മററു കാട്ടുജാതിക്കാരുടെയും മുഖ്യ തൊഴിൽ കാട്ടിലെ ഉല്പന്നങ്ങൾ ശേഖരിക്കുകയാണ്. കാട്ടിലെ ചെറുതരം ഉല്പന്നങ്ങൾ താഴെ വിവരിക്കുന്നവയാകുന്നു:–

1 കടുക്ക
2 മാകാണിക്കിഴങ്ങ്
3 ഇഞ്ചി
4 മഞ്ഞൾ
5 പൂവക്കായ
6 തേൻ
7 മെഴുക്
8 മട്ടിപ്പാൽ
9 കുങ്കിലിയം
10 ചീനിക്ക
11 ലവങ്ഗപ്പട്ട
12 ഏലക്കായ
13 കാട്ടുമുളക്
14 താന്നിക്ക
15 നെല്ലിക്ക
16 പതത്തി
17 തിപ്പലി
18 പാതിരി
19 വെള്ള (ഏലിത്തി)
20 കാഞ്ഞിരക്കുരു
21 ജോനകപ്പുല്ല്

ഇതുകൾ ഗവൺമെന്റുവക സ്വത്താകുന്നു. ഗവൺമെണ്ടിൽനിന്നും ഏതെങ്കിലും സംഖ്യക്കു കൺട്രാക്ടർമാർ കുത്തകയായിക്കൊണ്ടു

ത്, അവർ കാടന്മാരുടെയും മലയന്മാരുടെയും സഹായത്താൽ ശേഖരിച്ച കമ്പോളത്തിൽ കൊണ്ടുപോയി വില്ക്കുകയാണ്. കൺട്രാക്ടന്മാർ അവക്ക് അരിയും ഉപ്പും ചിലപ്പോൾ മുളകും പുകയിലയും കറുപ്പും ശേഖരിച്ചുകൊടുക്കും. തുണി മുതലായ സാധനങ്ങൾ വാങ്ങുന്നതിലേക്കു പണവും കൊടുക്കും. വേനല്ക്കാലത്ത് ഉല്പന്നങ്ങൾ ശേഖരിക്കുന്നതിനു മാത്രം ഇവർ ഉദ്യോഗിക്കപ്പെടുന്നതും അപ്പോൾ അവക്കു ഉപജീവനത്തിനുവക ധാരാളമുള്ളതുമാകുന്നു. ചില്ലറ ഉല്പന്നങ്ങളിൽനിന്നും ഗവമ്മെണ്ടിലേക്കു ആണ്ടിനാൽ 8000 ഉറുപ്പികയോളം കിട്ടിവരുന്നുണ്ട്.

കാടന്മാരും ആനകളുമില്ലെങ്കിൽ കൊച്ചിയിലെ മലകളെക്കൊണ്ട് ഉപയോഗമില്ലെന്നാണ് പറയാറ്. രണ്ടും മലകളിലെയും കാടുകളിലെയും നിവാസികൾതന്നെ. രണ്ടും വേണ്ടുംവിധം ഉപയോഗപ്പെടുത്തുന്നതായാൽ കാട്ടിലെ അമൂല്യമായ നിക്ഷേപം കൈവശമാക്കുന്നതിന് അനർഘമായ സഹായവുമാകുന്നു. ആനകളില്ലാഞ്ഞാൽ ഒരു തടി പൊന്തിക്കുവാൻപോലുമോ, കാടന്മാരില്ലാഞ്ഞാൽ കാട്ടിലേക്കു വഴിവെട്ടുവാനോ അസാദ്ധ്യമാണ്. കാടന്മാക്കു മരംകേറ്റം സഹജമാകുന്നു. അവരതിൽ പ്രത്യേകിച്ചും സമർത്ഥന്മാരുമാണ്. ചില വൃക്ഷങ്ങൾക്ക് 100-ം 150-ം അടി ഉയരവും 20-ൽപരം അടി ചുററളവും ഉണ്ടായിരിക്കും. വൃക്ഷം ഇത്രയോ ഇതിലധികമോ വലിപ്പമുള്ളതായിരുന്നാലും വേണ്ടില്ല, അവർ കരിംകുരങ്ങന്മാരെപ്പോലെ അതിന്റെ മുകളിൽ നിഷ്പ്രയാസമായി കേറിക്കളയും. തേനെടുക്കൽ അവരുടെ ഇഷ്ടപ്പെട്ട ഒരു തൊഴിലാണ്. ഈച്ചകളുടെ കുത്തു കൊള്ളാതിരിക്കാനായി അധികമായും രാത്രിസമയങ്ങളിൽ ചൂട്ടം കൊളുത്തിക്കൊണ്ടു പോയിട്ടാണ് അവർ തേനെടുക്കാറ്. കൊമ്പുകളോ ചില്ലകളോ ഇല്ലാതെ തടി നേരെ ചൊവ്വുള്ളതായിരുന്നാൽ അടിക്കടി തടിയിൽ മരത്തിന്റെ പൂള് തള്ളിക്കേറി അതിന്മേൽ ചവിട്ടിയാണ് മരത്തിന്റെ മുകളിൽ കയറുന്നത്. അവർ ഈ വിധം ശേഖരിക്കുന്ന തേൻ കുറച്ചൊന്നുമല്ല. ഇതു നാലു പ്രത്യേകതരം ഈച്ചകളിൽനിന്നും ഉണ്ടാവുന്നതാണ്. തേനിൽ അധികഭാഗവും ശേഖരിക്കുന്നതു മൂപ്പെത്തിയ മരങ്ങളുടെ പൊത്തുകളിൽ ഒരു വക ഏടത്തരം ഈച്ചകൾ ഉണ്ടാക്കുന്നതിൽനിന്നാകുന്നു. കാടന്മാർ തേനീച്ചക്കൂടുകളെ നിർഭയമായി ആക്രമിക്കും. മന്ത്രശക്തികൊണ്ടാണ് അവക്ക് ഈച്ചകളുടെ കടി പററാതിരിക്കുന്നത് എന്നാണ് അവരുടെ നാട്യം. എന്നാൽ അവരുടെ നാട്യം എന്തെങ്കിലുമാവട്ടെ. നമുക്ക് ഇത്രയേ വിചാരിപ്പാനുള്ളു: ഈച്ചകളുടെ അടുക്കൽ ചെല്ലുന്നതിനു സാമാന്യം ധൈര്യമാണ് മുഖ്യമായി വേണ്ട 'മന്ത്രം'--വലിയ ധൈര്യംകൂടി ആവശ്യമില്ല. എന്തെന്നാൽ പാറകളിൽ വസിക്കുന്ന ഈച്ചകളെപ്പോലെ മരങ്ങളിൽ വസിക്കുന്നവ ക്രൂരമായി ഉപദ്രവിക്കാൻ എത്തുകയില്ല. അതിനാൽ ഒന്നാരണ്ടു കാച്ചു കടികൾ മാത്രമേ ഏല്ക്കുകയുള്ളു. അതുതന്നെ അവരുടെ മാർദ്ദവമില്ലാത്ത തൊലിയിൽ ഏല്പിക്കത്തക്കവണ്ണം കഠിനമായിരിക്കുകയുമില്ല. തേൻ ശേഖരിക്കുന്നതിൽ മുഖ്യമായ ബുദ്ധിമുട്ടു കൂടിന്റെ ഭാരം വിസ്താരപ്പെടുത്തുന്നതിലാണ്. പാറകളിലുള്ള ഈച്ചകൾ ഉണ്ടാക്കുന്ന തേനാണ് അധികം ഗുണമുള്ളത്. ഇതിനു 'മലന്തേൻ' എന്നു പറയുന്നു. ഇത്തരം ഈച്ചകൾക്കു വലിപ്പം കൂടിയിരിക്കും.

ന്ന് ഇവകൾ കൂടുണ്ടാക്കുന്നതു പാറകളുടെ പിളൎപ്പുകളിലും ഭയങ്കരങ്ങളായ പ്രപാതങ്ങളുടെ വക്കുകളിലുമാകുന്നു. ഇവയും മഹാ ഭയങ്കരങ്ങളാണ്. ഇവയുടെ ഉപദ്രവം ഭയന്നു സാമാന്യന്മാരും പകൽസമയം തേനെടുക്കാൻ തുനിയാറില്ല. ആരെങ്കിലും അസഹ്യപ്പെടുത്തിയാൽ അവ എല്ലാംകൂടി ചെന്ന് എതിൎക്കും. ഇവയുടെ കുത്തു ദുസ്സഹമാകകൊണ്ട് അതിൽനിന്നും രക്ഷപ്പെടുക അസാദ്ധ്യവും അടുത്തുചെല്ലുന്നത് ഏറ്റവും അപകടവുമാകുന്നു. കാടന്മാർ രാത്രിയാണ് തേൻകൂട് എടുക്കുന്നത്. അതിന്നു അവർ ഉപയോഗിക്കുന്ന രീതിയും സമ്പ്രദായവും, ഇത്തരം ജീവികൾ കാണിക്കുമെന്ന് ഒരിക്കലും വിചാരിപ്പാൻ തരമില്ലാത്തവിധം, ധൈൎയ്യവും വിവേകവും പ്രത്യക്ഷപ്പെടുത്തുന്നതാണ്. ചൂരൽകൊണ്ടോ മുളകൊണ്ടോ ഉള്ള കണ്ണികളാലുണ്ടാക്കപ്പെട്ടതും നൂറടിയിൽപരം നീളമുള്ളതുമായ ഒരു ചങ്ങല കൂടുകൾക്കു സമീപം ഒരിടത്ത് എത്തുന്നതുവരെ എറക്കി പ്രപാതത്തിന്റെ മുകളിൽ ഒരിടത്തു കാലേകൂട്ടി ബന്ധിച്ചുറപ്പിച്ചിട്ട്, ഇരുട്ടും കാറ്റുമുള്ള ഒരു രാത്രി കുറിയേടത്തു സമയം ഒരു കാടൻ തനിച്ചോ ഭാൎയ്യയോ സഹോദരനോ മകനോ കൂടിയോ ചെന്ന്, ഒരു പന്തവും കൊളുത്തി, ഉറച്ചുനില്ക്കാതെ ആടിക്കിടക്കുന്ന ഈ ചങ്ങലയിൽ കൂടി ഇറങ്ങി, പന്തംകൊണ്ട് ഈച്ചകളെ ആട്ടിനിരത്തിക്കൊണ്ടാണ് തേൻ ശേഖരിച്ച് അവർ വില വാങ്ങുന്നത്. ഒരു ഭയങ്കരമായ കൽമലയുടെ മുഖത്ത് ഇമ്മാതിരി ഒരു ചങ്ങലക്കോണി തൂങ്ങിക്കിടക്കുന്നതു കണ്ട് അതിന്മേൽ നടക്കുവാൻപോകുന്ന സംഭവത്തെപ്പറ്റി ആലോചിക്കുമ്പോൾതന്നെ ഒരുവന്റെ രക്തം തിളച്ചുപോകും. എന്നാൽ ഇതിന്മേൽ ചെയ്യുന്ന അഭ്യാസത്തിന്നു പ്രതിഫലമായി തെറ്റിപ്പിക്ക കൊടുത്താൽ അവൎക്ക് പരമ സന്തോഷമായി. ഇരുട്ടുള്ള രാത്രികളിൽ ഈച്ചകൾ മഹാ മന്ദന്മാരായി കാണപ്പെടുന്നതുകൊണ്ടാണ് ഈ സമ്പ്രദായം കൈക്കൊള്ളുവാനും ഫലപ്രദമായിത്തീരുവാനും. കാറ്റിക്കാട്ടിൽ ഇലയോ മറയോ ഇല്ലാത്ത മരങ്ങളിൽ കൂടുകളുണ്ടാക്കുന്ന മറ്റൊരുതരം തേനീച്ചകളുണ്ട്. അവയുടെ തേൻകൂടുകൾ സാധാരണയായി ഒരു പാത്രമുട്ടയുടെ ആകൃതിയും വലിപ്പവുമാണ്. അതു മെഴുകും എല്ലാംകൂടി എടുത്തവഴിയെ ഭക്ഷിപ്പാൻ വിരോധമില്ലാത്തവിധം അത്ര തെളിവും ശുദ്ധിയും വൃത്തിയുമുള്ളതുമാകുന്നു. വൃക്ഷങ്ങളുടെ കൊമ്പുകളിൽ കൂടുകളുണ്ടാക്കുന്ന നാലാമതൊരുതരം ഈച്ചകളുണ്ട്. ഈ വൃക്ഷങ്ങളിൽ ചിലവ വളരെ ഉയരമുള്ളതുമായിരിക്കും. ഇന്ദ്രിയങ്ങൾക്കുള്ള ചാതുൎയ്യം, ശരീരത്തിന്റെ ഉറപ്പ്, മരണത്തെപ്പറ്റി കൂസലില്ലായ്മ, കൌശലം, പ്രകൃതിയെപ്പറ്റിയുള്ള അറിവ് — ഇവയാണ് കാട്ടുജാതിക്കാരുടെ ജന്മസിദ്ധമായ സ്വഭാവങ്ങൾ. കാടന്മാരും ഈ സ്വഭാവങ്ങളിൽനിന്നു ഭിന്നിച്ചവരല്ല. മേൽപറഞ്ഞ തൊഴിലുകൾക്കു പുറമെ മരം മുറിക്കുക, വിറകുകെട്ടുകൾ കെട്ടിയുണ്ടാക്കുക മുതലായ സാധാരണ കൂലിപ്പണികൾ അവർ ചെയ്യും; ദിവസം 5 മുതൽ 7 വരെ അണ കൂലി സമ്പാദിക്കുകയും ചെയ്യുന്നുണ്ട്. കാട്ടിലെ ഉല്പന്നങ്ങൾ ശേഖരിക്കുന്നതിന്നുള്ള കൂലി സാധനങ്ങളുടെ ഗുണത്തിന്റെ കൂടുതൽകുറവുകളുടെ അവസ്ഥപോലിരിക്കും. കൊല്ലംതോറും മലവകഡിപ്പാൎട്ടുമെണ്ടിൽനിന്നും കോണ്ട്രാക്ടന്മാരായി അവൎക്ക് അരി, മുണ്ടു, കുപ്പായം, തൊപ്പി, കടുക്കൻ, മോതിരം, പുകയില, കറുപ്പ്, ഉപ്പ്, എണ്ണ, നാളികേരം മുതലായ

വ കൊട്ടക്കാറുണ്ട്. കുംഭം, മീനം മാസങ്ങളിൽ മെഴുകും തേനും; മിഥുനം, കർക്കടകം മാസങ്ങളിൽ ഏലക്കായും ശേഖരിക്കുന്നതിലാണ് അവർ മുഖ്യമായി ഏർപ്പെട്ടിരിക്കുന്നത്.

കാടിനെപ്പററിയുള്ള സകലം അറിയാമെന്നാണ് കാടന്മാരുടെ അഭിമാനം. ഓരോ പതിയിലുള്ളവർക്കും അതിനു ചുററും അവർ ചേരുന്ന സ്ഥലങ്ങളെപ്പററി പ്രത്യേകം അറിവുണ്ടായിരിക്കും. ജന്മാന്തരവാസനയാലെന്നപോലെ കാട്ടിൽ തെററിപ്പോയ വഴികളെ കണ്ടുപിടിക്കുവാനും, അതിലെ സഞ്ചരിക്കാവുന്ന മൃഗങ്ങളുടെ സംഖ്യ ഏതാണ്ട് സൂക്ഷ്മമായി തീർച്ചപ്പെടുത്തുവാനും അവർക്കു പ്രയാസമില്ല. ഇതിനും പുറമെ കാലടി കണ്ടു ജന്തുക്കളെ മനസ്സിലാക്കുവാനും ഗന്ധഗ്രഹണസാമർത്ഥ്യംകൊണ്ട് അവ സഞ്ചരിക്കുന്നേടം കണ്ടുപിടിപ്പാനും പ്രയാസമില്ല. അവർ മുറിയേൽക്കപ്പെട്ട മൃഗത്തിന്റെ കാലടി നോക്കിപ്പോയി അതിനെ കണ്ടുപിടിക്കുന്നത് അത്ഭുതകരമായ ഒരു സംഗതിയാണ്. ഒന്നും അവരുടെ കണ്ണിൽ പെടാതിരിക്കുകയില്ല. ഒരു കാടനൊ മലയനൊ പതിയിൽ നിന്നും കാട്ടിൽ വളരെ ദൂരം പോകേണ്ടതായി വന്നാൽ, ഭാര്യയൊ മകനൊ താൻ പോയ വഴി കണ്ടുപിടിച്ച് ക്ഷണം കൊണ്ടുചെല്ലേണ്ടതിനു വഴിയിൽ ചുള്ളിക്കൊമ്പുകളും ഇലകളും വെട്ടിയിട്ടുംകൊണ്ടെ പോവുകയുള്ളു. കാടുതെളിക്കുന്നതിനും മൃഗങ്ങളെ നോക്കിക്കണ്ടെത്തുന്നതിനും നായാട്ടുകാർക്കു ഇവരുടെ സഹായം വളരെ ആവശ്യമാണ് 'പ്രകൃതിയെയും പ്രകൃതിയുടെ രഹസ്യങ്ങളെയും പററിയുള്ള അത്ഭുതകരമായ ഒരു ജ്ഞാനമാകുന്നു ഈ വിധം ജീവിതംകൊണ്ട് ഒരു കാട്ടുനിവാസിക്കുള്ള മെച്ചം. അവന്റെ ശ്രുതിശക്തിയും ചെവിയോർമ്മയും ആശ്ചര്യകരംതന്നെ. ഒരു പുലി അതിന്റെ മടയിലേക്കു് ഒളിച്ചുപോകുന്നതു നായാട്ടുകാരനെക്കാൾ മുമ്പിൽ അവൻ കാണുകയൊ കേൾക്കുകയൊ ചെയ്യുന്നു. പുലി വൃക്ഷത്തിന്റെ ചുവട്ടിൽകൂടി പോകുമ്പോൾ മുകളിലിരിക്കുന്ന കുരങ്ങന്റെ ചിലച്ചിലൊ കലമാൻ പേടിച്ചു പുറപ്പെടുവിക്കുന്ന ശബ്ദമൊ കേട്ടാൽ അതുകളുടെ കാരണം അവനു മനസ്സിലാകും. എന്നല്ല, കാട്ടിൽ കാണുന്നതും സംഭവിക്കുന്നതുമായ എല്ലാററിന്റെയും കാരണവും അതുകളുടെ സംഗതിയും അവനറിയാം. കഴുകന്മാർ ആകാശത്തിൽ ചുററിപ്പറക്കുന്നതു കണ്ടാൽ പുലി അതിന്റെ തീററ കഴിഞ്ഞുപോയി, അല്ലെങ്കിൽ ഇല്ല, എന്ന് അവനു പറവാൻ കഴിയും. ഒരു ചരൽക്കല്ലുപോലും സ്ഥാനത്തുനിന്നു ചലിച്ചുകണ്ടാൽ അതിൽനിന്നും അവൻ ഒരു സംഗതി കണ്ടുപിടിക്കും. ഒരു പുൽക്കൊടി മടിഞ്ഞുകിടക്കുന്നതു കണ്ടാൽ അതിൽനിന്നും എന്തെങ്കിലുമൊന്നു മനസ്സിലാക്കും.' ഇപ്രകാരം ഇന്ത്യയിലെ മഹോന്നതവംശവിഭാഗമായ സർ വില്യംക്രൂക്സ് പറഞ്ഞിരിക്കുന്നു. കാടന്മാർ നായാട്ടുകാരെക്കാൾ കാടുതെളിക്കുവാനും മൃഗത്തെ കണ്ടുപിടിക്കുവാനും സാമർത്ഥ്യം കൂടുന്നതുകൊണ്ടു യൂറോപ്യന്മാരും മററും നായാട്ടിനു പോകുമ്പോൾ ഇവരെ കൂട്ടിക്കൊണ്ടുപോകാറുണ്ട്. അവർ പുലി, കാട്ടുപോത്തു, കരടി മുതലായ മൃഗങ്ങളെ വെടിവെച്ചും മാനിനെയും പന്നിയെയും കണിവെച്ചുംപിടിക്കും. അവർ ഒന്നുമാഗമായിത്തിരിഞ്ഞ് ഒരു കൂട്ടക്കാർ മൃഗങ്ങളെ തെളിക്കയും മററവർ എയ്യൊ ചെറുതരം മൃഗങ്ങളെ കൃ

ണ്ണിവെച്ചോ പിടിക്കുകയും ചെയ്യുന്നു. കാടുകളിൽകൂടിയൊഴുകുന്ന തോടുകൾ കെട്ടിനിർത്തി അതിൽ നഞ്ഞുകലക്കി മത്സ്യവും പിടിക്കും. കാടന്മാർ പ്രസിദ്ധപ്പെട്ട വിഷവൈദ്യന്മാരുമാണ്. വിഷം തീണ്ടിയാൽ ഒരു പച്ചിലയുടെ നീരു സേവിക്കുകയും കോളുവായിൽ പുരട്ടുകയും ചെയ്താൽ ഒരിക്കലും പിഴക്കാതെ ജീവിക്കുന്നതായ ഒരു തരം വൃക്ഷം ഇവർക്ക് അറിവുണ്ടത്രെ.

ആനപിടുത്തത്തിൽ ഇവർ ഗവൺമെണ്ടിന്നും മറ്റു കാട്ടുടമസ്ഥന്മാർക്കും വലിയ സഹായികളുമാണ്. തങ്ങളെ നായാട്ടുകാർക്ക് കാണിച്ചുകൊടുത്തു കൊന്നു നശിപ്പിക്കുവാൻ സഹായിക്കുന്നതിന്ന് ആനകൾ പക വീട്ടുവാൻ ചെന്നാൽ ഓടിക്കേറി രക്ഷപ്രാപിക്കുന്നതിലേക്കായി കാടന്മാർ ഉറപ്പും ഉയരവുമുള്ള വൃക്ഷങ്ങളിൽ പടികൾ കെട്ടിയുണ്ടാക്കും. ആനകളെ ചിലപ്പോൾ കുഴിയിൽനിന്നാണ് പിടിക്കുന്നത്. കുഴിക്കു സാധാരണയായി 15 അടി ആഴവും വായക്കു 14 മുതൽ 18 വരെ അടി വീതിയുമുണ്ടായിരിക്കും. വേനൽക്കാലത്തു വെള്ളം കുടിപ്പാനായി ആനകൾ തോടുകളിലേക്കും മറ്റു ജലാശയങ്ങളിലേക്കും പലപ്പോഴും പോയ്ക്കൊണ്ടിരിക്കു പതിവുള്ളതുകൊണ്ടു കുഴികൾ അതുകൾക്കരികെയാണ് ഉണ്ടാക്കുന്നത്. കുഴികളുടെ അടിക്കു വായോളം വിസ്താരമുണ്ടായിരിക്കയില്ല. വായ മുളന്തഴ്തലുകളും വൃക്ഷശാഖകളും പാവി മണ്ണിട്ടു കരിയിലകൾ വിരിച്ചു മൂടിക്കളയും. സാധാരണ പെരുമാറുള്ള വഴികളിൽ കണിയുണ്ടാകുമെന്നു സംശയിച്ച് ഇവ തെറ്റിനടക്കുന്നതുകൊണ്ടു കുഴികൾ വഴിവിട്ടു ഉണ്ടാക്കപ്പെടുന്നുള്ളൂ. വഴിയരികെ വല്ല വൃക്ഷങ്ങളും കണ്ടാൽ അതിന്നടുക്കൽ ചെന്ന് ആന അതിന്റെ ശരീരം ഉരക്കുന്നു. ആ ഉരസൽകൊണ്ടുണ്ടാവുന്ന രസത്താൽ മതിമറന്ന് അത് അതിനെ ആവാഹിക്കുവാൻ ഒരുമ്പെട്ടിരിക്കുന്ന കുഴിയിൽ ചെന്നു വീഴുവാൻ സംഗതിയാവുന്നു. സാധാരണയായി കുട്ടിയാനകളെയാണ് പിടിക്കാറുള്ളത്. കുഴിയിൽ ആന വീണവെന്നറിഞ്ഞാൽ തൽക്ഷണം ആ വിവരം കാടന്മാർ മലവക അധികാരികൾക്ക് അറിവുകൊടുക്കുന്നു. സമീപത്തുള്ള കാടന്മാരൊ മലയന്മാരൊ വൃക്ഷങ്ങളുടെ വലിയ കൊമ്പുകൾ വെട്ടിക്കൊണ്ടുവന്ന് ആന രക്ഷപ്പെട്ടു കയറിപ്പോകാതിരിക്കാനായി കുഴിയുടെ മുകളിൽ വിലങ്ങനെ വെക്കും. കുഴിയിൽനിന്നു ആനയെ ചെണ്ടംവിധം കയറ്റിക്കൊണ്ടുവരുവാൻ നാട്ടാനകളെ പഠിപ്പിച്ചിട്ടുണ്ട്. അതിന്റെ മുൻകാലുകൾ ശരിയായി ഉറച്ചു നില്ക്കത്തക്കവിധം കുഴി മണ്ണിട്ടു നികത്തി, അതിനെ ഒരു വിധം നല്ലപ്രകൃതിയാക്കിയതിന്നുശേഷം, വല്ല ഇലകളൊ മറ്റാണെങ്കിലും തീറ്റസാധനങ്ങളൊ കാണിച്ചുകൊടുത്ത്, അതു വാങ്ങുവാനായി തുമ്പിക്കൈ നീട്ടുന്ന സമയം ഉറപ്പുള്ള കയറുകൾ അതിന്റെ കഴുത്തിൽ ബന്ധിക്കുന്നു. എന്നിട്ട് അതിന്റെ ഇളകിപ്പോകുവാനുള്ള ശ്രമത്തെയോ ഉപദ്രവത്തെയോ അടക്കി നിർത്തിയുംകൊണ്ട് അതിനെ കുഴിയിൽനിന്നു കയറ്റി രണ്ടു താപ്പാനകളുടെ നടുവിലാക്കി പുറത്തേക്കു കൊണ്ടുവന്ന്, അസംഖ്യം കാടരെയും മലയരെയും നാട്ടാനകളുടെയും സഹായത്താൽ കൊട്ടിലിലാക്കുന്നു. അതിനെ പിന്നെ അവിടെ പുറത്തേക്കിറക്കാതെ നിർത്തി നാട്ടാനകളുടെയും ആനക്കാരുടെയും ശിക്ഷകൊണ്ടും അടികൊണ്ടും തടിപിടിക്കു

മാവും കിളച്ചുപറിക്കുകയും ചെയ്യുന്നു. വെട്ടുകത്തി ഉത്തമമായുള്ള ഒരു ആയുധവുമാണ്. ഈ ഏകസാധനം ഇത്രയൊക്കെ കാൎയ്യങ്ങൾക്ക് ഉപയോഗമാകുന്നു. എന്നാൽ അതിന്റെ വില എത്രയോ തുച്ഛം.

രാജാവായിട്ടുള്ള അടുപ്പം.

കാടന്മാരെ രാജാവിന്റെ അടിമകളായിട്ടാണ് ഗണിച്ചുവരുന്നത്. അവിടത്തെക്കുറിച്ച് അവൎക്ക് വലുതായ സ്നേഹവും ബഹുമാനവുമുണ്ട്. കാട്ടിലേക്ക് എഴുന്നള്ളുമ്പോഴൊക്കെയും അവിടത്തെ എടുത്തു ഒക്കത്താവും കൊണ്ടുപോകുക, സാമാനങ്ങളെടുക്കുക മുതലായ എല്ലാ പ്രവൃത്തികളും അവർ ചെയ്യും. തിരുമനസ്സിലേക്ക് അവരുടെ നേരെയും വലിയ പ്രീതിയാണ്. അവിടന്ന് അവൎക്ക് മുണ്ടും കൊടുക്കുകയും, അരഞ്ഞാണം ചീപ്പുകണ്ണാടി മുതലായ സാധനങ്ങൾ സമ്മാനിക്കുകയും പതിവുണ്ട്. ഇവരെ പേടിപ്പിച്ച് ഒന്നും ചെയ്യാൻ ആരാലും കഴിയുന്നതല്ല. എന്തെങ്കിലും കഠിനമായി പേടിപ്പിച്ചുപറഞ്ഞാൽ അവർ മെല്ലെ വേറെ ഒരിടത്തേക്കു മാറിക്കളയും. ഒരു കാട്ടു മരത്തിനെപ്പോലെതന്നെ അവൎക്ക് ഗുണവുമുള്ളതാണ്. ഇവിടെയായാലും അവിടെയായാലും അവരുടെ ലഘുവായ ആവശ്യങ്ങളെല്ലാം നടക്കുകയും ചെയ്യും. എല്ലാവരും വളരെ ശുദ്ധന്മാരും, നിഷ്കളങ്കന്മാരും, ഉടക്ക് ചതി മുതലായ ദുൎഗ്ഗുണങ്ങൾ തീരെ ഇല്ലാത്തവരുമാകുന്നു. പ്രവൃത്തികളിലെല്ലാം ക്രമവും സത്യവുമുണ്ട്. ഒരിക്കലും അസത്യം പറകയില്ല. പരസ്പരം വഞ്ചിക്കുകയില്ല. ഒരിക്കലും ജോലിയിൽ ഉപേക്ഷ കാണിക്കുകയില്ല. ശരീരത്തിന്നു നല്ല ആരോഗ്യവും ബലവുമുള്ളതിനാൽ അവൎക്ക് കായികശക്തിയും സഹനശക്തിയും ആവശ്യമായ എന്തു പണിയും ചെയ്യാൻ കഴിയും. ഭാരം ചുമക്കുന്ന കാൎയ്യത്തിൽ വലിയ സഹനശക്തിയും വേഗം സഞ്ചരിപ്പാനുള്ള സാമൎത്ഥ്യവുമുണ്ട്. ആകപ്പാടെ നോക്കിയാൽ അവർ വളരെ ശാന്തന്മാരും, വണക്കമുള്ളവരും, ആൎക്കും എന്തെങ്കിലും ആഗ്രഹമുണ്ടെന്നു സൂക്ഷ്മമായ അറിവു കിട്ടിയാൽ അതിനെ അനുസരിക്കുന്നവരും, അവൎക്ക് അന്യന്മാർ അല്പം വല്ല സഹായമായതോ മറ്റോ ചെയ്തുകൊടുത്താൽ അതിനെപ്പററി വലിയ നന്ദിയുള്ളവരുമാകുന്നു.

സാമുദായികനില

കാടന്മാരെ കാട്ടിലെ ചണ്ഡാളന്മാർ (അല്ലെങ്കിൽ 'കാട്ടുനീചന്മാർ') എന്നു വിളിച്ചുവരുന്നു. ഒരു മലയൻ കാടനെ തൊട്ടാൽ ഇരുവരും ശുദ്ധം മാറുന്നു. ആൎക്കാണ് ശ്രേഷ്ഠത കൂടുകയെന്നു ചോദിച്ചാൽ ഇരുവരും തങ്ങൾക്കാണെന്നു പറയും. കാടന്മാർ കാട്ടുപോത്തിനെ ഒരു അശുദ്ധമൃഗമായിട്ടാണ് വിചാരിച്ചുവരുന്നത്. അതിനെ അവർ ഒരിക്കലും തൊടുന്നതുമല്ല. ഇതുപോലെതന്നെയാണ് അവർ ആനപ്പിണ്ടവും കരുതിവരുന്നത്. കാട്ടാനകളിൽ അവൎക്ക് വലിയ ഭക്തിയാണ്. അവ ഇണങ്ങിക്കഴിഞ്ഞാൽ അവയിലുള്ള ഈശ്വരാംശം പൊയ്പ്പോകുമെന്നാണ് അവരുടെ വിശ്വാസം. അപ്പോൾ അവരുടെ ഭക്തിയും ഇല്ലാതാവുന്നു. കുറിയ വാലുള്ള കരിങ്കുരങ്ങന്മാർ കാട്ടിലേക്ക് ഒരു ശാപമാണെന്നു വിശ്വസിച്ചുവരികയാൽ അവർ അവറ്റയെ കണ്ടേടം കൊന്നുകളയും. അവൎക്ക് പറയന്, പുലയന്, ഉള്ളാടൻ ഇവരുടേതൊഴിച്ചു ബാക്കി എല്ലാ ജാതിക്കാരുടെയും ഭക്ഷണം കഴിപ്പാൻ വിരോധമില്ല.

താഴെ പറയുന്ന ചെടികളുടെ കിഴങ്ങുകളാണ് കാടന്മാരുടെ മുഖ്യഭക്ഷണസാധനങ്ങൾ.

ഭക്ഷണസാധനങ്ങൾ

| | |
|---|---|
| 1. നൂറാക്കിഴങ്ങ് | 5. ചേവൽ |
| 2. താളി | 6. കനിര |
| 3. നാരം | 7. ചാവൽ |
| 4. ചണ്ണാം | 8. വെററില |

ചില സന്ദർഭങ്ങളിൽ മത്സ്യം ഭക്ഷിക്കാറുണ്ടെങ്കിലും അപൂർവ്വമായിട്ടേ അവർ മാംസം ഭക്ഷിപ്പാൻ കൂട്ടാക്കുള്ളൂ. കാട്ടുപോത്തിന്റെ മാംസം സുലഭമായി കിട്ടുവാൻ കഴിയുമെങ്കിലും അവർ അതു തൊടുകകൂടിയില്ല. മുഹമ്മദീയർ പന്നിയിറച്ചിയെപ്പോലെയാണ് ഇവർ കാട്ടുപോത്തിന്റെ മാംസം. ചോറുണ്ണുകയെന്നത് ഇവരുടെയിടയിൽ ഒരു സുഖഭോഗമാണ്. അതു കഴിക്കുന്ന സന്ദർഭങ്ങൾ വളരെ അപൂർവ്വമാണ്. ലഹരിസാധനങ്ങൾക്ക് ഇവർ അപരിചിതന്മാരല്ല. കറുപ്പും കള്ളും അവർക്ക് ഒന്നുപോലെ പ്രിയപ്പെട്ടവയാണ്. അവർ കറുപ്പ് ലഘുവായി തിന്നുകയും അധികമായി ഇഷ്ടപ്പെടുകയും ചെയ്യുന്നു. എന്നാൽ കള്ള് ഇതിലുമധികം ഇഷ്ടപ്പെട്ടതാണ്. അത് ആണുങ്ങളും പെണ്ണുങ്ങളും ധാരാളമായി കുടിക്കുകയും ചെയ്യും.

ആകൃതിയും ശരീരപ്രകൃതിയും

കാടന്മാരുടെ നിറം സാധാരണയായി കറുപ്പാണ്. എന്നാൽ ദിഗ്ഭേദംകൊണ്ട് കുറെ പ്രദേശങ്ങളിൽ അല്പം വ്യത്യാസപ്പെട്ടിരിക്കും. നാട്ടിലെ താണജാതിക്കാർ പെരുമാറാറുള്ള പ്രദേശങ്ങളിൽ പാർക്കുന്നവർ ഇക്കൂട്ടരുടെയും വംശജന്മാരായിട്ടാണ് കണ്ടുവരുന്നത്. എന്നാൽ അതില്ലാത്ത ഉൾക്കാടുകളിൽ പാർക്കുന്നവർക്ക് അവരുടെ ശരിയായ വംശലക്ഷണങ്ങളുണ്ട്. അവർ ആകൃതിയിൽ കുറിയവരാണ്. ആണുങ്ങൾക്ക 61½-ഉം പെണ്ണുങ്ങൾക്ക 56-ം അംഗുലമാണ് ശരാശരി ഉയരം. മൂക്ക പരന്നും മലർന്നും ഇരിക്കും. ഇക്കൂട്ടർക്കു നിബിഡമായ തലമുടിയുണ്ട്. അതു നിറുകയിൽ വകഞ്ഞു വെളിച്ചെണ്ണ തൊട്ടുമിനുക്കി പിന്നിൽ കെട്ടിവെയ്ക്കുന്നു. തല വകഞ്ഞു പിന്നിൽ കെട്ടുന്ന സമ്പ്രദായവും സദാചാരവിഷയമായുള്ള ലജ്ജാസ്വഭാവവും കൂടിയാൽ ആണുങ്ങളും പെണ്ണുങ്ങളുടെ പ്രകൃതി തന്നെയാണ് പ്രത്യക്ഷപ്പെടുത്തുന്നത്. ചിലർ നീണ്ടുചുരുണ്ട തലമുടിയുമുണ്ട്. ഇവരുടെ ശരീരം ശക്തിയുള്ളതും, ചുമലുകളും ഇടകളും ഉറപ്പുള്ളതും, കൈകൾ പണിയന്മാരുടേതുപോലെ ദീർഘമുള്ളതും മാറിടം വിസ്തൃതവും ഉറപ്പുമാകുന്നു. ഈ ഒടുവിൽ പറഞ്ഞ ഗുണം കാട്ടുസഞ്ചാരത്തിനു വളരെ ആവശ്യവുമാകുന്നു. ഭക്ഷണത്തിനു ഫലമൂലാദികളെത്തേടി അധികം ദൂരം പോകുന്ന സമ്പ്രദായക്കാരാകകൊണ്ടു പലപ്പോഴും അനേകം മടങ്ങി വരാൻ സാധിക്കാത്തതിനാൽ പെണ്ണുങ്ങൾ ചെറുസന്താനങ്ങളെയും ചിലപ്പോൾ അതുകളുടെ മുതുകളിൽ കുട്ടികളെയും എടുത്തേറ്റിക്കൊണ്ടു കൂടെപ്പോവുക പതിവാണ്. ഒരു മുഷിഞ്ഞ വസ്ത്രത്തിൽ കുട്ടിയെ കിടത്തി ചുമലിൽ കൂടി തൊങ്ങിക്കിടക്കത്തക്കവണ്ണം അതിന്റെ രണ്ടറ്റവും കഴുത്തിൽ കെട്ടി, മാറിൽ കൈകൊണ്ടു താങ്ങിപ്പിടിച്ചാണ് സാധാരണ അമ്മ യാത്രാസമയം കുട്ടിയെ കൊണ്ടുപോകാറുള്ളത്. യാതൊരു വിശേഷജ്ഞാനമോ പഠിപ്പോ കൂടാതെ ജീവിതം

സുഖമായിക്കഴിച്ചുകൂട്ടുന്നതിന് ഈ കൂട്ടർ ഉദാഹരണം കാണിച്ചുതരുന്നു. 'വിദ്യാഭ്യാസത്തിന്റെ ഉൽഗതിയിലുള്ള തിരമാലകളിൽ നിമഗ്നന്മാരായി ബാധിക്കപ്പെടാത്തതുകൊണ്ട് ഇപ്പോഴും അവരുടെ ആദ്യനടപടിയും സ്വഭാവവും നിലനിന്നിരിക്കൊണ്ടുവരുന്നുണ്ട്'. * അതിനാൽ അവരുടെ വംശപാരമ്പര്യം തകരാറാവാതെ ശരിയായി സൂക്ഷിക്കപ്പെട്ടിരിക്കുന്നു. അവർ അധികവും ശുദ്ധന്മാരും എളുപ്പത്തിൽ സമാധാനപ്പെടുന്നവരുമാണ്. ആദ്യം കാണുമ്പോഴുള്ള നാണം തീൎന്നുകഴിഞ്ഞാൽ പിന്നെ വലിയ സംഭാഷണശീലന്മാരായി കാണപ്പെടും. അവർ പ്രകൃത്യാ നിഷ്കപടന്മാരും നാട്ടിൽ പാൎക്കുന്നവരെക്കാൾ എത്രയോ അധികം സത്യസന്ധന്മാരും തന്നെ. എന്നാൽ ഈയിടെ അല്പകാലമായിട്ടു മോശവും നിസ്സാരവുമായുള്ള ചില കളവുകളിലേക്കു അവരുടെയിടയിൽ വാസന കടന്നുകൂടി വരുന്നുണ്ട്. സാഹസമായ വേല ചെയ്തുവരുന്നവരും, നിരന്തരമായ ശ്രമം ആരംഭിക്കുന്നത് അത്യന്തം സുഖകരമാണെന്നു ഗ്രഹിപ്പാൻ കഴിയുന്നവരുമായ ഈ കാട്ടുജനങ്ങളെക്കാൾ അധികം സുഖമായി ജീവിതം നയിക്കുന്നവരായിട്ടുള്ള ആളുകൾ വാസ്തവത്തിൽ ചുരുക്കമാണ്. മറ്റു ജനസമുദായത്തിൽ നിന്നും വേറിട്ടിരിക്കയാൽ അവർ എല്ലാ ആവശ്യങ്ങൾക്കും സുഖാസക്തികൾക്കും സ്വന്തപരിശ്രമത്തെത്തന്നെ ആശ്രയിച്ചിരിക്കുകയും, വനജീവിതത്തിൽ തങ്ങളുടെ ക്ഷേമത്തെ കാക്കുന്നവരായി വിശ്വസിക്കപ്പെട്ടുവരുന്ന ഭൂതങ്ങളിലുള്ള ഭക്തിയിൽ ലീനന്മാരായിക്കൊണ്ട് അതിങ്കൽ പരമാനന്ദപൂൎവം സന്തുഷ്ടന്മാരായിരിക്കുകയും ചെയ്യുന്നു.

* Madras Museum Bulletin- Vol. II. p. 113.

മറപ്പും ആഭരണങ്ങളും.

മറ്റു കാട്ടുജനങ്ങളെപ്പോലെ തന്നെ ഇവരും അപരിഷ്കൃതന്മാരായിട്ടു വസ്ത്രധാരണം ചെയ്യുന്നുള്ളു. അവർ മോടിയില്ലാത്ത ഒരു തുണി അരയിലും അമ്മാതിരിയുള്ള മറ്റൊന്നു കഴുത്തിനു ചുറ്റുമായി ധരിക്കും. എന്നിരിക്കിലും സ്വഭാവം മനസ്സിലാക്കുവാൻ കൊണ്ടുവന്ന നെല്ലിയാമ്പതിമലയിലെ കാടന്മാരിൽ ചിലർ ഇംഗ്ലീഷു നെയ്ത്തുവേഷ്ടികൾ അരയിലും അമ്മാതിരിയുള്ള വസ്ത്രംകൊണ്ടു കെട്ടിയ തലപ്പാവു തലയിലും വൃത്തിയായി ധരിച്ചിട്ടുണ്ടായിരുന്നു. അവരെല്ലാം കാഴ്ചയിൽ നാട്ടിൽ പാൎക്കുന്ന തമിഴ്ചെട്ടികളെപ്പോലെയാണ്. ചിലർ പിച്ചളക്കടുക്കനും ധരിക്കുന്നുണ്ട്. പെണ്ണുങ്ങൾ എട്ടുവാര നീളത്തിൽ ഒരു പുടവയാണ് ഉടുക്കുന്നത്. അതിൽ പകുതി അരയിൽ ചുറ്റുകയും ബാക്കി പകുതികൊണ്ടു ദേഹം മൂടുകയും ചെയ്യുന്നു. ചിലർ സിന്ദൂരംകൊണ്ടു നെറ്റിയിൽ പൊട്ടുതൊടും. എല്ലാവരും കാതു കുത്തി വളൎത്തുകയും ചെയ്യും. സാധാരണദിവസങ്ങളിൽ അവർ കാതിൽ ഓലകൊണ്ടുള്ള ചുരുൾ ആണ് ധരിക്കുന്നത്. വിശേഷദിവസങ്ങളിൽ മുക്കുതോടയും ഉപയോഗിക്കും. ചിലർ മൂക്കുത്തിയും സ്ഫടികംകൊണ്ടും പിച്ചളകൊണ്ടുമുള്ള മണിമാലകളും ധരിക്കുന്നുണ്ട്. ചിലർ കൈകളിൽ മുട്ടിനു മേലെയും താഴെയും ഇരുമ്പുകൊണ്ടോ പിച്ചളകൊണ്ടോ ഉള്ള വളകളും കാൽവിരലിന്മേൽ മോതിരങ്ങളും ധരിക്കുന്നുണ്ട്. ആകപ്പാടെ കണ്ടാൽ അവർ, പൊക്കംകുറഞ്ഞു കറുത്താണെങ്കിലും, ചെട്ടിച്ചികളെന്നു തോന്നാതെയല്ലാ

ടിയും പിന്നോട്ടുനടന്നു മുമ്പോട്ടീയുംകൊണ്ടു വട്ടത്തിൽ ചുററിക്കളിയ്ക്കും. ഒടുവിൽ പാട്ടുപാടുകയായി. എന്റെ ആഗ്രഹപ്രകാരം അവരിൽ 8 പേർ ചേൎന്നു ചില തങ്ങളുടെ പാട്ടുകൾ പാടിക്കൊണ്ടു ആടിക്കളിച്ചു. കാടന്മാർ പലപ്പോഴും നാട്ടിൽവന്നു ചാരോ ആഘോഷങ്ങളിൽച്ചെന്നു കരോ കളികളും മററും കണ്ടു മനസ്സിലാക്കിക്കൊണ്ടു മടങ്ങിപ്പോക പതിവാണ്. തീരെ അസംസ്കൃതന്മാരും അജ്ഞാനാന്ധന്മാരും മിററപ്പോരെ ചുരുങ്ങ ആയുധമുള്ളവരുമായ കട്ടികൾ തങ്ങളുടെ അപരിഷ്കൃതങ്ങളായ വിനോദങ്ങളിൽ സന്തുഷ്ടന്മാരായി സന്തോഷകരം ആട്ടങ്ങളിൽപ്രവേശിച്ചിരിയ്ക്കുമ്പോൾ അവർ ജനിപ്പിയ്ക്കുന്ന ഹൃദയങ്ങമായ ഹാസവിലാസങ്ങൾ കേൾക്കുവാൻ ബഹു കൌതുകമായിട്ടുള്ളതാകുന്നു.

"ഒരു ജാതിയോ വൎഗ്ഗമോ അല്ലെങ്കിൽ ഗോത്രമോ യൂറോപ്യന്മാരായി ഒരുകാലം അവമതിച്ചപ്പെട്ടിരിയ്ക്കുന്നേടത്തോളം അവരായി ചുരുക്കം ഏടവിട്ടിരിയ്ക്കുവാൻ കാരണമാകകൊണ്ടു, അവർ എത്രത്തോളം ഒരുകാലം അവമതിച്ചപ്പെട്ടിരിയ്ക്കുന്നുവോ അവരുടെ ഏൎപ്പാടുകളെപ്പററിയുള്ള അദ്ധ്യയനത്താൽ ലഭിയ്ക്കപ്പെടുന്ന തെളിവുകൾ അത്രത്തോളം വിലയുള്ളതാണെന്നാണ് പറയുക. ഇന്നാൾവരെ തണുത്തതും നിസ്സാരവുമായ ഇലകൊണ്ടുണ്ടാക്കിയ ഉടുപ്പുകൾ മാത്രം ധരിച്ചും, വനമദ്ധ്യത്തിൽ പാൎത്തും വന്നിരുന്ന ചില വൎഗ്ഗക്കാർ യൂറോപ്യന്മാരുടെ സമ്പൎക്കംകൊണ്ടു പ്രേരിതന്മാരായിട്ട്, ഇപ്പോൾ അവരുടെ ജീവിതത്തിനും നടവടിരീതിയ്ക്കും ഭാഷയ്ക്കുതന്നെയും വലിയ വ്യത്യാസം വരുത്തിട്ടുണ്ട്". വയനാട്ടിലെ പണിയന്മാരും, നീലഗിരി മലഞ്ചരിവുകളിലെ ഇരുളന്മാരും, കൊച്ചിമലകളിലെ കാട്ടുനിവാസികളും ഇപ്പോൾ ചാരോ തോട്ടങ്ങളിൽ ക്രമമായി വേലചെയ്തു ദിവസക്കൂലി വാങ്ങിവരുന്നു. ഇക്കാലത്തെ കാട്ടുജാതികളുടെ ദിവസംപ്രതിയുള്ള ക്ഷയവും, പാശ്ചാത്യന്മാരുടെയും ഉയൎന്നജാതിക്കാരുടെയും നടവടിസമ്പ്രദായത്തിലേയ്ക്കുള്ള ആകൎഷണത്തിന്റെ ദ്രുതഗതിയും, കഴിയുന്നതും വേഗത്തിൽ അവരുടെ തൊഴിലുകളും മാൎഗ്ഗങ്ങളെ ശരിപ്പെടുത്തുക ആവശ്യമാക്കിത്തീൎത്തിരിയ്ക്കുന്നു. "തീച്ചില്ലിന്ന് ആദ്യം ഉപയോഗപ്പെടുത്തിയിരുന്ന സാധനങ്ങൾക്കു പകരമായി ചാടിന്റെയും തകരത്തിന്റെയും ഉപയോഗം, ഓലകൊണ്ടുപൊതിഞ്ഞ കടലും നാട്ടുചരക്കുകൾക്കു പകരമായി ശീലക്കടയുടെയും മററു ഇന്നിച്ചരക്കുകളുടെയും ഇറക്കുമതി, നാടൻ ഉടുപ്പുകളുടെ ക്ഷയം, ക്രിസ്ത്യാനികളുടെ സ്വദേശീയമായ ആഭരണങ്ങൾക്കുപകരം യൂറോപ്പിൽ ഉണ്ടാക്കപ്പെടുന്ന രത്നങ്ങളുടെയും മററു ആഭരണങ്ങളുടെയും ഉപയോഗം, പണ്ടു തീക്കല്ലുരസി തീപ്പിടിപ്പിച്ചുവന്നിരുന്ന ആദിമനിവാസികളുടെയിടയിൽ തീപ്പെട്ടിയുടെ ഉപയോഗം, അങ്ങാടികളിൽ പുതുതായ ലഹരിസാധനങ്ങളുടെയും ബിയറിന്റെ (Beer)യും മററു ലഹരിസാധനങ്ങളുടെയും സൌലഭ്യം, പണ്ടു വില്ലേജ് പഞ്ചായത്തുകാർ നടത്തിവന്നതിന്നു പകരമായുള്ള ന്യായഭരണം, മേൽജാതിക്കാരുടെ നടവടിസമ്പ്രദായങ്ങളെ അനുകരിച്ചു നടന്ന് ഉയൎന്ന നിലയിലെത്തുവാൻ താണവൎഗ്ഗങ്ങളുടെ പരിശ്രമം, പാശ്ചാത്യവിദ്യാഭ്യാസത്തിന്റെ പ്രചാരം, പാതിരിമാരാൽ കൊടുക്കപ്പെടുന്ന മതസംബന്ധമായ ഉപദേശം, ക്രിസ്തു

അവസാനം.

# ഒരു അസാധാരണപരസ്യം

നേരം പുലരാറായിട്ടേയുള്ളൂ. ബൈസാരക്കേടു അപ്പോഴേക്കും തുടങ്ങി' എന്നു നാരായണപിള്ള സമീപത്തുണ്ടായിരുന്ന കേശവനോടു പറഞ്ഞു. അവർ കോഴിക്കോട്ടു കടപ്പുറത്തിന്നരികെ ചെറിയൊരു ബംഗ്ലാവിന്റെ മുറ്റത്തു നടക്കുകയായിരുന്നു.

പെട്ടെന്നു കേശവൻ ഗെയിററിനും നിരത്തിലെല്ലാം നോക്കി.

നാ-പി— ഒന്നും കണ്ടില്ലേ?

കേ—ഇല്ല. കാണാൻ സംഗതിയുമില്ല. ഇവിടുന്നെന്തിയ്ക്കു ഒക്കെ മനസ്സിലായിട്ടില്ല. ആളുകൾ വന്നു ബുദ്ധിമുട്ടിച്ചുതുടങ്ങുമെന്നു കരുതീട്ടാണ് ഇന്നലെ ഞാൻ പുറത്തിറങ്ങാഞ്ഞതു്.

നാ-പി—ഞാൻ വന്നവിവരം ന്യൂസ്സ്പേപ്പറിലുണ്ടു്.

കേ—ഇവിടുന്നതു പറഞ്ഞില്ലല്ലോ.

നാ-പി—ഞാനും ഇപ്പോൾ മാത്രം അറിഞ്ഞതാണ്.

കേ—ഞാൻ ഇവിടെ നില്ക്കുമ്പോഴോ ആളുണ്ടാവുമോ?

നാ-പി—നിരത്തിലെല്ലാം നോക്കു.

കേശവൻ നോക്കുമ്പോൾ [illegible] പത്തോളം വാര ദൂരത്തു നാലഞ്ചാളുകൾ നില്ക്കുന്നുണ്ട്. 'എനിക്കൊന്നും മനസ്സിലായില്ല' എന്നു പറഞ്ഞു.

നാ-പി—ഇതാണ് രസം. മനുഷ്യന്നു കണ്ണുകൾ നേരംപോക്കുകൾ കാണാൻവേണ്ടി മാത്രം മുഖത്തിങ്കലൊരലങ്കാരമായി ദൈവം കല്പിച്ചിട്ടുള്ളതല്ല. മനസ്സുമായി അല്പമെങ്കിലും യോജിച്ചുനിന്നാൽ മാത്രമേ ന്യായമായ ഉപയോഗം അവകൊണ്ടുള്ളൂ. അതാ അവിടെ അഞ്ചാളുകൾ നില്ക്കുന്നു. ഞാൻ പുറത്തുവരുമ്പോൾ നിരത്തിൽ ആരുമില്ല. പിന്നെ ഒരാൾ ഈ പടിക്കൽകൂടി കടന്നുപോയി. ആ കാണുന്ന വീട്ടിന്റെ നേരെ എത്തിനില്ക്കുമ്പോഴേക്കു വീട്ടിൽനിന്നു രണ്ടുപേർ വന്നിറങ്ങി. പിന്നെ മൂന്നും കൂടി ഈ വഴിക്കു പോയി അവരുടെ യോഗത്തിൽ ചേർന്നു. എതിരായി മറ്റൊരാളും വന്നുകൂടി. ഒടുവിൽ വന്നാൾ എന്തോ തിരഞ്ഞുവരുന്നതാണെന്നു ഞാൻ തീർച്ചയാക്കുകയും ചെയ്തു.

കേ—അതെന്തിനെയാണ്? ഒരു ആൾക്കൂട്ടം നോക്കി ഇങ്ങിനെ ചില ലക്ഷണം പറയുന്നതു് ആശ്ചര്യംതന്നെ.

നാ-പി—ഒരാശ്ചര്യവുമില്ല. വലിയൊരാൾക്കൂട്ടത്തിലെല്ലാം നോക്കിയാൽ ഒന്നും മനസ്സിലായില്ലെങ്കിൽ വേണ്ട. കഴിയുന്നതും നാം നമ്മുടെ ചുറ്റും നോക്കിക്കൊണ്ടിരിക്കണം. സ്വതേ ജനസഞ്ചാരം കുറയുന്ന ഈ നിരത്തിലെ വിവരങ്ങൾ ചില സമയത്തെങ്കിലും ശ്രദ്ധിച്ചുവെച്ചാൽ അറിഞ്ഞുകൂടേ? പരിചയിച്ചിട്ടാണിങ്ങിനെ തോന്നുന്നതു്? നാലാളുടെ സ്വഭാവത്താൽ വിശേഷവിധിയൊന്നും കാണുന്നില്ല. മറ്റൊരാൾ അങ്ങിനെയല്ല. ആയാൾ വസ്ത്രം ധരിച്ചതിൽ വലിയ അശ്രദ്ധയുണ്ട്. കോട്ടിന്റെ നടുവിൽ ഒന്നുരണ്ടു ബട്ടൻസ് മാത്രം കടുക്കിയിട്ടുണ്ട്. മുഖത്താകപ്പാടെ പതർച്ചയുണ്ട്. മുടന്നുന്നതുകാണുമ്പോൾ വടി ഉപയോഗിക്കാറുണ്ടെ

നും തല്ക്കാലം എന്തോ പരിശ്രമത്താൽ
എടുക്കാത്തതാണെന്നും വെളിവാകുന്നു.
അതിനുപുറമെ കയ്യിലുള്ള ഒരു പേപ്പർ
നോക്കി, വഴിയിലുള്ളവരോട് എന്തോ
ചോദിച്ചതും, ഈ ലെയിനിൽ പോല്ലീ
സ്സുകാർ മുതലായ ഭേദപ്പെട്ടവരാരും താ
മസിച്ചുവരാത്തതുകൊണ്ട് എന്നെക്കുറി
ച്ചാണെന്നു വിശ്വസിപ്പാൻ പ്രബലമാ
യ കാരണമുണ്ട്. അതിരാവിലെ ന്യൂ
സ്സ്പേപ്പർ നോക്കി വിടന്വേഷിക്കുന്നതു
അസാധാരണമല്ലല്ലൊ. ആയാളുടെ
ദൃഷ്ടി പുരകളിന്മേലാണ് കണ്ടില്ലേ?

കേ--ശരി. ഇങ്ങോട്ടുതന്നെ പുറപ്പെട്ടു. എ
ന്തായാലും നാലുദിവസത്തിനു തരമി
ല്ലെന്നു പറഞ്ഞയച്ചേക്കണം. ഇവിടെ
ദേഹസ്വസ്ഥം നല്ലവണ്ണമില്ലല്ലൊ.

നാ.പി--എന്തോ ഒരാൾ ആപത്തിലാ
ണെന്നറിയുമ്പോൾ വെറുതെയിരിപ്പാൻ
തോന്നുന്നില്ല.

ഇത്രത്തോളം പറയുമ്പോഴേക്കു തടി
ച്ചൊരു നാടൻനായർ ഗേറ്റിനു കടന്നുവ
ന്നു. മുഷിഞ്ഞൊരു തിയ്യർവേഷ്ടി കോട്ടി
നാള്ളിൽ തിരുകിയിരുന്ന കടലാസും കാ
തിലെ രുദ്രാക്ഷക്കടുക്കനും മുഷിഞ്ഞ കീറ
ത്തൊപ്പിയും കഷണ്ടിയുള്ളികൾ നിറഞ്ഞ മു
ഖവും മൂപ്പുകൾ നല്ല യോജിപ്പുണ്ട്. കണ്ടാൽ
ഒരു ദരിദ്രനോ ലുബ്ധനോ എന്നതെങ്കിലും
തോന്നാതിരിക്കയില്ല. കയ്യിലും പോക്കറ്റി
ലും ചില കടലാസ്സുകളുണ്ട്. ആയാൾ പി
ള്ളയുടെ മുമ്പിലെത്തി ഒന്നു പരുങ്ങി.

നാ.പി--എന്താണ്? എവിടുന്നു വരുന്നു?

ആ നായർ നാരായണപിള്ളയല്ലേ?

ഡിടക്ടിവ്--

നാ.പി--ആരെന്നതെ നിങ്ങളെന്നോടു ചോദി
ച്ചറിഞ്ഞ സ്ഥിതിക്കു ചോദിക്കാതെ
ഒന്നു നിങ്ങളെ അറിയണമല്ലൊ. ഉണ്ണാ
നെക്കുറിച്ചുവടക്കാരനല്ലേ? ബാങ്കർ?

നായർ--ഇതെന്തു കഥ? എന്നെ മുമ്പു അ
റിയുമോ? ഒരു പണക്കാരന്റെ പത്രാ
സ്സ് എന്താണിനിയുള്ളത്? പിള്ള എ
ന്നൊന്നാണ് നാട്ടുകാർ എനിക്കു പേരിട്ടി
ട്ടുള്ളത്.

നാ.പി--അതു നിങ്ങടെ വേഷംതന്നെ പ
റയുന്നുണ്ട്. ഷർട്ടിന്റെ കൈകൾ മ
രോ കയ്യിനുകൂടി പ്രവേശത്തിനു ഇടയു
ള്ളവിധം അയഞ്ഞിരിക്കുന്നു. കോട്ടു മ
ടക്കര കടഞ്ഞിയതാണ്. ഷർട്ടിന്റെ 'ബട്ട
ൺ' ഒരുകൊല്ലം മുമ്പേത്തതാണ്.
കോട്ടു പുതിയതാണ്. ഈ കാലംകൊ
ണ്ടു നിങ്ങടെ ദേഹത്തിനു വല്ലാതൊരു
പുഷ്ടി കൂടീട്ടുണ്ടെന്നു തീർച്ചയാണ്. ഒരു
സ്സിന് ഒരു കൃതാർത്ഥത കിട്ടുമ്പോഴേ ഇ
തിനു സംഗതിയുള്ളൂ. ദൃഷ്ടികൾ ഒരു
സ്ഥാനത്ത് നല്ല ഉറയ്ക്കുന്നില്ലെങ്കിൽ
ഇതിനൊരു വയർ വലിപ്പം കാണുകയുള്ളൂ.
അല്ലെങ്കിൽ ദീനം വല്ലതും വേണം. അ
തു നിങ്ങടെ മുഖത്തു നോക്കിയാൽ ഇ
ല്ലെന്നു തീർച്ചയാവുന്നു. എന്നാൽ ഷർട്ട്
മറ്റൊരാളുടെയോ അല്ലെങ്കിൽ സ്വന്ത
നാവകയോ ആയിക്കൂട എന്നാണെങ്കി
ൽ ഒണിന്റെയും കയ്യുകൾ വളരെ ന
ല്ലവയും നിങ്ങടെ ദേഹത്തിനു പാകമാ
യും കാണുന്ന സ്ഥിതിക്ക് ആ വക ആ
ലോചനക്കിടയില്ല. പോക്കറ്റിൽ ഒരു
ബിക്കാണുന്ന കടലാസ്സുകൾ കറിച്ചിട്ടുള്ള
തു നോട്ടുകളുടെ നമ്പ്രുകളാണല്ലൊ. അ
തു ബാങ്കുകാരുടെ രീതിയുമാണ്--

അപ്പോഴേക്കു നായർ കടന്നു പറഞ്ഞു
സമ്മതിച്ചു. ഇതെല്ലാം വലിയ ആലോച
നതന്നെ എന്നു പറഞ്ഞാൽ പോരാ മിണ്ടു

ചക്ഷുസ്സുതമനോ. ആളുകൾ അങ്ങനെ വിടാനുള്ള കാലമല്ല. വലിയൊരു ബുദ്ധിമുട്ടിൽ സഹായത്തിന്നപേക്ഷിപ്പാനാണ് ഞാൻ വന്നത്. ഇന്നലെ നിങ്ങൾ ഇവിടെ എത്തുമെന്നായി പത്രികയിൽ കണ്ടിട്ടില്ലെങ്കിൽ ഞാൻ കഷ്ടത്തിലാവുമായിരുന്നു. എനിക്കെല്ലാം നേരെയാവും. എന്നു പറഞ്ഞ് ഒരു കടലാസ്സു പിള്ളയുടെ കയ്യിൽ കൊടുത്തു.

പിള്ള അതു നോക്കി ഇങ്ങിനെ വായിച്ചു.

'സ്വകാര്യ ചരിത്രാന്വേഷണക്കമ്മിറ്റി വക പരസ്യം. വിവരവും വിശ്വസ്തതയും കൂടുന്നവർ വളരെ ചുരുക്കം. അങ്ങിനെയുള്ളവരെ തിരഞ്ഞെടുപ്പാൻ ആകൃതികൊണ്ടു തന്നെ കഴിയുമെന്നു ഞങ്ങൾ പരിചയിച്ചറിഞ്ഞിട്ടുണ്ട്. കഷണ്ടി ധാരാളമുള്ള പുരുഷന്മാർ ബുദ്ധിയും ശുദ്ധതയുമുള്ളവരായിരിക്കും. അങ്ങിനെയുള്ള ഒരാളെ ഞങ്ങൾക്ക് ആവശ്യമുണ്ട്. പ്രവൃത്തി ഗുമസ്തൻറെതാണെങ്കിലും ശമ്പളം സ്വാതന്ത്ര്യാധികാരിയായ ഒരു ഉദ്യോഗസ്ഥനുള്ളപോലെ കൊടുക്കും. ദിവസം രണ്ടോ മണിക്കൂർ നേരത്തെ പണിയേ വേണ്ടു. ഞങ്ങളുടെ പ്രവൃത്തി, ഫലത്തിൽ വന്നാൽ രാജ്യത്തിന്നാകെ പുതിയൊരു നന്മ വരുത്തുന്നതും ആ വഴിയെ ജനസമുദായത്തിന്നു മനസ്സിലാക്കിക്കൊള്ളാമെന്നു ഞങ്ങൾ ആഗ്രഹിക്കുന്നതുകൊണ്ടു ഇതിലെ അപേക്ഷകർ എല്ലാം സ്വകാര്യമായി വെക്കപ്പെടുമാകുന്നു. ഇതിലേക്ക് ആവശ്യക്കാർ ജൂൻ 17-ാംനു വൈകുന്നേരം 7½ മണിക്കു മാട്ടിഞ്ചേരിയിൽ 35-ാം നമ്പ്ര് വീട്ടിൽ എത്തേണ്ടതാണ്.

കാര്യദർശി എം. കൃഷ്ണസ്വാമി നായഡു.

പിള്ള ഉൽക്കണ്ഠാഗ്രസ്തിയായി അല്പം നിന്നശേഷം പറഞ്ഞു: 'ഇതിലെ തിയ്യതി രണ്ടുമാസം മുമ്പത്തെ ആണല്ലൊ. അതിന്നു ശേഷം'—

നായർ—കണ്ണുമാരാൻറെ വീട്. തെക്കേടത്തു കൃഷ്ണമേനോനെന്നു പറയും. അല്പം മുതൽ സമ്പാദിച്ചിട്ടുണ്ട്. എന്നാൽ പറയാൻമാത്രമൊന്നുമില്ല. രണ്ടുകൊല്ലമായി ഇവിടെ വന്നു ബാങ്കിൻറെ നിലയിൽ കുറേശ്ശ പണം പണയത്തിന്മേൽ കൊടുത്തു വരാറുണ്ട്. എൻറെ കീഴിൽ പണിക്ക് രണ്ടാളുള്ളതിനാൽ ഈ പരസ്യം കണ്ടുടനെ ഒന്നു ശ്രമിച്ചു കളയാമെന്നു നിശ്ചയിച്ചു. അധ്വാനമില്ലാതെയുള്ള സമ്പാദ്യമല്ലേ! തലയിൽ രോമം തീരെയില്ലാതായിട്ടു കാലം അധികമായതിനാൽ പരസ്യത്തിൽ കാണിച്ച 'ഗുണം' ഉണ്ടെന്നു നിശ്ചയിച്ചു ശ്രമിച്ചതാണ്. ഉദ്യോഗം കിട്ടുകയും ചെയ്തു. എനിക്കു തപാൽ വഴിക്കാണ് പരസ്യം കിട്ടിയതു. എതിരാളികൾ ഏറെയുണ്ടായില്ല. തിരഞ്ഞെടുക്കേണ്ടതിന്നും പല യോഗ്യന്മാരേയും പരീക്ഷിച്ചു പരസ്യം അയച്ചുകൊടുത്തിരുന്നുവെന്നു നായഡു മിസ്റ്ററിൽനിന്നു പിന്നെ എനിക്കറിവായി. ഞാൻ പുറപ്പെട്ടാൽ ഇക്കാര്യത്തിൽ വളരെ പേർ മത്സരിപ്പാനുണ്ടാകയില്ല. പ്രവൃത്തിയിലേർപ്പെട്ടതോടുകൂടി വിചാരിച്ചിരുന്നതിലധികം തൃപ്തിയുണ്ടായി. ആഴ്ചയിൽ പതിനാലുറുപ്പികയാണ് ശമ്പളം. ഒരു വ്യാഴാഴ്ച പണിതുടങ്ങി. അടുത്ത ബുധനാഴ്ച ശമ്പളവും കിട്ടി. പിന്നെ ശരിയും ബുധനമായി എല്ലാ ആഴ്ചയിലും പതിനാലുറുപ്പിക കിട്ടും. പ്രവൃത്തിക്കാർക്ക് ഒരിക്കലും ബുദ്ധിമുട്ട വരരുതെന്നു വെച്ചാണ് അദ്ദേഹം ശമ്പളം ആഴ്ചതോറും

കൊടുക്കുന്നത്. മാസത്തിൽ അറുപതായിപ്പോൾ ഉറപ്പിക്കു. ഞാൻ കുറച്ചു ഇംഗ്ലീഷും മറ്റും പഠിച്ചിട്ടുണ്ടെങ്കിലും ഇപ്പോൾ ഈ ശമ്പളം കിട്ടത്തക്ക യോഗ്യത കിട്ടുകയില്ല. എന്തൊരൌദാര്യമാണ് അദ്ദേഹം കാണിച്ചത്? മിനിഞ്ഞാന്ന് രണ്ടുമാസവും എട്ടു ദിവസവും കഴിഞ്ഞു. ഇന്നലെ രാത്രിക്ക് എന്റെ ഭാഗ്യവും കഴിഞ്ഞു. പതിവുപ്രകാരം ഞാൻ ആഫീസ്സിലെത്തിയപ്പോൾ താമസിച്ചിട്ടും അദ്ദേഹത്തെ വന്നുകണ്ടില്ല. അവിടെ മേശയിലുള്ള കടലാസ്സുകൾ മാത്രം കൊണ്ടുപോയിട്ടുണ്ട്. മാസപ്പടി ഞാൻ കൈപ്പറ്റുക അധികപ്പററാണ്. ആ ഉദാരപുരുഷനെ ഒരുമിച്ചു ഒരു കൊല്ലമെങ്കിലും താമസിക്കുന്നതെന്ന് എനിക്കു മോഹമുണ്ടായിരുന്നു. എനിക്കു കണ്ടാൽ എന്നെ അദ്ദേഹം വിടില്ല. അത്രയ്ക്ക് സ്നേഹമാണ്. ഈ സങ്കടത്തിനു നിങ്ങൾ തന്നെ നിവൃത്തിയുണ്ടാക്കിത്തരാനാപേക്ഷയുണ്ട്."

നാരായണപിള്ള കുറെ ആലോചിച്ചശേഷം 'നിങ്ങൾക്കെഴുത്തുപണിയായിരുന്നല്ലോ.' എന്താണ് എഴുത്ത്, എപ്പോഴായിരുന്നു?

കൃ-മേ—രാത്രിയിൽ പത്തുമണിക്കുശേഷം ഓരോ മണിക്കൂറേ പണിയുള്ളൂ. മലയാളമാണെഴുത്ത്. റവറണ്ട് ബി. ബെയിലി (Bailoy) യുടെ മലയാളം ഇംഗ്ലീഷ് ഡിക്ഷ്ണറി പകർന്ന പണിയാണുണ്ടായിരുന്നത്. ആ ആശ്ചര്യപുരുഷൻ അതുകൊണ്ടെന്താണ് ചെയ്യാൻ പോകുന്നതെന്ന് ആരു കണ്ടു? ഇംഗ്ലീഷുവാക്കൊഴിച്ചിട്ടാണ്.

നാരായണപിള്ള—അതു മുഴുവൻ എഴുതിക്കഴിഞ്ഞുവോ?

കൃ-മേ—ഇല്ല. വഴിക്കുവഴിയായി എഴുതീട്ടില്ല. അവിടവിടെ പകർക്കും ചില പേജുകൾ അഞ്ചും ആറും പ്രാവശ്യം പകർന്നു. ചില പേജുകൾ കഴിച്ചിട്ടും ഇങ്ങിനെയാണ്.

നാ-പി—അധികം പകർത്തും കഴിച്ചു മുറിച്ചിട്ടുള്ളതായ പേജുകൾ എതാണെന്നു പറയാമോ?

കൃ-മേ—ഓർമ്മയില്ല. എന്റെ ഡയറിയിൽ പറഞ്ഞ കാണും. നോക്കി വന്നു പറയാം. രണ്ടുമൂന്നു ദിക്കിൽ മദ്ധ്യത്തിലെ പേജുള്ള ഒരു ഭാഗം ഒന്നിലധികം പകർത്തിട്ടുണ്ടെന്നു തോന്നുന്നുണ്ട്.

നാ-പി—ആയാൾ പാർക്കുന്നതെവിടെ?

കൃ-മേ—പാഴ്സിമേഡാറിൽ.

നാ-പി—അവിടെ നിങ്ങൾ പോയിട്ടുണ്ടോ?

കൃ-മേ—അതിനിട വന്നിട്ടില്ല. എന്റെ വീട്ടിൽ അദ്ദേഹം പല തവണയും വരാറുണ്ട്. ഞങ്ങൾ രാത്രി ആഫീസ്സുവക കഴിഞ്ഞിട്ട് അങ്ങോട്ടു പോകും. ചിലപ്പോൾ അവിടെ തന്നെ കിടക്കയും ചെയ്യും. വീട്ടിലുള്ളവർ ധാരാളം പരിചയമാണ്. നല്ല നേരംപോക്കുകാരനാണ്.

നാ-പി—എന്തെല്ലാമാണ് നേരംപോക്കു പറക.

കൃ-മേ—അതിനു കണക്കൊന്നുമില്ല. വീട്ടിലെ ഓരോ നടപടികളുനോക്കിച്ചിരിക്കും മലയാളത്തിലെ സമ്പ്രദായങ്ങളെ കുറിച്ചു പരിഹസിക്കും. ചിലപ്പോൾ വല്ലവരെയും ഞാൻ വിളിക്കുമ്പോൾ അതേ നിലയിൽ വിളിച്ചു കളിയാക്കും. എന്നാൽ അയാൾക്ക് സാധാരണ തമിഴല്ല ഭാഷ വല്ലാത്ത തമിഴാണ്. അങ്ങിനെയുള്ളോരാൾ മലയാളം പായറാക്കിയതിൽ ആശ്ചര്യപ്പെടണം.

നാ.പി—ഡിക്ഷ്ണറി കൂടാതെ മറ്റൊന്നും എഴുതുക ഉണ്ടായിട്ടില്ലേ?

കൃ.മേ—മറ്റൊന്നും സാരമില്ല. മലയാള രീതിയിൽ പല തരത്തിലും എഴുതെഴുതി അദ്ദേഹം ശീലിച്ചിട്ടുണ്ട്. ഞാനെഴുതി കാണിച്ചുകൊടുക്കാം.

നാ.പി—ആപ്പീസ്സായിരുന്ന സ്ഥലത്തു ഇപ്പോളൊന്നു പോയി നോക്കാമൊ?

കൃ.മേ—ഞാനൊരുക്കം. വാടക ഇമ്മാസത്തെ മുഴുവനും ചെന്നിട്ടുള്ളതിനാൽ ഉടമസ്ഥനെ ഏല്പിച്ചിട്ടില്ല. ഇപ്പോൾ എന്റെ കസ്റ്റഡി തന്നെയാണ്. അതിലിരുന്ന കസേലകൾക്ക അദ്ദേഹം വില തന്നിരുന്നുവെങ്കിലും എന്റെവകയായതുകൊണ്ടു ഞാൻ ഇന്നലെ രാത്രിയിൽ തന്നെ കൊണ്ടുപോയി.

മാറ്റിത്തെരുവിൽ മുൻവിവരിച്ച കഴിഞ്ഞ ആപ്പീസ്സടപ്പിൽ അവർ മൂന്നുപേരും എത്തി. നിരത്തിൽ നിന്നു അല്പം അകലെ ജനാബാധയൊഴിഞ്ഞ മൂന്നു മുറികൾ മാത്രമുള്ള ചെറിയൊരു വീടാണത്. നടുവിലെ മുറി ആപ്പീസ്സും ഒന്നു കലവറയും മറ്റൊന്നു കിടന്നുറങ്ങുന്നതിനുള്ളതുമായിരുന്നുവെന്നു കൃഷ്ണമേനോൻ പറഞ്ഞുകൊടുത്തു.

മുക്കു, മൂല, മുറ്റം, തൊടി, മേല്പടി മുതലായതിലെല്ലാം പിള്ള തിരഞ്ഞു. ഒടുവിൽ, “നിങ്ങടെ എജമാനൻ ഒരു വഴിക്കു ഒരു ഓട്ടുവനാണെങ്കിൽ മറ്റൊരു വഴിക്കു നിർദ്ദയനാണ്. ഒരൊറ്റകഷണം കടലാസ്സെങ്കിലും വിട്ടേച്ചുപോയില്ലല്ലൊ. ആകട്ടെ, ഞാൻ ചില ലക്ഷണങ്ങൾ പറയട്ടെ. പരസ്യമായി അദ്ദേഹം സിഗാറ് വലിക്കില്ലെങ്കിലും സ്വകാര്യത്തിൽ വലിക്കും. കലോറയുടെ മുക്കിൽ പൊട്ടിഞ്ഞ തകരപ്പെട്ടിയിൽ അനവധി കുറ്റികൾ കാണുന്നുണ്ട്. അടുത്ത ചുമരിന്മേൽ പുകയുടെ ലാഞ്ഛനയുമുണ്ട്. സിഗാറ് കുറ്റികൾ തെള്ളുടിയാൽ ഉരകളയാമെന്നു കരുതി സൂക്ഷിച്ചതായിരിക്കും.

കൃ.മേ—ശരി. നാം ചുരുട്ടുപയോഗിക്കുന്നതാണെങ്കിലും പരസ്യമായി അരുതെന്നു പലപ്പോഴും എന്നോടു ഉപദേശിക്കാറുണ്ട്.

നാ.പി—നിങ്ങളും കൂട്ടത്തിൽ കുറച്ചു കൂടാറുണ്ടല്ലൊ.

കൃ.മേ—ശിവ ശിവ: ഇങ്ങിനെ പറയരുതെ. ഈ ജന്മം ഞാനാവക തൊട്ടിട്ടില്ല. കലോറമുറിയിൽ ഇന്നലെ സാമാനം ഒഴിക്കുന്നതിനു കൂടി കടന്നിട്ടില്ല.

നാ.പി—ആയാൾ നിങ്ങളെപ്പോലെ ഒരു മുഷിഞ്ഞതൊപ്പിയാണൊ ഇടാറുള്ളത്?

കൃ.മേ—തലേക്കെട്ടു വെച്ചല്ലാതെ ആയാളെ ഞാൻ കണ്ടിട്ടില്ല.

നാ.പി—ഒന്നുകൂടി പറഞ്ഞേക്കാമൊ എന്നു നോക്കട്ടെ. ആയാളും നിങ്ങളും ഉയരം ഏതാണ്ടു ശരിയായിരിക്കും.

കൃ.മേ—നിങ്ങടെ പ്രശ്നമൊന്നും തെറ്റാതെ വരുന്നത് എന്റെ ഗ്രഹപ്പിഴ കൊണ്ടു തന്നെയായിരിക്കാം. എന്നേക്കാൾ അരച്ചാൺ ഏകദേശം കുറയും.

നാ.പി—ഇവിടെ പ്യൂൺ ഇല്ലേ?

കൃ.മേ—ഉണ്ടായിരുന്നു. തമിഴനാണ്. ഒരു മിച്ചു പോയിരിക്കും.

നാ.പി—അവനു തൊപ്പിയാണൊ?

കൃ.മേ—അല്ലല്ല. ചുകന്നൊരു തലേക്കെട്ടാണ്.

നാ.പി—നായരപ്പ ഒരു മീശക്കാരനാണ നിശ്ചയം.

കൃ.മേ—വലിയ മീശയാണ്.

നാ.പി—കലോറയിൽ നിങ്ങൾ കടന്നിട്ടില്ലെന്നാണോ തീർച്ചപറയുന്നത്?

കൃ.മേ—സത്യം ചെയ്യാം. ഞാൻ വരുമ്പോഴൊക്കെ പൂട്ടിയിട്ടിരിക്കും.

നാ.പി—എന്നാൽ ഇപ്പോൾ പിരിയുക. എനിക്കുരാവിലെയൊന്നും കഴിഞ്ഞിട്ടില്ല.

ഘോഷസിദ്ധുവുമാണല്ലൊ. നാളെമതി.

പോകുമ്പോൾ പിറെറദിവസം രാവിലെ വരാമെന്നാണ് അബ്ദുബേക്കർ പറഞ്ഞിരുന്നതെങ്കിലും രണ്ടുമണി സമയത്തെ വന്നുള്ളൂ. മുഖത്തു സന്തോഷം സ്ഫുരിച്ചിരുന്നു. പിള്ളയുടെ കയ്യിൽ അബ്ദുബേക്കർ ഒരു കമ്പി കൊടുത്തു. അതു താഴെപറയും പ്രകാരമായിരുന്നു.

'ഗോണി ഗ്ലൂണയിൽ നിന്നു പെട്ടിയോടുകൂടി പിടികിട്ടി.'

നാ-പി— സന്തോഷമായി.

അബ്ദു— ഞാൻ ഉടനെ പല ദിക്കിലേയ്ക്കും കമ്പി അടിച്ചിരുന്നു. ഗോണിഗ്ലൂണയിലും എന്റെ സ്നേഹിതന്മാരുണ്ട്. കഴിച്ചുകളഞ്ഞിരുന്ന ഈ മുതൽ തിരികെ കിട്ടിയതിൽ എനിയ്ക്കുള്ള സന്തോഷം അവസാനമില്ല. ഇതിന്റെ അല്പമല്ലാ സ്നേഹിതനായ നിങ്ങളും അനുഭവിയ്ക്കേണമല്ലൊ. ഇതൊരു പ്രതിഫലമല്ല. എനിയ്ക്കുവേണ്ടി നിങ്ങടെ വിലയേറിയ കുറെ സമയം ചിലവുചെയ്തിട്ടുണ്ടല്ലൊ. എന്നു പറഞ്ഞ് നൂറുറുപ്പികയുടെ നോട്ടു കയ്യിൽവെച്ചു.

നാ-പി- പ്രവൃത്തി കഴിഞ്ഞാലല്ലെ ഞാൻ പ്രതിഫലം വാങ്ങാവൂ. ഇപ്പോളിതിനൊന്നുവിധവും ന്യായമില്ല എന്നു പറഞ്ഞു മടക്കികൊടുത്തു. അബ്ദുബേക്കർ പോകയുംചെയ്തു.

അന്നു കൃഷ്ണമേനോൻ വന്നു. തന്റെ കാൎയ്യം ഒന്നും ആവാത്തതിനാൽ അയാൾക്കു കുറെ കുണ്ഠിതമായി.

നാ-പി- നിങ്ങൾ തന്നിട്ടുള്ള കടലാസ്സുകൾ പരിശോധിച്ചതിൽ നിങ്ങൾ കൂടാതെ രണ്ടാളുടെ കയ്യക്ഷരമുണ്ടല്ലൊ.

കൃ-മേ- അതിനു വഴിയില്ല. വീട്ടിലും മറെറാരാളുണ്ടെന്ന് അയാൾ പറഞ്ഞിട്ടില്ല.

നാ-പി- സൂക്ഷ്മമായി നോക്കുമ്പോഴെ മനസ്സിലാവൂള്ളൂ. നിങ്ങൾക്ക രാഘവൻ കേശവൻ എന്നു രണ്ടു ഭൃത്യന്മാരുണ്ടോ?

കൃ-മേ- ഒന്നേ ഭൃത്യനുള്ളൂ. മറേറത് അനന്തിരവനാണ്.

നാ-പി- രണ്ടുദിവസം കഴിയട്ടെ. ഇപ്പോൾ പൊയ്ക്കൊള്ളൂ. എല്ലാം നേരെയാവും.

'ജ്യോതിഷം പറയാഞ്ഞിട്ടാണ്. ഈ കാലംകൊണ്ടു രാഘവന്റേയും കേശവന്റേയും പേർ ഗണിച്ചറിഞ്ഞതു? അത്ഭുതംതന്നെ.' എന്നും മറ്റും വിചാരിച്ചുകൊണ്ടു മേനോൻ മടങ്ങിപ്പോകയും ചെയ്തു.

അടുത്തദിവസം പിള്ളയും കേശവനും കൃഷ്ണമേനോന്റെ വീടുകാണാൻ ചെന്നു. മേനോൻ ലൌകികത്തിൽ ഇവരെ സ്വീകരിച്ച് അകങ്ങളെല്ലാം കാണിച്ചുകൊടുത്തു. ഒടുവിൽ ഇങ്ങിനെ പറഞ്ഞു. 'വല്ലാതെ അരിഷ്ടിച്ചിട്ടാണ് ഭഗവാനെ! ഞാൻ നാലുകാശു സമ്പാദിച്ചിട്ടുള്ളത്. രമാമന്മാരുടെ കാലമെല്ലാം ബുദ്ധിമുട്ടിക്കൊണ്ടുതന്നെ കഴിഞ്ഞു. അവരുടെ അനുഗ്രഹംകൊണ്ടുതന്നെയായിരിയ്ക്കും ഇവൻ കടം പറയാതെ കഴിച്ചുകൂട്ടുന്നത്. ആണ്ടു ലക്ഷമുണ്ട് പത്തുലക്ഷമുണ്ട് എന്നൊക്കെയാണ് സംസാരം. എന്നാൽ അത്രയൊന്നുമില്ലതാനും. ഉള്ളതു സൂക്ഷിപ്പാൻ ഞാൻ വളരെ കരുതുന്നു. രാത്രി മൂന്നടിച്ച് നിന്നതിൽ കൂവലും വിളിയും തുടങ്ങിയ ഞാൻ കിടക്കുക പതിവുള്ളൂ. പൊല്ലീസ്സുസൂക്ഷന്ന് ഇത്രയുമൊക്കെയായാലുംകൊണ്ടു കവച്ചു കടന്നു പോകാറുണ്ടല്ലൊ.'

അവിടെനിന്നു മടങ്ങുമ്പോൾ സന്ധ്യയ്ക്ക് ആറുമണി ആയിരിയ്ക്കുന്നു. മേനോന്റെ വീട്ടിൽനിന്നിറങ്ങി ഒരു ഫർലോങ്ങു കഴിയുന്നതിനു മുമ്പുള്ള മൂന്നാംകൂടിയ നിരത്തിലെത്തിയ സമയം അല്പം അകലെ ഒരുവന്റെ മുഖത്തു കണ്ണുപതിയുകയാൽ പിള്ളയൊന്നു ഭ്രമിച്ചു. അപ്പോഴേയ്ക്കും അയാൾ അയാളുടെ വഴിയ്ക്കു പോയികഴിഞ്ഞു. വഴിയ്ക്കു കേശവൻ ചില ചോദ്യം ചെയ്തതിനു ഇങ്ങിനെയാണ് മറുപടി പറഞ്ഞത്. 'ഞാൻ ഓരോ വ്യക്തികൾ കണ്ടുപിടിയ്ക്കുന്നതു ഓൎമ്മവെച്ചുകൊൾക. ക്രമത്തിൽ നീയും പഠിയ്ക്കും.'

നാരായണപിള്ളയ്ക്കു അബ്ദുബേക്കർ മറുള്ള സ്നേഹിതന്മാരിൽ ഒരു മടങ്ങധികം താല്പൎയ്യത്തിലായി. ദിവസം എവിടെ

വെച്ചെങ്കിലും ഒരിയ്ക്കൽ തമ്മിൽ കാണാതിരിയ്ക്കയില്ല. പല കുറിയും ക്ഷണിച്ചുവെങ്കിലും പിള്ള ആയാളുടെ വീട്ടിലേയ്ക്കു പോവുകയുണ്ടായില്ല. ഒരു ദിവസം ഉച്ചയ്ക്കു രണ്ടുമണിക്കുശേഷം അവിടെ പോയി. കോയമ്പത്തൂരിൽനിന്ന് അടിയന്തരക്കമ്പി വരികയാൽ അബ്ദുബേക്കർ അന്നുരാവിലെതന്നെ വണ്ടിക്കു പോയിരിയ്ക്കുന്നുവെന്നു ചെറുപ്പക്കാരനായ ഒരു തമിഴൻ വാല്യക്കാരൻ പറകയാൽ മടങ്ങിപ്പോരുകയും ചെയ്തു. അബ്ദുബേക്കർ മടങ്ങിയെത്തിയശേഷം, പിള്ള തന്റെ വീട്ടിൽ വന്നസമയം താനില്ലാതിരുന്നതിനെപ്പററി വളരെ മാപ്പുചോദിച്ചു. അടുത്തൊരു ദിവസത്തെയ്ക്കു ക്ഷണിയ്ക്കുയും ചെയ്തു.

ഒരാഴ്ചയോളം പിന്നെയും കഴിഞ്ഞു. നായഡുവിനെയും ചരിത്രാന്വേഷണക്കമ്മിററിയെയും അറിയുന്നവർ അന്വേഷണത്തിലായതില്ല. ഒരു തമിഴൻ മാട്ടിത്തെരുവിലൊരു വീടു വാടകയ്ക്കെടുത്തിരുന്നുവെന്നതിലധികമായി ആരിൽനിന്നും പിള്ളയ്ക്കു് അറിവാൻ കഴിഞ്ഞില്ല. കൃഷ്ണമേനോനു കുറേശ്ശ വെറുപ്പു തുടങ്ങിയെങ്കിലും പിള്ള ചിലപ്പോൾ ആയാളുടെ വീട്ടിൽ പോകാറുണ്ടായിരുന്നു.

ഒരു ഞായറാഴ്ചയാണ്. നാലുമണിക്കു അബ്ദുബേക്കരുടെ വീട്ടിൽ സൽക്കാരത്തിന്നൊരു എഴുത്തു കിട്ടി. അദ്ദേഹം അന്നു പാലക്കാട്ടേയ്ക്കു ഭാര്യയെ ചികിത്സയ്ക്കു കൊണ്ടുപോവുന്ന ദിവസമായിരുന്നു.

പിള്ളയും ഭൃത്യനും നിശ്ചിതസമയത്തെത്തി. സൽക്കാരം പൊടിപൊടിച്ചു. പുറമെ അധികം ആരുമുണ്ടായിരുന്നില്ല. ചായ കഴിഞ്ഞശേഷം ഉമ്മറത്തെയ്ക്കുള്ള വാതിലിന്റെ മറവിൽ നില്ക്കുന്ന ഭാര്യയെ കടാക്ഷിയ്ക്കുന്ന വേളയിൽ അബ്ദുബേക്കർ ഇങ്ങിനെ പറഞ്ഞു. 'നിങ്ങളെപ്പോലെയൊരു സ്നേഹിതനെ ഞങ്ങൾക്കു കിട്ടീട്ടില്ല. ഇന്നുരാത്രി വണ്ടിയ്ക്കുപോവുകയായി. ഈ സ്നേഹം എന്നെന്നും നിലനില്ക്കണം. ഭാര്യയ്ക്കുവേണ്ടിയും സ്വന്തം നിലയിലും ഞാനിതപേക്ഷിയ്ക്കുന്നു. കളഞ്ഞുപോയ മുതൽ കിട്ടിയതുതന്നെ നിങ്ങളുടെ ഗുരുത്വംകൊണ്ടാണെന്നാണ് ഇവൾ പറയുന്നത്.' ഇതിന്നു പിള്ള നന്ദിപറഞ്ഞു. രാത്രിവണ്ടിയ്ക്കുതന്നെ അബ്ദുബേക്കറും ഭാര്യയും പോവുകയും ചെയ്തു.

തിങ്കളാഴ്ച രണ്ടുമണിയ്ക്കു കൃഷ്ണമേനോൻ പിള്ളയ്ക്കു് ആളെ അയച്ചു. പിള്ളയും കേശവനും എത്തിയ ഉടനെ മേനോൻ ചിരിച്ചുകൊണ്ട് ഒരെഴുത്തു കയ്യിൽ കൊടുത്തു. പിള്ള ഇങ്ങിനെ വായിച്ചു.

'കണ്ണൂർ 28-8-912 യാത്ര പറവാനിടവരാഞ്ഞതിന്മേൽ ക്ഷമായാചനം ചെയ്യുന്നു. അതിലേയ്ക്കു പെട്ടെന്നു സംഭവിച്ച കാരണം തമ്മിൽ കാണുമ്പോൾ പറഞ്ഞുകൊള്ളാം. എന്റെ സ്വഭാവമറിയുന്നതുകൊണ്ടു നിങ്ങൾ ക്രോധിയ്ക്കയില്ലെന്നുള്ള ഉറപ്പും എനിയ്ക്കു സമാധാനമായുണ്ട്. വടക്കെ മലയാളത്തിൽ പല ദിക്കിലും സഞ്ചരിച്ച് ഇപ്പോൾ ഞാൻ ഇവിടെ എത്തിയിരിയ്ക്കുന്നു. ഇവിടെ നിങ്ങളെക്കൊണ്ടു വലിയൊരാവശ്യം സാധിയ്ക്കേണ്ടതുണ്ട്. സമ്പാദ്യം മുമ്പത്തേതിൽ അധികമുണ്ടാകാം. കോഴിക്കോട്ടുനിന്നു പോരുവാനുള്ള ചിലവും നഷ്ടങ്ങളും ഒന്നും നിങ്ങൾ സഹിയ്ക്കുന്നതില്ല. കഴിയുന്നവേഗത്തിൽ വരുവാനപേക്ഷ. നിങ്ങടെ വീട്ടിലെത്തിയാൽ മതി. അവിടെ ഞാൻ അന്വേഷിച്ചുകൊള്ളാം.
സ്വന്തം കൃഷ്ണസ്വാമി നായഡു'.

വട്ടിന്നു സമീപമുള്ള മൂന്നുംകൂടിയ വഴിയിൽ എല്ലാവരുംകൂടി കാത്തിരിപ്പായി.

രണ്ടു മണിക്കു ശേഷം ഒരു ജട്കാവണ്ടി അതിലെ വന്നു. എത്തിയപ്പോഴക്കു കുതിരയെ പിടിച്ചുനിർത്തലും വണ്ടിക്കുള്ളിലുള്ളവരെ രണ്ടുമൂന്നാൾ കേറിച്ചെന്നു പിടിക്കലും കഴിച്ചു കഴിഞ്ഞു. വണ്ടിയിൽ നിന്നു കൈത്തോക്കുവെടിയൊന്നു പൊട്ടിയെന്നല്ലാതെ അക്രമം കൊന്നില്ല. 'അടിയന്തരയാത്രയാണ്. വിട്ടയക്കണം. എന്തു വേണമെങ്കിലും തരാം'. എന്നും മറ്റും വണ്ടിയിലുള്ളവർ പറഞ്ഞതിന്നു 'ഒരു സമയത്തു കടത്തിവിടാൻ പാടില്ല. നേരം പുലരട്ടെ' എന്നു മാത്രം ഇൻസ്പെക്ടർ പറഞ്ഞ് അവരെ വണ്ടിയിൽ നിന്നിറക്കി പിൻകെട്ടുകെട്ടി. ചില കെട്ടും ഭാണ്ഡവുമുണ്ടായിരുന്നതെല്ലാം എടുപ്പിച്ച് എല്ലാവരും സ്റ്റേഷനിലെത്തി. തടവുകാരെ ഒരു മുറിയിലാക്കി നിർബ്ബന്ധത്തിൽ സൂക്ഷിച്ചു.

പുലർന്നതിന്നു ശേഷം പിള്ളയും കേശവനും കൃഷ്ണമേനോന്റെ വീട്ടിൽ ചെന്നു. വീട്ടുടമസ്ഥൻ പണമെല്ലാം ശേഖരിച്ച് ആരും അറിയാതെ പോയതിനാൽ അവിടെയുള്ളവർ പരിഭ്രമത്തിലായിരുന്നു. 'വ്യസനിക്കേണ്ട പത്തുപന്ത്രണ്ടു മണിക്കുള്ളിൽ മടങ്ങിയെത്തുമെന്നു പറഞ്ഞാശ്വസിപ്പിച്ച് ഇവർ നേരെ റെയിൽവേ സ്റ്റേഷനിലേക്കു പോയി. രാവിലത്തെ വടക്കൻ വണ്ടിക്കു— എന്താശ്ചര്യം തൊക്കടത്തു കൃഷ്ണമേനോൻ വന്നിറങ്ങി.

'പുലർച്ചെക്കു കമ്പി കിട്ടി ഇതേവരെ എന്തെല്ലാമാണ് എന്റെ ഉള്ളിലുണ്ടായതെന്നു പറവാൻ സാധിക്കില്ല. എന്റെ മുതൽ വല്ലതും പോയോ?'—

'ഒന്നും പോയിട്ടില്ല. വരു' എന്നു പറഞ്ഞു പിള്ള കൃഷ്ണമേനോനെ പൊല്ലീസ്സ്റ്റേഷനിലേക്കു കൊണ്ടുപോയി. തടവുകാർ രണ്ടാളെയും ഇൻസ്പെക്ടർ വരുത്തി. അവരുടെ മുഖത്തുള്ള പൊയ്മുഖവും കൃത്രിമമീശയുമെല്ലാം പൊല്ലീസ്സുകാർ കളഞ്ഞിട്ടുണ്ടായിരുന്നു.

കണ്ടില്ലേ? കൃഷ്ണസ്വാമിനായഡു: എന്നു ഇൻസ്പെക്ടർ പറഞ്ഞു.

കൃ.മേ—കഷ്ടംകഷ്ടം! കണ്ണൂരിൽ ഞാനെത്തിയപ്പോഴക്ക് ഈ വിദ്വാൻ അവിടം വിട്ടുകഴിഞ്ഞിരിക്കുന്നു. അതിനാൽ എന്റെ തലപോയില്ല.

ശങ്കരക്കുറുപ്പ്—നിങ്ങളോ ഈ കാര്യത്തിൽ എർപ്പെട്ടതു എന്തിനെയാണെന്ന് ഇനി പറയണം.

നായഡു—പറയാം. ഇവർ മൈസൂർ രാജ്യക്കാരനായ ഒരു കള്ളനാണെന്നാണ് ഞാൻ വിചാരിക്കുന്നത്. വഴിയെ അറിയാമല്ലോ. അവിടെയൊരു കവർച്ചക്കേസ്സിൽ അന്വേഷിച്ചിട്ട് എനിക്കിവനെ പിടിക്കാൻ സാധിച്ചിട്ടില്ല. ഞാനിവിടെ എത്തിയെന്നറിഞ്ഞു പൊളിഞ്ഞു മാറുകയാണുണ്ടായത്. അന്വേഷകരുടെ ധാരാളിത്തം കണ്ട മാത്രയിൽ തന്നെ നായഡു വേഷംമാറിയവനോ എന്നു സംശയിച്ചു. നായഡുവിന്നു കൃത്രിമമീശമേൽ കരുതൽ വളരെയുണ്ടെന്നു തലേക്ക് അല്പം മാത്രം വലിച്ചിട്ടുള്ള സിഗററ്റുകൾ അധികം കണ്ടപ്പോൾ ഞാൻ തീർച്ചയാക്കി. മിശയായിരുന്നെന്ന ഉദ്ദേശവും രാത്രിനേരം അപ്പീസ്സു പ്രവൃത്തി നടത്തിയിരുന്നതിന്റെ ഉദ്ദേശവും അന്വേഷകരുടെ സന്താപസന്തോഷങ്ങളും എല്ലാംകൂടി നോക്കിയപ്പോൾ കാര്യം തീർച്ചയായി കഴിഞ്ഞു. എന്നാൽ ഇവൻ ഒരു ചില്ലറ കള്ളനാണെന്നു വിചാ

ടിച്ചുപോയതു്. ഇവനെപ്പോലെ തന്ത്രങ്ങളുള്ളവർ ലോകത്തിൽ ചുരുങ്ങും. പഠിച്ചറിവുള്ളവനുമാണു്. പല രാജ്യങ്ങളിലും ഇവന്നു സഹായക്കാരുണ്ടു്. കൃഷ്ണമേനോന്റെ സ്വത്തു അപഹരിക്കുന്നതിന്നു പല വഴിയും ആലോചിച്ചു. പണം കാട്ടിയാൽ ഈ ലക്ഷ്മിയെ പാട്ടിൽ വരുത്താമെന്നു നിശ്ചയിച്ചു് യത്നിച്ചു. ഞാനതിന്നു തടസ്ഥമായപ്പോൾ വേഷമൊന്നു മാറി എന്നെയും കബളിപ്പാൻ നോക്കി. നായരു കള്ളനായിരിക്കുമെന്നോ മററൊ ഞാൻ കൃഷ്ണമേനോനെ ധരിപ്പിക്കുന്നതായാൽ ഇവന്നു സ്വന്തകാര്യസാദ്ധ്യത്തിന്നു തടസ്ഥം നേരിടുമൊ എന്നും ഞാനെന്താണു് പ്രവൃത്തിക്കുന്നതെന്നും മററും അറിവാൻ ഇവനു് ഈ ദിക്കിൽ തന്നെ താമസിക്കേണ്ടതായി വന്നു. അതിലേക്കു വേഷം മാററി എന്നെ ഇവൻ നല്ലവണ്ണം ഉഴിച്ചുവെച്ചിരുന്നു. ഞാനിവനെ സംശയിക്കുന്നുവെന്നു ലേശമെങ്കിലും അറിവാനിടയാക്കിട്ടില്ല. കൃഷ്ണമേനോന്റെ വീട്ടിലേക്കു ഞാൻ പോകുമ്പോളെല്ലാം ഇവൻ സൂക്ഷിക്കാറുണ്ടെന്നു ഒരു സന്ധ്യക്കു് എനിക്കു ബോദ്ധ്യമായി. അന്നു ഈ വേഷത്തിൽ തന്നെയാണു് ഇവനെ കണ്ടതു്. എന്റെ അന്തർജ്ഞാനം മുഖേനയോ കൊണ്ടൊ മററൊ ഇവന്നു സംശയിപ്പാനിടവരുത്തരുതെന്ന ധാരണയാലാണു് എന്റെ ഭണ്ഡാരത്തെ ഏററവുമായ കേശവനെക്കൂടി ഒന്നും ഞാൻ അറിയിക്കാതിരുന്നതു്. അന്യദേശക്കാരുടെ രാജ്യമായതിനാൽ പിടിക്കാൻ കഴിഞ്ഞില്ല. ആ ചെറുപ്പക്കാരൻ തമിഴനെ ഞാൻ കണ്ടാലറിയും. ഇവൻ താമസിച്ചിരുന്ന വീട്ടിൽ പോയതിന്നു ശേഷമാണു എനിക്കു തീർച്ചയായതു. കൃഷ്ണമേനോന്റെ ആകൃതിമാത്രമുള്ള ഈ ഇളക്കനെ ഇവൻ ഇയ്യിടെയാണു് യോഗത്തിൽ ചേർത്തതെന്നു തോന്നുന്നു. നല്ലവണ്ണം പഠിപ്പിച്ചിട്ടായിരിക്കും കളിയിൽ നിർത്തിയിരുന്നതു്. കൃഷ്ണമേനോനെപ്പോലെ ഒരാൾ കൂട്ടത്തിലുണ്ടെന്നു ആപ്പീസ്സു കലവറയുറിയിലെ പൊളിഞ്ഞ മേശമേൽ ഒതുക്കി വെച്ചിട്ടുള്ള മിഴക്കലാണമനായിൽനിന്നു തന്നെ മനസ്സിലായി. കൃഷ്ണമേനോന്റെ കയ്യെഴുത്തും സംസാരവും അനുകരിച്ചു് ശീലിക്കുയാണു് ഒരു മാസംകൊണ്ടിവരുണ്ടായതു്. മലയാളമെഴുതി മുമ്പു പരിചയമില്ലാത്ത ഇവർ ഡിക്ഷ്നറി പകർന്നപ്പോൾ മേലാൽ ആവശ്യംവരുന്ന വാക്കുകളിൽ ചിലതാകട്ടെ എന്നു വിചാരിച്ചായിരിക്കും 228-655 മുതലായ ഭാഗങ്ങൾ അധികം തവണ പകർത്തതു്. കൃഷ്ണമേനോന്റെ വീട്ടുകാർ എഴുതുമ്പോൾ കേശവൻ രാഘവൻ എന്നും മററുമുള്ള വാക്കുകൾ ആവശ്യമാണല്ലോ. ഇവനിന്നലെ കോയമ്പത്തൂർ പോയിയെന്നു കേട്ടപ്പോൾ തന്നെ ചതിക്കുള്ള ദിവസം അടുത്തുവെന്നു ഞാൻ കരുതിപ്പോന്നു. ഇവൻ ഇരുകൂട്ടരെ കണ്ണൂരിലേക്കയച്ചു കൃഷ്ണമേനോനു് എഴുതയപ്പിച്ചു. വഴിയെ മേനവന്റെ എഴുത്തുപോലെ എഴുതി അന്നന്നിവന്നും അയച്ചു. ആകെ പറയുന്നതായാൽ ഭയങ്കരന്മാരാൽ ജീവനും ദ്രവ്യവും പോവാതെ കിട്ടിയതു കൃഷ്ണമേനോന്റെ ഭാഗ്യവും ഈ കള്ളന്മാരുടെ 'അസാധാരണ പരസ്യം' അതിന്നൊത്ത മാർഗ്ഗദർശകവുമായിത്തീർന്നു—

കൃഷ്ണമേനോൻ ഇതെല്ലാം കേട്ട സ്തബ്ധനായിരിക്കുന്നു.

ശങ്കരക്കുറുപ്പു—ശേഷമുള്ളവർ വലിയോരു പാറാവുമായി. ഇനി വേണ്ടുന്നതെല്ലാം ഞങ്ങൾ പ്രവൃത്തിച്ചുകൊള്ളാം.—

... ... ... ...

... ... ... ....

തെലപ്പുറത്തു നാരായണനമ്പി.



വ്യായാമവും

# അതിന്റെ ഫലങ്ങളും

(തുടൎച്ച)

മേൽപ്പറഞ്ഞ സംഗതികൾകൊണ്ടു വ്യായാമം അത്യാവശ്യകമെന്നു സ്ഥാപിച്ചുവല്ലൊ, ഇനി ശരീരത്തിലെ ഓരോരോ ധാതുക്കളിലുള്ള അതിന്റെ ഫലത്തെക്കുറിച്ചാണ് ചിന്തിയ്ക്കേണ്ടത്.

### മാംസധാതുക്കളിലുള്ള ഫലങ്ങൾ.

ശരീരത്തിൽ ഓരോ മാംസവൎഗ്ഗത്തിന്നും ഓരോ പ്രത്യേക ജോലികൾ ഉണ്ട്. ചിലതിന്റെ ജോലി ഓരോ ഭാഗങ്ങളെ മടക്കുകയാണെങ്കിൽ മറ്റു ചിലതിന്റെ ജോലി അവയെ നിവിൎത്തുകയാകുന്നു. ചിലതു ഒരു ഭാഗത്തെ ഒരു വശത്തേക്കു തിരിയ്ക്കുന്നതാണെങ്കിൽ മറ്റു ചിലതു മറെറാ ഭാഗത്തേയ്ക്കു വലിയ്ക്കുന്നതാകുന്നു. ഇങ്ങിനെ വിരുദ്ധ കൎമ്മങ്ങൾ നിൎവ്വഹിയ്ക്കുന്നവയാകുന്നു ദേഹത്തിലെ മിക്ക മാംസവൎഗ്ഗങ്ങളും. എന്തെങ്കിലും ഒരു അഭ്യാസം ചെയ്കയൊ, ഏതെങ്കിലും ഒരംശത്തിന്നൊ ഭാഗത്തിന്നൊ അധികമായ ചലനം കൊടുക്കയൊ ചെയ്യുമ്പോൾ ചില മാംസവൎഗ്ഗങ്ങൾ ചുരുങ്ങുകയും മറ്റു ചിലവ അയയുകയും ചെയ്യുന്നു. അങ്ങിനെ ചെയ്യുമ്പോൾ ദേഹത്തിലെ മറ്റു ചില അംശങ്ങളിലും ഓരോരോ മാറ്റങ്ങൾ ഉണ്ടാകുന്നു. രക്തനാഡികളാലും ഞരമ്പുകളാലും സമ്മിശ്രമായി ഒരു വക കൊഴുപ്പുകൊണ്ടു ഒട്ടിപ്പിടിച്ചിരിയ്ക്കുന്ന സൂക്ഷ്മങ്ങളായ അനവധി നാരുകൾ കൂടിയതാകുന്നു മാംസം. ഒരു മാംസം ചുരുങ്ങുമ്പോൾ അതിന്റെ ഭിന്നാംശങ്ങളായ സകല നാരുകളും ഒപ്പം ചുരുങ്ങുന്നു. ഇതു അതിൽകൂടി വ്യാപരിക്കുന്ന ഞരമ്പുകളുടെ ശക്തികൊണ്ടാകുന്നു. ശരീരത്തിൽ സ്വതന്ത്രങ്ങൾ എന്നും, അസ്വതന്ത്രങ്ങൾ എന്നും, രണ്ടു തരം മാംസങ്ങൾ ഉണ്ട്. അതായിതു് ചിലതു നമുക്കധീനങ്ങളും (Voluntary) മറ്റു ചിലതു അനാധീനങ്ങളും (Involuntary) ആകുന്നു. അധീനങ്ങളായ മാംസങ്ങൾ നമ്മുടെ ആഗ്രഹത്തിന്നൊ ആജ്ഞയ്ക്കൊ കീഴടങ്ങി പ്രവൃത്തിയ്ക്കുന്നവയാകുന്നു. നമ്മുടെ ആഗ്രഹത്തിന്ന് യാതൊരു മേലധികാരവും ഇല്ലാത്തവയാകുന്നു അനാധീനങ്ങൾ. ഉദാഹരണമായി ഹൃദയത്തിലെ മാംസമെടുക്കുക. അതു തീരെ അനാധീനമാണ്. അതു നാം പറയുംപോലെയൊ, വിചാരിക്കുമ്പോലെയൊ യാതൊരു ജോലിയും ചെയ്യുകയില്ല. അതു പരിഷ്കൃതരാജ്യവാസികളുടെ കൂട്ടത്തിൽ ഒന്നാണ്. സ്വാതന്ത്ര്യത്തിന്നുവേണ്ടി അത്യുത്സുകമായും, തന്റെ ഇഷ്ടംപോലെയെ നടക്കയുള്ളു. നേരെ മറിച്ച് കയ്യിന്റെയും മറ്റുമുള്ള മാംസങ്ങൾ തീരെ അടിമകളാകുന്നു. കയ്യോ കാലോ ഒന്നു മടക്കണമെന്ന് നാം ആഗ്രഹിച്ചാൽ നമുക്കു തൽക്ഷണം അവയെ മടക്കാൻ സാധിയ്ക്കുന്നു. അങ്ങിനെതന്നെ നിവിൎക്കണമെങ്കിൽ അതും ചെയ്യാം. അതു് എന്തുകൊണ്ടെന്നാൽ ആ പ്രവൃത്തികൾ ചെയ്യുന്ന മാംസങ്ങൾ അടിമകളാകകൊണ്ടത്രെ. ഹൃദയത്തിലെ മാംസം യാതൊരു ജോലിയും കൂടാതെ അല്പനേരം സ്വസ്ഥമായി നില്ക്കട്ടെ എന്നു നാം വിചാരിച്ചാൽ അതു അപ്രകാരം ചെയ്യുന്നതല്ല. ഇതാകുന്നു അധീനവും അനാധീനവുമായിട്ടുള്ള വ്യത്യാ

സം. അങ്ങിനെ ഇരിക്കെ നാഡീക്ഷീണങ്ങളായ മാംസങ്ങൾക്കു ആയാസം കൊടുപ്പാൻ സാധിക്കയുള്ളു. ഈ രണ്ടു തരം മാംസങ്ങളുടേയും ശക്തി ശരീരത്തിൽ വെവ്വേറെ ഫലിക്കുന്നുണ്ടോ എന്നത് ഇതേവരെ തീച്ചപ്പെട്ടിട്ടില്ല.

ഒരു മാംസത്തിന്റെ വ്യാപാരസമയത്തുണ്ടായിട്ടുള്ള ശക്തിക്ഷയം വിശ്രമസമയത്തിൽ തീരുന്നു. വ്യായാമം അധികമായാൽ ബലക്ഷയും അധികമാകയും വളച്ച് കുറകയും ചെയ്യും. വേണ്ടമാതിരിയുള്ള വ്യായാമം ഇല്ലാഞ്ഞാലും വളച്ചയും ബലവും കുറയും. വ്യായാമം ഇല്ലാതിരുന്നാൽ മാംസങ്ങൾക്കു ച്ചാവും കൊഴുപ്പുവന്നു നിറയുന്നതാകുന്നു. പതിവായി ദേഹത്തിന്നു മിതമായും ക്ലിപ്തമായും ആയാസം കൊടുത്താൽ ശരീരത്തിലെ മാംസങ്ങൾക്കു നല്ല ഉണച്ചവരുന്നതാകയാൽ അവക്കു എളുപ്പത്തിൽ വളച്ചയും പുഷ്ടിയും ഉണ്ടായിക്കാണുന്നതു ഒട്ടും അസാധാരണമല്ല. ഇതിന്നു ശാസ്ത്രീയമായി യാതൊരു കാരണവും ഇതേവരെ പറഞ്ഞു കാണുന്നില്ല. ക്ലിപ്തമായ വ്യായാമംകൊണ്ടു മാംസങ്ങൾ വലുതാവുന്നതിന്നു പുറമെ അവയുടെ ഭിന്നാംശങ്ങളായ ഓരോ നാരുകളും തടിച്ചു അധികം ബലവും ഉറപ്പും ഉള്ളതാവുന്നതിനാൽ സാധാരണ മനുഷ്യരെ തവിട്ടപൊടിയാക്കുന്ന ഒരു ശക്തിയെ, ഒരു കായികാഭ്യാസിക്കു യാതൊരു അപായംകൂടാതെ തടുപ്പാൻ സാധിക്കുന്നതാകുന്നു.

തൊക്കിലുള്ള ഫലങ്ങൾ.

ഓട്ടം, ചാട്ടം മുതലായ ദേഹായാസജനകമായ അദ്ധ്വാനപ്രവൃത്തികൾ വല്ലതും ചെയ്താൽ നമ്മുടെ തൊക്ക് ആസകലം ഇളിച്ചും സ്വേദത്തിൽ മുങ്ങിയും സാധാരണ കാണാറുണ്ടല്ലൊ. സ്വേദം തൊക്കിലെ രോമക്കൂപങ്ങളെ നന്നായികഴുകി വെടിപ്പുവരുത്തുകയും സൂക്ഷ്മങ്ങളായ കൃമികൾക്കു ശരീരത്തിലേക്കു പ്രവേശനം കൊടുക്കാതെ തടുത്തു നിറുത്തുകയും ചെയ്യുന്നു. വ്യായാമം തൊക്കിനെ പോഷിപ്പിച്ച് അതിന്നു മാർദ്ദവവും ഭംഗിയും കൊടുക്കുന്നു. ചുരുക്കത്തിൽ വ്യായാമം തൊക്കിന്നൊരു വാർണ്ണീഷെന്നുതന്നെ പറയാം. അതു തൊക്കിലെ സൂക്ഷ്മങ്ങളായ രക്തനാഡികൾക്കുണച്ചു വരുത്തുകയും തന്മൂലം ശൈത്യബാധ തടവാനതിന്നു ശക്തിയുണ്ടാക്കുകയും ചെയ്യും. ചിലരുടെ വിയപ്പിന്നു അസഹ്യമായ ദുർഗ്ഗന്ധമുണ്ടാവും. വ്യായാമംകൊണ്ടു ആ ദുർഗ്ഗന്ധവും പോവുന്നതാണ്.

ശ്വാസധാനിയിലുള്ള ഫലങ്ങൾ.

വ്യായാമത്താൽ ശ്വാസധാനിയിൽ ജീവവായു സഞ്ചരിപ്പാൻ അധികം തരമാകയും തന്മൂലം ശ്വാസോച്ഛ്വാസഹേതുകമായ മാംസങ്ങൾ പുഷ്ടിയുള്ളതായും, ശ്വാസഗതി സാവധാനമാകയും ചെയ്യുന്നു. അങ്ങിനെ വന്നാൽ രക്തം തെളിയുകയും, ക്ഷയം മുതലായ ശ്വാസകോശസംബന്ധമായ രോഗങ്ങൾക്കുള്ള എളുപ്പം കുറയുകയും ചെയ്യുന്നതാകുന്നു.

രക്തനാഡികളിലുള്ള ഫലങ്ങൾ.

രക്തനാഡികളിലുള്ള വ്യായാമത്തിന്റെ ഫലങ്ങൾ കൈത്തണ്ടയിലെ നാഡിയിന്മേൽ പ്രത്യക്ഷപ്പെട്ടു കാണാം. വ്യായാമത്തിൽ ഹൃദയം അധികമായി മിടിയ്ക്കും. ഇതു ചിലപ്പോൾ യാതൊരു ദീനവുമില്ലാത്ത ആൾക്കാണെങ്കിൽ സാധാരണയിൽ രണ്ടോ മൂന്നോ ഇരട്ടിയ്ക്കുകയും, വ്യായാമത്തിന്നുശേഷം പണ്ടത്തെ സ്ഥിതിയിൽതന്നെ വരികയും ചെയ്യും. ദുഷ്ടരക്തനാഡികൾക്കു മാറും ഒരു വഴിയ്ക്കു മാത്രം ചോരയോടാനാവശ്രീ

ക്കുന്ന ഒരു മാതിരി നാട്ടുകൾ ഉണ്ട്. വ്യായാമസമയത്തിൽ മാംസങ്ങൾ ചുരുങ്ങുകയോ കുറിയതാകയോ ചെയ്യുമ്പോൾ, ആ നാഡികളെ അമൎക്കയും, തന്മൂലം ദ്രവകഗതിക്കു സൌകൎയ്യവും എളുപ്പവും ഉണ്ടാകയും ചെയ്യുന്നു. അങ്ങിനെ ചെയ്യുന്നതിനാൽ ശരീരത്തിലെ മലിനപദാൎത്ഥങ്ങളെ ധാതുക്കളിൽനിന്നു വേർപെടുത്തി ബഹിഷ്കരിപ്പാൻ ഉപകരിക്കുന്നു.

ശരീരാഗ്നിയിലുള്ള ഫലം.

വ്യായാമസമയത്തിൽ പുറമെ വിയൎപ്പാണ് കാണുന്നത് എങ്കിലും അകത്ത് അഗ്നി അധികരിച്ചിരിക്കും. അതുകൊണ്ടു ശ്വാസയന്ത്രത്തിന്റെയും ഹൃദയത്തിന്റെയും തലസ്ഥാനങ്ങൾക്ക് ഉയിർ വൎദ്ധിക്കയും ശ്വാസകോശവും, ഹൃദയവും, വളരെ ഉണൎച്ചയോടും ചൊടിയോടുംകൂടി ജോലി എടുക്കുകയും ചെയ്യും. കൂടാതെ മറ്റുള്ള ധാതുക്കൾക്ക ജീവവായുവിനെ ധാരാളം ശേഖരിച്ചു കൊടുക്കുകയും ചെയ്യും.

ആമാശയപക്വാശയാദികളിലുള്ള ഫലം.

വ്യായാമം രുചിയേയും ദീപനത്തേയും വൎദ്ധിപ്പിക്കുന്നു. ഭക്ഷണത്തിനുശേഷം ഉടൻതന്നെ വലിയ ദേഹാദ്ധ്വാനം ചെയ്യുന്നതായാൽ പലപ്പോഴും ദഹനക്ഷയം ഉണ്ടാവുന്നതാകുന്നു. വ്യായാമം ആന്തരാവയവങ്ങൾക്ക വേറെയും ഒരു വിധത്തിൽ ഗുണത്തെ ചെയ്യുന്നു. കുടലിലെ മാംസങ്ങൾ ചിലപ്പോൾ ഉഴിച്ചിൽക്കാരായ കരുപ്പണിക്കാരുടെ ജോലി ചെയ്യുന്നു. വ്യായാമസമയത്തിൽ അവകൾ ചുരുങ്ങുമ്പോൾ ആന്തരാവയവങ്ങളെ ഉഴിഞ്ഞ് അവയ്ക്കു ഓജസ്സും, ബലവും കൊടുക്കുന്നു. ഇതു ദീപനക്ഷയത്തിനും ശോധനക്കുറവിനും വളരെ നല്ലതാകുന്നു.

മനസ്സിൽ ചെയ്യുന്ന ഫലങ്ങൾ.

മിതവ്യായാമം ബുദ്ധിമാന്ദ്യത്തെ ഇല്ലാതാക്കുകയും, മനസ്സിനെ ആഹ്ലാദിപ്പിക്കയും ചെയ്യും. അത് അധികമായാൽ മനസ്സിനേയും, ദേഹത്തേയും ക്ഷീണിപ്പിക്കും. പാകമായാൽ സ്നായുക്കൾക്ക വീൎയ്യവും, പുഷ്ടിയും ഉണ്ടാകും. സാധാരണ എല്ലാവൎക്കും ഒരേ വിഷയത്തിൽതന്നെ കുറച്ചധികനേരം ശ്രദ്ധ സ്ഥിരമായി നിൎത്തുവാൻ സാധിക്കയില്ല. വ്യായാമംകൊണ്ട് ഇതു എളുപ്പത്തിൽ സാധിക്കാം. മനസ്സിനു ധൈൎയ്യവും ഉറപ്പും ഉണ്ടാകുന്നതിനു പുറമെ വ്യായാമത്താൽ ഓൎമ്മശക്തി വൎദ്ധിക്കുന്നതും ആണു. ശരിയായി ശീലിക്കുന്നവർ കൃത്യനിഷ്ഠതയുള്ളവരായി തീരുന്നതുമാകുന്നു.

(തുടരും)

കോയാത്തു കൊച്ചുണ്ണിമേനോൻ.

# സജ്ജനസഭ

'നാലാൾ കൂടിയിരിക്കുന്നേടത്തു ദൈവമുണ്ട്' എന്നു പണ്ടുള്ളവർ പറഞ്ഞിട്ടുള്ളതിന്റെ സാരം കുറഞ്ഞപക്ഷം ഒരു സഭയിൽ നാലാൾ ഉണ്ടായിരിക്കേണമെന്നും, അവരുടെ അഭിമതം ആദരണീയമാണെന്നുമാണല്ലോ. സല്പ്രവൃത്തികളെ (സൎവ്വജനഹിതമായുള്ള കൎമ്മങ്ങളെ) നിഷ്കളങ്കം ആചരിക്കുന്നവർ സജ്ജനങ്ങളും അവരുടെ യോഗം (സമൂഹം) സജ്ജനസഭയുമാകുന്നു. അവർ പ്രായേണ പഠിപ്പറിവു

ക്കൊണ്ടോ സാമവാസസ്ഥാനംകൊണ്ടോ വിശേഷമായിരിക്കുന്നതാണ്. തന്നിമിത്തം തെളിവായ അത്ഥങ്ങളോടുകൂടിയ വാക്യങ്ങൾകൊണ്ടു വാസ്തവധമ്മത്തെ പ്രവചിക്കുന്നവരായ മഹാന്മാരുടെ സമൂഹത്തിനാണ് സഭയെന്നു പറയുന്നതായാൽ അനുചിതമായി വരുന്നതല്ലല്ലൊ. 'സഹഭാന്തി ഇതി സഭാ' അതായത് 'ഒരുമിച്ചു ശോഭിക്കുന്നു' എന്നാണല്ലൊ 'സഭ' എന്ന വാക്കിന്റെ അത്ഥം. ദുജ്ജനങ്ങളുടെ സമുദായത്തിനും സഭാ എന്നുതന്നെയാണ് പറയുന്നത്. പക്ഷേ സജ്ജനസഭയിൽനിന്നു സിദ്ധിക്കുന്ന ഗുണം ദുജ്ജനസഭയിൽനിന്നു കിട്ടുകയില്ല. 'നിമ്മലനദീജലംസാഗരം തന്നിൽചേന്നാലൊക്കവേപുളിച്ചുപോം' എന്നപോലെ ദുജ്ജനസഭാപ്രവേശനംകൊണ്ടു സജ്ജനങ്ങൾ മലിനപ്പെടുവാനിടവന്നേക്കാം. സജ്ജനങ്ങളുടേയും ദുജ്ജനങ്ങളുടേയും മനസ്സിന്റെ വ്യാപാരങ്ങൾക്കും മറ്റും ഭേദ്യന്തരമുണ്ടാകയാൽ ഒരുമിച്ചു ശോഭിക്കുക എന്ന ഗുണം വാസ്തവത്തിൽ സജ്ജനങ്ങൾ തമ്മിൽ അല്ലാതെ നിസ്സാരബുദ്ധികൾ തമ്മിൽ ഉണ്ടാകുവാൻ തരമില്ല. നിർദ്ദയത്വം, അകാരണകലഹം, ധനത്തിലും പരസ്ത്രീകളിലും കാംക്ഷ, സജ്ജനങ്ങളിലും മിത്രങ്ങളിലും, സ്വജനങ്ങളിലും ഈഷ്യ ഇത്യാദികളായ ദുർഗ്ഗുണങ്ങൾ ദുഷ്ടന്മാക്കു സ്വാഭാവികമായിട്ടുള്ളവയാകയാൽ അവർ തമ്മിൽ യോജിപ്പാനിടയുണ്ടാകുന്നതല്ല. എന്നുമാത്രമല്ല, അവരുടെ ചേച്ചു ശോഭാവഹവുമായിരിക്കുന്നതല്ലാത്തതിനാൽ ദുഷ്ടന്മാർ തമ്മിൽ യോജിക്കുവാനവകാശമുണ്ടാകുന്നതെങ്ങിനെ?

'ഐകമത്യം മഹാബലം'. ഇതാണ് ഒരു സഭയുടെ ശക്തിക്കും നിലനില്പിനും അത്യന്തം ആവശ്യമായിട്ടുള്ളത്. ഏകമതിത്വം, ഏകമതത്വം എന്നിങ്ങിനെ 'ഐകമത്യത്തെ' വിഗ്രഹിക്കാവുന്നതാകകൊണ്ട്, ഏകമതികളായും ഏകമതസ്ഥന്മാരായുമിരിക്കുക എന്നത്ഥമാണ് 'ഐകമത്യം' എന്ന പദത്തിനുണ്ടാകുന്നത്. ഇവയിൽ ഏതെങ്കിലും ഒന്നിന് ഏകരൂപതയില്ലാതെ വന്നാൽ യാതൊരു സഭയും നിലനില്ക്കുന്നതുമല്ല. ഒരു സഭയിൽ ഉള്ളവരെല്ലാം അല്പബുദ്ധികളായിരുന്നാൽ കൂടിയും അവർ എല്ലാവരും കൂടി ഒരുമിച്ചു ചേരുവാൻ സംഗതിയാകുമ്പോൾ അവരുടെ അല്പബുദ്ധിയുടെ ഐക്യത നിമിത്തം അനിതരസാധാരണമായ ഒരു ശക്തിയുണ്ടാകുന്നതുമാണ്. ഒരു ചുള്ളിവെറുക് ആക്കും അനായാസേന ഒടിക്കാമെങ്കിലും, ആ തരം ചുള്ളികൾ പത്തോ ഇരുപതോ ഒന്നിച്ചു കെട്ടിയ ഒരു കെട്ടു ഒരുവൻ എത്ര ശക്തനായിരുന്നാലും അവനാൽ ഒടിക്കപ്പെടുവാൻ അസാദ്ധ്യമാണെന്നുള്ളത് ഇതിനു ദൃഷ്ടാന്തവും അനേകപ്പെടുത്തുവാൻ പ്രയാസമില്ലാത്തതുമാണല്ലോ.

സാധുക്കളുടെ ഗുണമായ ഐക്യമത്യസൌഹാർദ്ദം പരിശുദ്ധമനസ്സുള്ളവർ തമ്മിൽ അല്ലാതെ കാമക്രോധാദികളുടെ ആവാസമാകുന്ന മനസ്സോടുകൂടിയവരിൽ ഒരിക്കലും ഉണ്ടാകാത്തതാകയാൽ ആ ദോഷങ്ങളെ ദൂരീകരിക്കേണ്ടത് വളരെ ആവശ്യമാകുന്നു. ഇവയിൽ ഓരോന്നിനും മനുഷ്യരുടെ ശ്രേയസ്സിനേയും സുഖജീവിതത്തേയും മലിനപ്പെടുത്തുവാനുള്ള ശക്തിയുണ്ടായിരിക്കെ, ഇവയെല്ലാം ഒരുവനിൽ ചേന്നാലുണ്ടോ അവർ നേരെയാകുന്നു? ദുജ്ജനങ്ങളുടെ അവസ്ഥ ഇതല്ലേ. പിന്നെയുണ്ടോ അവരുടെ സമ്പർക്കം വല്ല ഗുണവും കൊടുക്കുന്നു? അവരവക്കുള്ള വിദ്യയെ അന്യക്ക്

ഉപയോഗപ്പെടുവാനാകുന്നതെന്നു കരുതുന്ന സ്വാത്മതല്പരന്മാരുടെ യോഗം ഒരു സഭയായിത്തീരുന്നതല്ലെന്നും, ഒരു സഭയുടെ ശ്രേഷ്ഠന്മാർ അതിൽനിന്നു സിദ്ധിക്കുന്നതല്ലെന്നും, ആവക യോഗങ്ങളിൽ പ്രവേശിക്കുന്നതുകൊണ്ടു യാതൊരു പ്രയോജനമുണ്ടാകുന്നതല്ലെന്നും സംശയരഹിതമായ സംഗതിയാണ്.

സജ്ജനസമുദായത്തിൽ ഉൾപ്പെടുന്നവർ ചേർന്നാൽ വല്ല ഗുണവും കിട്ടുമോയെന്നാണ് സംശയിക്കുന്നതെങ്കിൽ "കാചഃ കാഞ്ചനസംസർഗ്ഗാൽ ധത്തേ മാരകതീം ദ്യുതിം തഥാ സത്സന്നിധാനേന മൂർഖോ യാതി പ്രവീണതാം" —എന്നുള്ളതുകൊണ്ടു സജ്ജനസഹവാസത്താൽ മൂർഖനും നിപുണതയെ പ്രാപിക്കുന്നതാണെന്നു തെളിയുന്നുണ്ടല്ലോ. പക്ഷേ ചിരകാലസഹവാസത്താലേ അതു സാധിക്കുകയുള്ളൂ. ബുദ്ധിമാന്മാരുടെ ജീവകാലം കാവ്യശാസ്ത്രാദിവിനോദങ്ങളാലാണല്ലോ കഴിച്ചുകൂട്ടുന്നത്. പാമരന്മാർ നായാട്ട്, ചൂതുകളി, സ്ത്രീസേവ, മദ്യപാനം, കലഹം, ഉറക്കം എന്നിത്യാദികളാലും അവരുടെ ജീവിതത്തെ കഴിച്ചുകൂട്ടുന്നു. അതുകൊണ്ട് ഇവരുടെ സഹവാസം യാതൊരുത്തർക്കും ഗുണപ്രദമായി വരികയില്ല.

ധർമ്മാധർമ്മങ്ങളെ വിവേചിച്ചറിഞ്ഞു അവരവരുടെ മതാചാരങ്ങൾക്കു പിഴപറ്റാതെ പ്രവൃത്തികൾ ചെയ്യേണമെന്നുള്ളതാണല്ലോ മനുഷ്യരുടെ മുറ. ഇതിന്നു അനുസരണമായിട്ടുള്ളതു ശ്രുതീതിഹാസപുരാണങ്ങളുമാണല്ലോ. എന്നാൽ ഇവയെല്ലാം പഠിക്കുകയെന്നത് എല്ലാവർക്കും അനുസാധ്യമല്ലാതിരിക്കെ, സജ്ജനസഭയിൽ പ്രവേശിക്കുന്നതിനാൽ ധർമ്മാധർമ്മവിവേചനജ്ഞാനം അനായാസേന ചിരാലെങ്കിലും സാധിക്കുന്നതുകൊണ്ട് ആ കാര്യത്തിൽ മനുഷ്യരുടെ മനസ്സു ചെല്ലേണ്ടതു അത്യന്താവശ്യമാണ്. പരിഷ്കാരിയാണെന്നറിയിക്കാനോ കീർത്തിക്കോ മാത്രം ആയി സഭയിൽ പ്രവേശിച്ചാൽ പോരാ. ജ്ഞാനസമ്പാദ്യത്തിന്നുദ്യോഗിപ്പാനിട്ടു നല്ലൊരു മാർഗ്ഗമാണെന്നു മനഃപൂർവ്വമായി കരുതിക്കൊണ്ടുതന്നെ ഒരു സഭയിൽ പ്രവേശിച്ചാലേ ഗുണമുള്ളൂ. സജ്ജനസഭയിൽനിന്നല്ലാതെ ആ ലാഭം കിട്ടുന്നതുമല്ല.

പൂർവ്വകാലങ്ങളിൽ ജനങ്ങൾക്കു ഇതരങ്ങളിൽ പുരുഷാർത്ഥങ്ങളുണ്ടായിട്ടുള്ളതു സഭ നിമിത്തമാകുന്നു പുരാണങ്ങൾ മൂലം നാമിന്നറിയുന്നുണ്ടല്ലോ. മനുഷ്യർ പലവിധ പ്രാരബ്ധകർമ്മങ്ങളിൽ നിമഗ്നന്മാരായിരിക്കുന്നതിനാലും, വിദ്വാന്മാരായ മഹാന്മാർ അങ്ങുമിങ്ങുമായി പല സ്ഥലങ്ങളിൽ അധിവസിക്കുന്നതുകൊണ്ടും, അവരുടെ മനസ്സിൽ ഓരോ കാലങ്ങളിൽ നാനാപ്രകാരേണ അങ്കുരിക്കുന്ന പല വിശേഷസംഗതികളെ ഒരു സമുദായം കൂടുന്നതിൽ വെച്ചല്ലാതെ നമുക്ക് എളുപ്പത്തിൽ അറിവാൻ കഴിയുന്നതല്ലല്ലോ. അറിവുള്ളവർക്കുകൂടി പണ്ഡിതസഭാപ്രവേശനത്താലാണ് അവരുടെ ഓർമ്മയിൽ ഇരിക്കുന്ന സാംഗത്യാസാംഗത്യങ്ങളുടെ ഗുണാഗുണവിവേചനത്തിനും അഭിവൃദ്ധിക്കും മാറ്റും സംഗതിവരുന്നത്. മനുഷ്യബുദ്ധിക്കു പ്രായേണ ഭ്രമവും പ്രമാദവും സഹജങ്ങളായിരിക്കെ, മനുഷ്യർക്ക് എത്രതന്നെ പഠിപ്പുണ്ടായിരുന്നാലും തെറ്റായ ധാരണകളുണ്ടാകുന്നതു സാധാരണമാണല്ലോ. അതും സജ്ജനസഭാപ്രവേശനത്താൽ നീങ്ങുന്നതാണ്. ഈ സ്ഥിതിക്കും സജ്ജനങ്ങളായ വിദ്വാന്മാരുടെ സഭ അവശ്യം ആവശ്യവും അതിൽ പ്രവേശിക്കുന്നതു സർവ്വഗുണപ്രദവുമാണെന്ന് എവരും ഐകകണ്ഠ്യേന സമ്മതിക്കു

# पिकसन्देशे

(प्रथमसर्गः)

---

तामुद्वीक्ष्य प्रथितधनिकामुत्तरेण क्रमेथाः
 कुंभाकारस्तनभरनमत्सुन्दरीभिः समग्रम् ।
रंभास्तम्भैर्मधुरसफलैर्भूषितागारजालं
 कुम्भीशस्यावसथमतुलं कुम्भकोणं प्रसिद्धम् ॥ ७३ ॥

मायूरं द्राग्गजपुरमथो पारसीकानटित्वा
 तीर्त्वा पुण्या मधुरसरितो वल्लभक्षेत्रदेशान् ।
गत्वा काञ्चीं वरदमहितां मञ्जुलां संचरेथाः
 क्षीरस्रोतस्सरितमथ सच्छंखिनीं चाभिगच्छेः ॥ ७४ ॥

काञ्चीं काञ्चीमुदधिवसनाया वराणां प्रदातु-
 स्थानं वेधस्सवनविदितां नेत्रपात्रीकुरुष्व ।
श्रीमद्रामावरजविहितप्रन्नफाकिप्रकृष्टां
 वेदान्तार्थप्रथितकविसंभूतिपुण्यां च पश्येः ॥ ७५ ॥

अद्धां पत्यौ चिरविरहिणीं वारुणीं संगते द्राक्
 कान्तोदारं करिपतिपुरं त्वत्सखीवासभूमिम् ।
देशं भाग्यं स्थिरपरिमलं वल्लभास्पर्शरम्यं
 दिव्यं भास्वत्कटकरुचिरं सौम्यजाने श्रयेथाः ॥ ७६ ॥

इति
कोडुंगल्लूर् . राजकीयकन्यकापाठशालासंस्कृतपण्डितेन
र. रंगाचार्येण विरचिते पिकसन्देशे प्रथमसर्गः
॥ समाप्तः ॥

---

## द्वितीयसर्गः ।

---

यत्रोत्तुङ्गा मरतकमयी राजते सौधराजिः
  घण्टानादैर्मुखरितमुखाः राजवीथीप्रतोल्यः ।
अक्लिष्टक्षीरा हरितकपिशा यत्र गोवष्कयिण्यो
  बालालापामधुरवचना यत्र केलीशुकाश्च ॥ १ ॥

यत्र स्त्रीणां सहजनयनान्येव भूषाविशेषो
  व्याजायन्ते कुवलयदलान्यङ्गनानां मुखेषु ।
वाणी वीणासरसमधुरा गीतिमार्गं तु तन्त्री-
  स्वाना हारा हृदयनिहिताः केवलं भारभूताः ॥ २ ॥

चक्षूरागः परभृतकुले नान्यकान्ताजनौघे
  जाड्यं यस्मिन्नुपवनतटीचन्दने नो नरौघे ।
धूमेष्वग्नेः किल मलिनता नो चरित्रे जनानां
  यस्मिन् भोगा भुजगनिवहे पक्षपातः खगेषु ॥ ३ ॥

यस्मिन् रात्रौ मरतकशिलानिर्मिते नित्यभास्वत्-
  सौधैः कृत्स्ने तमसि विहते यद्दिवाभूयते द्राक् ।
कामाक्रान्तैरविघटितसंयोगरम्यै रथाङ्गै-
  र्दीपा नित्यं सुरतविहिता नैव मोघीक्रियन्ते ॥ ४ ॥

यस्मिन् दृष्ट्वा कुसुमधनुषं फालनेत्राग्निदग्धं
  संशोचन्त्या निटिलनयनं प्रार्थयन्त्याः प्रसादम् ।
रत्या दीर्घाः कृपणकरुणा विप्रलापा इवालं
  श्रोश्रूयन्ते मधुरनिनदा हंसकोलाहलानाम् ॥ ५ ॥

नक्तं लोलैः पवनलुलितैरुल्लसद्भिर्दुकूलैः
  दूरोत्क्षिप्तध्वजनिजभुजान्युच्चहर्म्यस्थलानि ।
दीर्घाक्षीणां वदनकमलैर्लज्जितस्यामृतांशो-
  रन्तस्तापादुपशमयितुं प्रोद्यतानीव भान्ति ॥ ६ ॥

(क्रमशः)  को. र. रंगाचार्यः ॥

## പണമടച്ചവരുടെ പേരുവിവരം

(1088 കർക്കടകം ലക്കത്തിന്റെ തുടർച്ച)

| ബ്രഹ്മശ്രീ. | അവർകൾ ക. ണ. |
|---|---|
| ,, ചെറുതുമനയ്ക്കൽ ഇട്ടിരവിനമ്പൂരി ,, | 2—8 |
| ,, ആലത്തൂർ അനുജൻ നമ്പൂതിരിപ്പാട് ,, | 2—8 |
| ,, മേലേടത്ത് നാരായണൻ ഭട്ടതിരിപ്പാട് ,, | 2—8 |
| ,, നടുവത്ത് മഹൻ നമ്പൂരി ,, | 2—8 |
| ,, കന്നനൂർ പടിഞ്ഞാറേടത്തു മഹൻ നീലകണ്ഠൻ ഭട്ടതിരിപ്പാട് ,, | 2—8 |
| ,, വിദ്വാൻ കടലായിമനയ്ക്കൽ കുഞ്ഞിക്കുട്ടൻ നമ്പൂതിരിപ്പാട് ,, | 2—8 |
| ,, കപ്ലിങ്ങാട്ട്മനയ്ക്കൽ നീലകണ്ഠൻ നമ്പൂരി ,, | 2—8 |
| ,, പുത്തനാ പരമേശ്വരൻ നമ്പൂരി ,, | 2—8 |
| ,, കാവല്ലൂർ കൃഷ്ണൻ നമ്പൂരി ,, | 2—8 |
| ,, മണ്ണൂരിമനയ്ക്കൽ മഹൻ ഇട്ട്യർ നമ്പൂതിരിപ്പാട് ,, | 2—8 |
| ,, കാഞ്ഞിരുത്തമനയ്ക്കൽ നാരായണൻ നമ്പൂതിരിപ്പാട് ,, | 2—8 |
| ,, എ. നീലകണ്ഠൻ ഭട്ടതിരിപ്പാട് ,, | 2—8 |
| ,, തെപ്പലാശ്ശേരി നീലകണ്ഠൻ നമ്പൂതിരിപ്പാട് ,, | 2—8 |
| ,, പാലയനാട്ട് മനയ്ക്കൽ കൃഷ്ണൻ നമ്പൂരി ,, | 2—8 |
| ,, കാടമ്പറമനയ്ക്കൽ അച്ചൻ നമ്പൂരി ,, | 2—8 |
| ,, പൂമുള്ളി വലിയ നമ്പൂരിപ്പാട് ,, | 2—8 |
| ,, പാഴൂർ പടുതോൾ നാരായണൻ നമ്പൂരി ,, | 2—8 |

| ബ്രഹ്മശ്രീ | അവർകൾ ക. ണ. |
|---|---|
| ,, ക്രോധമംഗലത്തു വാസുദേവൻ നമ്പൂരി ,, | 2—8 |
| ,, എം. ദിവാകരൻ നമ്പൂരി ,, | 2—8 |
| ,, യം. ജി. വാസുദേവൻനമ്പൂരി ,, | 2—8 |
| ,, മുണ്ടനാട്ട് ശങ്കരനാരായണൻ നമ്പൂരി ,, | 2—8 |
| ,, ടി. ജി. നാഗേശർമ്മ ,, | 1—4 |
| ,, എം. എ. ഉണ്ണുശർമ്മ ,, | 1—4 |
| ,, എം. മാധവൻ നമ്പൂരി ,, | 1—4 |
| ,, പടിഞ്ഞ ശങ്കരൻ നമ്പൂതിരിപ്പാട് ,, | 1—4 |
| മ. ര. രാ. എം. രാജരാജവർമ്മ കോയിത്തമ്പുരാൻ ,, | 2—8 |
| ,, കെ. എസ്. രാമമേനോൻ ,, | 1—14 |
| ,, ചിറളയത്ത് വലിയ രാജാ ,, | 2—8 |
| ,, എസ്. കെ. നാരായണപിള്ള ,, | 2—8 |
| ,, കൊച്ചി ദിവാൻപേഷ്കാർ ,, | 2—7 |
| ,, മലയാളം ലൈബ്രറി സിക്രട്ടറി ,, | 2—8 |
| ,, ആർ അനന്തകൃഷ്ണയ്യർ ,, | 1—8 |
| ,, പി. ഗംഗാധരൻപിള്ള ,, | 1—4 |
| ,, കവളപ്പാറ കൊട്ടാരത്തിൽ മൂപ്പിൽനായര് ,, | 2—8 |
| ,, കണ്ണമ്പ്രരാമനുണ്ണിവലിയനായര് ,, | 2—8 |
| ,, യു. കേളുമേനോൻ ,, | 1—8 |
| ,, എ. വി. ജോസഫ് ,, | 2—8 |
| ,, എം. കെ. ഉണ്ണിപ്പിള്ള ,, | 1—8 |
| ടി ,, | 1—2 |
| ,, എ. നാരായണമേനോൻ ,, | 2—8 |
| ,, കെ. ശങ്കരനാരായ ശർമ്മ ,, | 2—8 |

| മ. രാ. രാ. | അവർകൾ |
|---|---|
| | ക. ണ. |
| ,, ജി. കൃഷ്ണപിള്ള ബി. ഏ. | ,, 2—8 |
| ,, ഡാക്ടർ ഇ. രാമവാരിയർ | ,, 2—8 |
| ,, കെ. സി. വീരരായൻ രാജാ | ,, 1—8 |
| ,, കടത്തനാട്ട് വലിയതമ്പുരാൻ | ,, 2—8 |
| ,, വത്തിപ്പുഴരാജ | ,, 2—8 |
| ,, പഞ്ചായത്തിൽ നാരായണൻ പിള്ള | ,, 1—4 |
| ,, കെ. എൻ. രാമൻപിള്ള | ,, 1—4 |
| ,, സി. ജി. കൃഷ്ണപിള്ള | ,, 3—8 |
| ,, എ. കെ. ഗോപാലമേനോൻ | ,, 1—4 |
| ,, എൻ. കെ. രാമുണ്ണി | ,, 2—8 |
| ,, സി. ജി. വാസുദേവപ്പൈ | ,, 2—8 |
| ,, എൻ. രാമൻപിള്ള | ,, 1—4 |
| ,, പി. എസ്സ്. രാമൻപിള്ള | ,, 1—4 |
| ,, ഇ. എൻ. കേശവപിള്ള | ,, 2—8 |
| ,, സി. എസ്സ്. ഉണ്ണികൃഷ്ണമേനോൻ | ,, 1—4 |
| ,, എൻ. നാരായണൻപിള്ള | ,, 1—0 |
| ,, എം. എസ്സ്. രാമമേനോൻ | ,, 1—8 |
| ,, അനന്തകൃഷ്ണയ്യർ | ,, 2—8 |
| ,, പോത്താഞ്ചേരി നാരായണൻനമ്പ്യാർ | ,, 1—4 |
| ,, K. K. Jeseph | ,, 2—8 |
| ,, ജി. ബാലകൃഷ്ണപിള്ള | ,, 1—6 |
| ,, എൻ കൃഷ്ണക്കുറുപ്പ് | ,, 1—4 |
| ,, സി. ആർ. ഗോവിന്ദപ്പിള്ള | ,, 2—8 |
| H. H. Rama Varma Reading Room വല്ലുകി | ,, 2 8 |
| മ. രാ. രാ. എസ്. വെങ്കിടേശ്വരയ്യർ | 2 8 |
| ,, എസ്. സുബ്രഹ്മണ്യയ്യര് | ,, 2 8 |
| ,, എ. കൃഷ്ണമേനോൻ | ,, 2 8 |
| ,, കെ. രാമകൃഷ്ണക്കുറുപ്പ് | ,, 2 8 |
| ,, കെ. വി. കൃഷ്ണപിള്ള | ,, 1—4 |
| ,, ടി. സി. ശങ്കരനാരായണയ്യർ | ,, 1—10 |

| മ. രാ. രാ. | അവർകൾ |
|---|---|
| | ക. ണ. |
| ,, കെ. പപ്പുണ്ണിപിള്ള | ,, 2—8 |
| ,, ആറാട്ടുകടവിൽ കൃഷ്ണൻ | ,, 0—10 |
| ,, സി. ജി. പരമേശ്വരൻപിള്ള | ,, 2—8 |
| ,, കെ. കെ. മേനോൻ | ,, 2—8 |
| ,, ടി. എം. കത്തിരാമൻനായര് | ,, 2—8 |
| ,, കെ. എസ്. ഗോപാലകൃഷ്ണയ്യർ | ,, 1—4 |
| ,, കെ. പി. മേനോൻ | ,, 2—8 |
| ,, എസ്. മാധവൻപിള്ള | ,, 2—8 |
| ,, കെ. ജെ. വർഗ്ഗീസ് | ,, 2—8 |
| ,, എം. പരമേശ്വരൻപിള്ള | ,, 1—4 |
| ,, വി. ശങ്കുപിള്ള | ,, 1—6 |
| പി. ഗോവിന്ദമേനോൻ | ,, 1—0 |
| ,, എസ്സ്. സുബ്രഹ്മണ്യയ്യര | ,, 1—4 |
| ,, കെ. പി. ശങ്കരപിള്ള | ,, 2—8 |
| ,, ഓന്യൂമെസ്സ് വായനശാല സിക്രട്ടരി | ,, 2—8 |
| ,, എം. ജെ. അബ്രഹാം | ,, 1—4 |
| ,, ചമ്പക്കുളം ഗോവിന്ദപ്പിള്ള | ,, 0—6 |
| ,, ടി. കെ. നാരായണപിള്ള | ,, 2—8 |
| ,, സി. പീറർ | ,, 1—4 |
| ,, എസ്സ്. ഗോവിന്ദവിദ്യാർത്ഥി | ,, 2—0 |
| ,, സി. അച്യുതമേനോൻ കണ്ണൂർ | ,, 2—0 |
| ,, കെ. സി. ഉമ്മർ | ,, 1—6 |
| ,, J ohnUooken | ,, 2—8 |
| ,, ടി. കെ. ദാമോദരമേനോൻ | ,, 2—8 |
| ,, എ. കെ അയ്യർ | ,, 2—8 |
| ,, കെ കുമാരവൈദ്യൻ | ,, 2—8 |
| ,, Miss Emmy Allen | ,, 1—6 |
| ,, വി. എൻ. പരമേശ്വരൻപിള്ള | ,, 1—4 |
| ,, എൻ. ആർ. നാരായണപിള്ള | ,, 2—8 |
| ,, കെ. എം. നാരായണൻ | ,, 1—4 |
| ,, വി. കെ. മാധവകുറുപ്പ് | ,, 1—4 |
| ,, Hd. master H. G. E. School കോട്ടൂർ | ,, 2—8 |

| ക. രാ. രാ. | | അവർകൾ ക. ണ. |
|---|---|---|
| ,, Hd. master H. G. E. School. ശുചീന്ദ്രം | ,, | 2—8 |
| ടി പറവൂർ | | 2—8 |
| ടി ചാത്തന്നൂർ | | ടി |
| ടി മയ്യനാട് | | ടി |
| ടി കരുനാഗപ്പിള്ളി | | ടി |
| ടി കായംകുളം | | ടി |
| ടി വെമ്പനാട് | | ടി |
| ടി ഇരണിയൽ | | ടി |
| ടി തിരുവട്ടാർ | | ടി |
| ടി കല്ക്കുളം | | ടി |
| ,, എ. വി. വെങ്കിട രാമയ്യർ | ,, | 2—8 |
| ,, M. J. Lazar | ,, | 2—8 |
| ,, സി. പരമേശ്വരമേനോൻ | ,, | 2—8 |
| ,, പി. അച്യുതമേനോൻ (പുല്ലയിൽമഠം) | ,, | 1—4 |

| ക. രാ. രാ. | | അവർകൾ ക. ണ. |
|---|---|---|
| ,, C. A. Vargese | ,, | 1—4 |
| ,, Piocurator St. josepeh College Teppakulam | ,, | 2—8 |
| ,, എ. ഗോവിന്ദൻ | ,, | 2—8 |
| ,, പി. ആർ. ഗോവിന്ദവാരിയർ | ,, | 1—0 |
| ,, ജി. രാമൻപിള്ള | ,, | 1—0 |
| ,, കെ. ആർ. കൃഷ്ണകമ്മൾ | ,, | 1—0 |
| ,, വി. കുഞ്ഞിരാമൻ | ,, | 2—8 |
| ,, പി. നാരായണപിള്ള | ,, | 1—4 |
| ,, ടി. വി. വർഗ്ഗീസ് | ,, | 10ണ. 8പൈ. |
| ,, കെ. ജി. കൊച്ചുണ്ണിനായര | ,, | 1—4 |
| ,, എൻ. അയ്യപ്പകാപ്പ് | ,, | 1—4 |
| ,, Hd. Master St. Aloysius Thiruv-alla | ,, | 0—10 |
| ,, കെ. എസ്സ്. നാരായണപിള്ള | ,, | 1—4 |
| ,, എൻ. ജി. ഉണ്ണിത്താൻ | ,, | 1—4 |

പേരിനോ സംഖ്യക്കോ വ്യത്യാസമുണ്ടെങ്കിൽ ഉടനെ അറിവുതരേണ്ടതാണ്.



